

# ശ്രീരാമകീർത്തി മഹാകാവ്യം

സത്യവ്രതശാസ്ത്രി

വിവർത്തനം:

സി. രാജേന്ദ്രൻ

പുറം ചട്ടയ്ക്കും അകം ചട്ടയ്ക്കും ഉള്ളിൽ എടുത്തു ചേർത്തിരിക്കുന്ന ശില്പത്തിന്റെ ഛായാചിത്രം ബുദ്ധമാതാവായ മായാദേവിയുടെ സ്വപ്നത്തെ മൂന്നു ദൈവജ്ഞന്മാർ ശുദ്ധോദനമഹാരാജാവിനു വ്യാഖ്യാനിച്ചു കൊടുക്കുന്ന ദൃശ്യം ആവിഷ്കരിക്കുന്നു. അവർക്കു താഴെ ആ വ്യാഖ്യാനം രേഖപ്പെടുത്തുന്ന എഴുത്തുകാരൻ ഇരിക്കുന്നു. ലേഖന വിദ്യയെ സംബന്ധിച്ച് ഭാരതത്തിൽ ലഭ്യമായ ആദ്യത്തെ ചിത്രീകൃതരേഖ ഒരുപക്ഷേ ഇതാകാം.

(നാഗാർജ്ജുനകൊണ്ടയിൽ നിന്നു ലഭിച്ചത്. എ.ഡി. രണ്ടാം നൂറ്റാണ്ട്. കടപ്പാട് : നാഷണൽ മ്യൂസിയം, ന്യൂഡൽഹി)

# ശ്രീരാമകീർത്തി മഹാകാവ്യം

സത്യവ്രതശാസ്ത്രി

വിവർത്തനം

സി. രാജേന്ദ്രൻ



സാഹിത്യ അക്കാദമി

പുറം ചട്ടയ്ക്കും അകം ചട്ടയ്ക്കും ഉള്ളിൽ എടുത്തു ചേർത്തിരിക്കുന്ന ശില്പത്തിന്റെ ഛായാചിത്രം ബുദ്ധമാതാവായ മായാദേവിയുടെ സ്വപ്നത്തെ മൂന്നു ദൈവജ്ഞന്മാർ ശുദ്ധോദനമഹാരാജാവിനു വ്യാഖ്യാനിച്ചു കൊടുക്കുന്ന ദൃശ്യം ആവിഷ്കരിക്കുന്നു. അവർക്കു താഴെ ആ വ്യാഖ്യാനം രേഖപ്പെടുത്തുന്ന എഴുത്തുകാരൻ ഇരിക്കുന്നു. ലേഖന വിദ്യയെ സംബന്ധിച്ച് ഭാരതത്തിൽ ലഭ്യമായ ആദ്യത്തെ ചിത്രീകൃതരേഖ ഒരുപക്ഷേ ഇതാകാം.

(നാഗാർജ്ജുനകൊണ്ടയിൽ നിന്നു ലഭിച്ചത്. എ.ഡി. രണ്ടാം നൂറ്റാണ്ട്. കടപ്പാട് : നാഷണൽ മ്യൂസിയം, ന്യൂഡൽഹി)

# ശ്രീരാമകീർത്തി മഹാകാവ്യം

സത്യവ്രതശാസ്ത്രി

വിവർത്തനം

സി. രാജേന്ദ്രൻ




സാഹിത്യ അക്കാദമി

Sreeramakeerthi Mahakavyam : Malayalam translation by C. Rajendran of Satyavrat Shastri's Sanskrit Epic, Sahitya Akademi, 2017, Rs. 345/-



ആദ്യ പ്രസിദ്ധീകരണം 2017

സാഹിത്യ അക്കാദമി
രബീന്ദ്ര ഭവൻ, 35, ഫിറോസ്ഷാ റോഡ്, ന്യൂഡൽഹി - 110 001
'സ്വാതി', മന്ദിർ മാർഗ്, ന്യൂഡൽഹി - 110 001

172, മുംബൈ മറാത്തി ഗ്രന്ഥസംഗ്രഹാലയ മാർഗ്, ദാദർ, മുംബൈ - 400 014

4, ഡി.എൽ. ഖാൻ റോഡ്, കൊൽക്കത്ത - 700 053

സെൻട്രൽ കോളേജ് കാമ്പസ്, ഡോ. ബി.ആർ. അംബേദ്കർ വീഥി,
ബെംഗളൂരു-560 001

443, ഗുണാ ബിൽഡിംഗ്സ്, അണ്ണാശാലൈ, തേയ്നാംപേട്ട്,
ചെന്നൈ-600 018

ISBN : 978-81-260-5355-1

Cover : Blackmole, Kozhikkode

രൂ. 345/-

Visit our website at http://www.sahitya-akademi.gov.in

Laser typesetting by Omega Lasertech, Bengaluru and printed at M.K. Enterprises, Chennai

# ശ്രീരാമകീർത്തി മഹാകാവ്യം

## മൂലകൃതിയുടെ രണ്ടാം പതിപ്പിന്റെ അവതാരിക

പ്രൊഫ. സത്യവ്രതശാസ്ത്രി രചിച്ച ശ്രീരാമകീർത്തിമഹാകാവ്യം എന്ന ഇതിഹാസകൃതി വായനക്കാർക്ക് പരിചയപ്പെടുത്തുന്നതിൽ എനിക്ക് ഏറെ ആഹ്ലാദമുണ്ട്. തായ്‌ലാന്റിലെ രാമകഥയായ തായ് രാംകീൻ ആഖ്യാനം ചെയ്യുന്ന ഇരുപത്തിയഞ്ചു സർഗ്ഗം വരുന്ന ഒരു ബൃഹദ് ഗ്രന്ഥമാണിത്. പ്രൊഫ. സത്യവ്രതശാസ്ത്രിക്ക് തായ്‌ലാന്റിനോട് തീവ്രമായ സഹാനുഭൂതി കലർന്ന സ്നേഹമുണ്ട്. ഈ സ്നേഹമാണ് 1979ൽ അദ്ദേഹത്തെ ഈ രാജ്യത്തെ ആസ്പദിച്ച് *തായ് ദേശവിലാസം* എന്ന കാവ്യം രചിക്കാൻ പ്രേരിപ്പിച്ചത്. ഇതേ സ്നേഹം തന്നെയാണ് വീണ്ടും അദ്ദേഹത്തിന്റേ തായ് രാംകീനിനെ ആസ്പദമാക്കി ഇപ്പോഠം വീണ്ടും ഒരു മഹാകാവ്യം തന്നെ രചിക്കാൻ പ്രചോദനമേകിയത്.

ഈ കൃതിയിൽ പ്രൊഫ. സത്യവ്രതശാസ്ത്രി രാംകീൻ കഥ സംസ്കൃത ഭാഷയിൽ വിവരിച്ചിരിക്കുന്നു. അതുമൂലം ഇന്ത്യയിലും മറ്റിടങ്ങളിലുമുള്ള ലക്ഷോപലക്ഷം പണ്ഡിതന്മാർക്ക് തായ് രൂപത്തിലുള്ള രാമകഥ ആസ്വദിക്കാൻ സാധിക്കും. സഹസ്രാബ്ദങ്ങളുടെ അവിച്ഛിന്നപാരമ്പര്യമുള്ള സംസ്കൃതസാഹിത്യത്തിന് ഇതൊരു വിലപ്പെട്ട സംഭാവനയാകുമെന്നത് തീർച്ചയാണ്.

തായ്‌ലാന്റിൽ സാഹിത്യത്തിലും രംഗകലകളിലും ദൃശ്യകലകളിലുമെല്ലാം രാംകീൻ വ്യത്യസ്ത രൂപങ്ങളിലാണവതരിപ്പിച്ചുവരുന്നത്. സുഖോ തായ് കാലം (ഏകദേശം 700 വർഷങ്ങഠംക്കു മുമ്പ്) മുതൽക്കെങ്കിലും ഈ കഥ തായ്‌ലാന്റിൽ പ്രചാരം നേടിയിട്ടുണ്ടാവണം. രാമഗുഹ, സീതാഗുഹ തുടങ്ങി ഈ കഥയിലുള്ള പല സ്ഥലങ്ങളും പ്രാചീന ശിലാലിഖിതങ്ങളിൽ പരാമർശിച്ചുകാണുന്നുണ്ട്. അയുധ്യകാലഘട്ടത്തിൽ (എ.ഡി. 1350-1767) രാംകീനിനെ ആസ്പദമാക്കി കാവ്യരൂപത്തിലുള്ള പല കൃതികളും രചിക്കപ്പെട്ടിരിക്കണം. എന്നാൽ ചില സമകാലികഗ്രന്ഥങ്ങളിൽ സൂചിപ്പിച്ച പോലെ അവയുടെ ചില അവശിഷ്ടങ്ങളേ ആ കാലഘട്ടത്തിൽനിന്നു ലഭിച്ചിട്ടുള്ളൂ. അതിനുശേഷം തോൻബുരിയിലെ തക്സിൻ രാജാവ് (1767-1782) അതിലെ ചില ഭാഗങ്ങളെ ആസ്പദിച്ചൊരു കാവ്യം രചിക്കുകയുണ്ടായി. അതിലെ ചില ഭാഗങ്ങഠം ഇന്നും വ്യാപകമായി പ്രചാരത്തിലുണ്ട്.

രത്തൻകോശിൻ കാലഘട്ടത്തിന്റെ തുടക്കത്തിൽ ഇപ്പോഴത്തെ രാജവംശത്തിലെ ഒന്നാമത്തെ രാജാവായ രാമരാജാവ് ഒന്നാമൻ (രാജ്യഭരണ കാലം 1782-1809) രാംകീന്റെ ഏറ്റവും സമ്പൂർണ്ണവും സമഗ്രവുമായ വിവരണം കാവ്യാത്മകരൂപത്തിൽ സമാഹരിച്ചു. രാമരാജാവ് രണ്ടാമൻ

(ഭരണകാലം 1809-1824) രംഗാവതരണത്തിനായി അതിനൊരു വളരെ സംഗൃഹീതമായ രൂപം നൽകി. രാമരാജാവ് ആറാമൻ (ഭരണകാലം 1910-1925) രാംകീനിന്റെ ഉൽപത്തിയും വികാസവുമെല്ലാം സമഗ്രമായി പര്യ വേഷണം ചെയ്യുന്ന ഒരു പ്രഥമപഠനം തയ്യാറാക്കുകയുണ്ടായി. രാംകീന്റെ വ്യത്യസ്ത പാഠാന്തരങ്ങൾ ബംഗാളിലെ സംസ്കൃതപാഠം, *വിഷ്ണു പുരാണം*, *ഹനുമന്നാടകം*, മറ്റ് പ്രാദേശിക സ്രോതസ്സുകൾ തുടങ്ങിയ മൂല രൂപങ്ങളിൽ നിന്നാണ് രൂപമെടുത്തതെന്നാണദ്ദേഹത്തിന്റെ അഭിപ്രായം. തായ്ലാന്റിന്റെ വടക്കൻ പ്രദേശങ്ങളിലും വടക്കുകിഴക്കൻ പ്രദേശങ്ങളിലും തെക്കൻ പ്രദേശങ്ങളിലും പല നാടോടി രൂപങ്ങളും നിലവിലുണ്ട്. ഇന്നും പ്രാദേശിക ജനവിഭാഗങ്ങളുടെ ഇടയിൽ അവക്ക് നല്ല പ്രചാരവുമുണ്ട്.

നാങ്ങ് (നിഴൽ നാടകം) ഖോൻ (മുഖംമൂടി നൃത്തം) തുടങ്ങിയ രംഗകല കളുടെ അവതരണത്തിലും രാംകീൻ മാത്രമാണ് ഉപയോഗിച്ചുവരുന്നത്.

നാങ്ങിൽ മൃഗത്തോലു വെട്ടിയെടുത്ത രാംകീൻ കഥാപാത്രങ്ങൾ പിന്നിൽ നിന്നു കലാപരമായി ചലിപ്പിക്കപ്പെടുമ്പോൾ നല്ലപോലെ വെളിച്ചം തട്ടിക്കുന്ന തിരശ്ശീലയിൽ അവയുടെ നിഴലുകൾ പതിയുന്നു. നാങ്ങ് യായ് (യായെന്ന വാക്കിന്ന് 'വലുത്' എന്നാണ് തായി ഭാഷയി ലർത്ഥം) എന്ന വാക്കിന്റെ ചുരുക്കമാണ് നാങ്ങ്. തെക്കൻ തായ്ലാന്റിലുള്ള ഇതുപോലെത്തന്നെ ജനപ്രിയമായ നാങ്ങ് തലുങ്ങ് എന്ന രംഗകലയുടേ തിനേക്കാൾ അനേകമടങ്ങ് വലിയ രൂപത്തിലാണ് ഇവിടെ കഥാപാത്രങ്ങൾ ദൃശ്യമാകുന്നത്. അതിനാലാണ് ആ പേര്.

ഖോൻ നർത്തകർ മുഖംമൂടികളണിഞ്ഞ് ശരീരചലനങ്ങളിലൂടെയും ആംഗ്യങ്ങളിലൂടെയും അവരുടെ വികാരവിചാരങ്ങൾ പകർന്നുനൽകുന്നു. അവർക്ക് സംസാരിക്കേണ്ടിവരുന്നില്ല. സംഭാഷണം നിർവഹിക്കുന്നത് പാട്ടുകാരുടെ വാദ്യവൃന്ദത്താൽ അനുഗതരായ കലാകാരന്മാരുടെ സംഘമാണ്.

തായ്ലാന്റിൽ മതവുമായി ബന്ധപ്പെട്ട പല സ്മാരക മന്ദിരങ്ങളിലും - ഉദാഹരണമായി പ്രസാദ് ഫ്നോം റംഗ്, പ്രസാദ് ഹിൻ പിമൈ-രാമകഥ വിവരിക്കുന്ന ശിൽപങ്ങളുണ്ട്. വാട് ഫ്രാക്യേവി (എമറാൾഡ് ബുദ്ധമന്ദിരം) ലുള്ള ചിത്രശാലയിലെ ചുമർ ചിത്രങ്ങൾ, വാട് ഫ്രാ ചെതുഭോണിലെ ശിൽപങ്ങൾ എന്നിവയും രാംകീനിന്റെ ദൃശ്യാവിഷ്കരണത്തിന്റെ നല്ല ഉദാഹരണങ്ങളാണ്.

മറ്റു രാമകഥകളിൽനിന്ന് തികച്ചും വ്യത്യസ്തമായ തായ് രാമകഥ തായ്ലാന്റിനു പുറത്തുള്ള ജനങ്ങൾക്കു പരിചയപ്പെടുത്തുകയെന്നത് നല്ല ഒരു കാര്യമാണ്. അതുതന്നെയാണ് പ്രൊഫ. സത്യവ്രതശാസ്ത്രി വശ്യ ശൈലിയിൽ സംസ്കൃതത്തിൽ നിർവഹിച്ചിരിക്കുന്നതും. ഈ കൃതി സാ ഹിത്യപ്രണയികൾ പൂർണ്ണമായ ഹസ്തഘോഷത്തോടെ സ്വീകരിക്കുമെന്ന് എനിക്കുറപ്പുണ്ട്.

മഹാചക്രി സിരിൻധോൺ
തായ്ലാന്റ് മഹാരാജകുമാരി.

# വിവർത്തകന്റെ ആമുഖം

ഇന്ത്യയുടെ മഹനീയസംസ്കൃതി ഭാരതവർഷത്തിൽത്തന്നെ ഒതുങ്ങി നിൽക്കാതെ ചുറ്റുമുള്ള പ്രദേശങ്ങളിലേക്കും വ്യാപിച്ചിരുന്നുവെന്ന വസ്തുത നമുക്ക് കൗതുകവും ആഹ്ലാദവും പ്രദാനം ചെയ്യാതിരിക്കില്ല. ശ്രീലങ്ക, ടിബറ്റ്, ചൈന, ജപ്പാൻ, തായ്ലാന്റ്, ഇന്തോനേഷ്യ, കമ്പോഡിയ, ലാവോസ്, വിയറ്റ്നാം, മ്യാൻമാർ തുടങ്ങിയ ഏഷ്യയിലെ പല രാഷ്ട്രങ്ങളുടേയും സംസ്കാരത്തിൽ ഭാരതീയസംസ്കൃതി ഗണനീയമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. ബുദ്ധമതവും ഹിന്ദുമതവും പോലുള്ള മതങ്ങളുടെ വിശ്വാസങ്ങളും ആചാരാനുഷ്ഠാനങ്ങളും സംസ്കൃത-പാലി ഭാഷകളും നമ്മുടെ സാഹിത്യവും കലാരൂപങ്ങളുമെല്ലാം ഇപ്രകാരം ഇന്ത്യക്കു പുറത്തുള്ള രാഷ്ട്രങ്ങളിലെ ആചാരാനുഷ്ഠാനങ്ങളെയും ഭാഷകളെയും ജീവിതവീക്ഷണത്തെയുമെല്ലാം സ്വാധീനിച്ചിട്ടുണ്ട്. ഈ ഗണത്തിൽ ഏറ്റവുമധികം രാജ്യാന്തരസ്വീകാര്യത നേടിയ ഒരു സാഹിത്യകൃതിയാണ് വാല്മീകിയുടെ ഇതിഹാസകാവ്യമായ രാമായണം. രാമായണത്തിന് ഇന്തോനേഷ്യ, തായ്ലാന്റ് തുടങ്ങിയ പൂർവ്വേഷ്യൻ രാഷ്ട്രങ്ങളിൽ ലഭിച്ച സ്വീകാര്യത ആരെയും അത്ഭുതപ്പെടുത്തുന്നതാണ്. തായ്ലാന്റിൽ പ്രചരിച്ചുപോന്ന രാമകഥയെ അവലംബിച്ചുകൊണ്ട് പ്രശസ്ത സംസ്കൃതപണ്ഡിതനും കവിയുമായ പ്രൊഫ. സത്യവ്രത ശാസ്ത്രി സംസ്കൃതത്തിൽ രചിച്ച ശ്രീരാമകീർത്തിമഹാകാവ്യം എന്ന മനോഹരകാവ്യത്തിന്റെ ഗദ്യവിവർത്തനമാണ് ഈ ഗ്രന്ഥം.

തായ്ലാന്റിന് ഇന്ത്യയുമായി ദീർഘകാലത്തെ സാംസ്ക്കാരിക-രാഷ്ട്രീയ- വ്യാപാരബന്ധങ്ങളാം അവകാശപ്പെടാനുണ്ട്. ഇവിടെ രാമായണകഥ 'രാംകീൻ' (അതായത് രാമകീർത്തി) എന്ന പേരിലാണ് പ്രചരിച്ചുവരുന്നത്. പ്രാചീനകാലം മുതൽ ഇന്നാട്ടിലുണ്ടായിരുന്ന നാടകങ്ങളിൽ രാമകഥക്ക് വളരെ പ്രാധാന്യം നൽകപ്പെട്ടിരുന്നു. 17-ാം നൂറ്റാണ്ട് മുതൽക്കുള്ള രാമകിയേനയുടെ കയ്യെഴുത്തു പ്രതികാം ലഭ്യമാണ്. തായ്ലാന്റ് നാട്ടിലെ രാമകിയേനയെ ആസ്പദമാക്കിയാണ് പ്രൊഫ. സത്യവ്രതശാസ്ത്രി സംസ്കൃത മഹാകാവ്യശൈലിയിൽ ഈ മൂലഗ്രന്ഥം രചിച്ചിട്ടുള്ളത്.

രാംകീനിലെ രാമകഥക്ക് വാല്മീകിയുടെ രാമായണത്തിലെ മൂലകഥയുമായി വളരെ സാമ്യമുണ്ടെങ്കിലും പല കാര്യങ്ങളിലും അതു

(ഭരണകാലം 1809-1824) രംഗാവതരണത്തിനായി അതിനൊരു വളരെ സംഗൃഹീതമായ രൂപം നൽകി. രാമരാജാവ് ആറാമൻ (ഭരണകാലം 1910-1925) രാംകീനിന്റെ ഉൽപത്തിയും വികാസവുമെല്ലാം സമഗ്രമായി പര്യവേഷണം ചെയ്യുന്ന ഒരു പ്രഥമപാഠം തയ്യാറാക്കുകയുണ്ടായി. രാംകീന്റെ വ്യത്യസ്ത പാഠാന്തരങ്ങൾ ബംഗാളിലെ സംസ്കൃതപാഠം, *വിഷ്ണുപുരാണം*, *ഹനുമന്നാടകം*, മറ്റ് പ്രാദേശിക സ്രോതസ്സുകൾ തുടങ്ങിയ മൂല രൂപങ്ങളിൽ നിന്നാണ് രൂപമെടുത്തതെന്നാണദ്ദേഹത്തിന്റെ അഭിപ്രായം. തായ്‌ലാന്റിന്റെ വടക്കൻ പ്രദേശങ്ങളിലും വടക്കുകിഴക്കൻ പ്രദേശങ്ങളിലും തെക്കൻ പ്രദേശങ്ങളിലും പല നാടോടി രൂപങ്ങളും നിലവിലുണ്ട്. ഇന്നും പ്രാദേശിക ജനവിഭാഗങ്ങളുടെ ഇടയിൽ അവക്ക് നല്ല പ്രചാരവുമുണ്ട്.

നാങ്ങ് (നിഴൽ നാടകം) ഖോൻ (മുഖംമൂടി നൃത്തം) തുടങ്ങിയ രംഗകലകളുടെ അവതരണത്തിലും രാംകീൻ മാത്രമാണ് ഉപയോഗിച്ചുവരുന്നത്.

നാങ്ങിൽ മൃഗത്തോലു വെട്ടിയെടുത്ത രാംകീൻ കഥാപാത്രങ്ങൾ പിന്നിൽ നിന്നു കലാപരമായി ചലിപ്പിക്കപ്പെടുമ്പോൾ നല്ലപോലെ വെളിച്ചം തട്ടിക്കുന്ന തിരശ്ശീലയിൽ അവയുടെ നിഴലുകൾ പതിയുന്നു. നാങ്ങ് യായ് (യായെന്ന വാക്കിന്ന് 'വലുത്' എന്നാണ് തായി ഭാഷയിലർത്ഥം) എന്ന വാക്കിന്റെ ചുരുക്കമാണ് നാങ്ങ്. തെക്കൻ തായ്‌ലാന്റിലുള്ള ഇതുപോലെത്തന്നെ ജനപ്രിയമായ നാങ്ങ് തലുങ്ങ് എന്ന രംഗകലയുടേതിനേക്കാൾ അനേകമടങ്ങ് വലിയ രൂപത്തിലാണ് ഇവിടെ കഥാപാത്രങ്ങൾ ദൃശ്യമാകുന്നത്. അതിനാലാണ് ആ പേര്.

ഖോൻ നർത്തകർ മുഖംമൂടികളണിഞ്ഞ് ശരീരചലനങ്ങളിലൂടെയും ആംഗ്യങ്ങളിലൂടെയും അവരുടെ വികാരവിചാരങ്ങൾ പകർന്നുനൽകുന്നു. അവർക്ക് സംസാരിക്കേണ്ടിവരുന്നില്ല. സംഭാഷണം നിർവഹിക്കുന്നത് പാട്ടുകാരുടെ വാദ്യവൃന്ദത്താൽ അനുഗതരായ കലാകാരന്മാരുടെ സംഘമാണ്.

തായ്‌ലാന്റിൽ മതവുമായി ബന്ധപ്പെട്ട പല സ്മാരക മന്ദിരങ്ങളിലും - ഉദാഹരണമായി പ്രസാദ് ഫ്നോം റംഗ്, പ്രസാദ് ഹിൻ പിമൈ-രാമകഥ വിവരിക്കുന്ന ശിൽപങ്ങളുണ്ട്. വാട് ഫ്രാക്യേവി (എമറാൾഡ് ബുദ്ധമന്ദിരം) ലുള്ള ചിത്രശാലയിലെ ചുമർ ചിത്രങ്ങൾ, വാട് ഫ്രാ ചെതുഭോണിലെ ശിൽപങ്ങൾ എന്നിവയും രാംകീനിന്റെ ദൃശ്യാവിഷ്കരണത്തിന്റെ നല്ല ഉദാഹരണങ്ങളാണ്.

മറ്റു രാമകഥകളിൽനിന്ന് തികച്ചും വ്യത്യസ്തമായ തായ് രാമകഥ തായ്‌ലാന്റിനു പുറത്തുള്ള ജനങ്ങൾക്കു പരിചയപ്പെടുത്തുകയെന്നത് നല്ല ഒരു കാര്യമാണ്. അതുതന്നെയാണ് പ്രൊഫ. സത്യവ്രതശാസ്ത്രി വശ്യശൈലിയിൽ സംസ്കൃതത്തിൽ നിർവഹിച്ചിരിക്കുന്നതും. ഈ കൃതി സാഹിത്യപ്രണയികൾ പൂർണ്ണമായ ഹസ്തഘോഷത്തോടെ സ്വീകരിക്കുമെന്ന് എനിക്കുറപ്പുണ്ട്.

മഹാചക്രി സിരിൻധോൺ
തായ്‌ലാന്റ് മഹാരാജകുമാരി.

# വിവർത്തകന്റെ ആമുഖം

ഇന്ത്യയുടെ മഹനീയസംസ്കൃതി ഭാരതവർഷത്തിൽത്തന്നെ ഒതുങ്ങി നിൽക്കാതെ ചുറ്റുമുള്ള പ്രദേശങ്ങളിലേക്കും വ്യാപിച്ചിരുന്നുവെന്ന വസ്തുത നമുക്ക് കൗതുകവും ആഹ്ലാദവും പ്രദാനം ചെയ്യാതിരിക്കില്ല. ശ്രീലങ്ക, ടിബറ്റ്, ചൈന, ജപ്പാൻ, തായ്‌ലാന്റ്, ഇന്തോനേഷ്യ, കമ്പോഡിയ, ലാവോസ്, വിയറ്റ്നാം, മ്യാൻമാർ തുടങ്ങിയ ഏഷ്യയിലെ പല രാഷ്ട്രങ്ങളുടേയും സംസ്കാരത്തിൽ ഭാരതീയസംസ്കൃതി ഗണനീയമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. ബുദ്ധമതവും ഹിന്ദുമതവും പോലുള്ള മതങ്ങളുടെ വിശ്വാസങ്ങളും ആചാരാനുഷ്ഠാനങ്ങളും സംസ്കൃത-പാലി ഭാഷകളും നമ്മുടെ സാഹിത്യവും കലാരൂപങ്ങളുമെല്ലാം ഇപ്രകാരം ഇന്ത്യക്കു പുറത്തുള്ള രാഷ്ട്രങ്ങളിലെ ആചാരാനുഷ്ഠാനങ്ങളെയും ഭാഷകളെയും ജീവിതവീക്ഷണത്തെയുമെല്ലാം സ്വാധീനിച്ചിട്ടുണ്ട്. ഈ ഗണത്തിൽ ഏറ്റവുമധികം രാജ്യാന്തരസ്വീകാര്യത നേടിയ ഒരു സാഹിത്യകൃതിയാണ് വാല്മീകിയുടെ ഇതിഹാസകാവ്യമായ രാമായണം. രാമായണത്തിന് ഇന്തോനേഷ്യ, തായ്‌ലാന്റ് തുടങ്ങിയ പൂർവ്വേഷ്യൻ രാഷ്ട്രങ്ങളിൽ ലഭിച്ച സ്വീകാര്യത ആരെയും അത്ഭുതപ്പെടുത്തുന്നതാണ്. തായ്‌ലാന്റിൽ പ്രചരിച്ചുപോന്ന രാമകഥയെ അവലംബിച്ചുകൊണ്ട് പ്രശസ്ത സംസ്കൃതപണ്ഡിതനും കവിയുമായ പ്രൊഫ. സത്യവ്രത ശാസ്ത്രി സംസ്കൃതത്തിൽ രചിച്ച ശ്രീരാമകീർത്തിമഹാകാവ്യം എന്ന മനോഹരകാവ്യത്തിന്റെ ഗദ്യവിവർത്തനമാണ് ഈ ഗ്രന്ഥം.

തായ്‌ലാന്റിന് ഇന്ത്യയുമായി ദീർഘകാലത്തെ സാംസ്കാരിക-രാഷ്ട്രീയ- വ്യാപാരബന്ധങ്ങാം അവകാശപ്പെടാനുണ്ട്. ഇവിടെ രാമായണകഥ 'രാംകീൻ' (അതായത് രാമകീർത്തി) എന്ന പേരിലാണ് പ്രചരിച്ചുവരുന്നത്. പ്രാചീനകാലം മുതൽ ഇന്നാട്ടിലുണ്ടായിരുന്ന നാടകങ്ങളിൽ രാമകഥക്ക് വളരെ പ്രാധാന്യം നൽകപ്പെട്ടിരുന്നു. 17-ാം നൂറ്റാണ്ട് മുതൽക്കുള്ള രാമകിയേനയുടെ കയ്യെഴുത്തു പ്രതികാം ലഭ്യമാണ്. തായ്‌ലാന്റ് നാട്ടിലെ രാമകിയേനയെ ആസ്പദമാക്കിയാണ് പ്രൊഫ. സത്യവ്രതശാസ്ത്രി സംസ്കൃത മഹാകാവ്യശൈലിയിൽ ഈ മൂലഗ്രന്ഥം രചിച്ചിട്ടുള്ളത്.

രാംകീനിലെ രാമകഥക്ക് വാല്മീകിയുടെ രാമായണത്തിലെ മൂലകഥയുമായി വളരെ സാമ്യമുണ്ടെങ്കിലും പല കാര്യങ്ങളിലും അതു

വ്യത്യാസം പുലർത്തുന്നുമുണ്ട്. രാമകഥയിലെ എല്ലാ കഥാപാത്രങ്ങളും തായ്‌ലാന്റ് പ്രദേശക്കാരാണെന്നും ശ്രീരാമൻ, സീത തുടങ്ങിയ കഥാപാത്രങ്ങളെല്ലാം അന്നാട്ടുകാരാണെന്നും രാമരാവണയുദ്ധം നടന്നത് അവിടെ വെച്ചുതന്നെയാണെന്നുമാണ് പരമ്പരാഗത വിശ്വാസം. അയോധ്യ, ലവന്റെ പുരിയായ ലോബപുരി തുടങ്ങിയ നഗരങ്ങളും തായ്‌ലാന്റിൽത്തന്നെയാണെന്നും അന്നാട്ടുകാർ വിശ്വസിക്കുന്നു. രാമായണകഥയിൽ മറ്റനേകം വ്യത്യാസങ്ങളും കടന്നുകൂടിയിട്ടുണ്ട്. മങ്കുടനെന്നാണ് കുശന്റെ പേർ. ലവൻ സീതാരാമന്മാരുടെ പുത്രനല്ല; കുശനെ കാണാതായപ്പോൾ സീതയെ സമാശ്വസിപ്പിക്കാൻവേണ്ടി ചിത്രമെഴുതി ജീവൻവെപ്പിച്ച് വാല്മീകി സൃഷ്ടിച്ച ബാലനാണ്. രാമകീർത്തികാവ്യത്തിൽ സീത രാവണന്റെ ചിത്രം വരച്ചതുകണ്ടാണ് ശ്രീരാമന്റെ മനസ്സിൽ ചാരിത്രശങ്കയുദിക്കുന്നത്. സീതയെ കൊന്നുകളയാൻതന്നെ അദ്ദേഹം ലക്ഷ്മണനോട് കൽപിക്കുന്നുണ്ട്. ആ കൽപന ലക്ഷ്മണനു നിറവേറ്റാനായില്ലെന്നു മാത്രം. പാതാളത്തിലേക്കുപോയ സീത പരമശിവൻ കൽപിച്ചതിനനുസരിച്ചാണ് രാമന്റെ കൂടെ ജീവിക്കാൻ സന്നദ്ധയാവുന്നത്. ഹനുമാന്റെ കഥയിലും മറ്റും ഇപ്രകാരം ധാരാളം വ്യതിയാനങ്ങൾ കാണാം.

ലളിതവും സരളവുമായ ശൈലിയിലാണ് പ്രൊഫ. സത്യവ്രത ശാസ്ത്രി ഈ കഥയെടുത്ത് സംസ്കൃതത്തിൽ ഈ മഹാകാവ്യം രചിച്ചിട്ടുള്ളത്. ജ്ഞാനപീഠം അവാർഡിനർഹമായ ഒരേയൊരു സംസ്കൃതകവിയായ അദ്ദേഹം വൈദേശികമായൊരു കഥയെ-രാമകഥയാണ് അതെന്ന് വിസ്മരിക്കുന്നില്ല- തികച്ചും തന്മയത്വപൂർവ്വം സംസ്കൃതമഹാകാവ്യത്തിന്റെ രൂപശിൽപത്തിൽ പുനഃസൃഷ്ടിച്ചിരിക്കുന്നു. പലേടത്തും ആഖ്യാനത്തിൽ കാളിദാസകവിതയുടെ സംസ്കാരം കാണാം. രസാവിഷ്കരണത്തിലും അലങ്കാരപ്രയോഗത്തിലും ഈ കൃതി മികച്ചുനിൽക്കുന്നു.

പാരായണക്ഷമതയ്ക്കു മുൻതൂക്കം നൽകിക്കൊണ്ടുള്ള ലളിതമായൊരു ഗദ്യവിവർത്തനത്തിനു രൂപം നൽകാനാണ് ഇവിടെ വിവർത്തകൻ ശ്രമിച്ചിട്ടുള്ളത്. വാക്യഘടനയിലും മറ്റും മലയാള ശൈലിക്കുചിതമായ വിധത്തിൽ അൽപസ്വൽപം മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. അനായാസമായി വായിച്ചുപോകാൻ കഴിയുന്ന വിധമാകണം വിവർത്തനം എന്നാണ് പ്രധാനമായും ഉദ്ദേശിച്ചിരിക്കുന്നത്. മൂലഗ്രന്ഥത്തിന്റെ ഭാവാന്തരീക്ഷം വിവർത്തനത്തിൽ നിലനിർത്താൻ സാധിച്ചിട്ടുണ്ടെങ്കിൽ വിവർത്തകൻ ചരിതാർത്ഥനായി.

രാമകഥയുടെ വിദൂരദേശത്തുണ്ടായ ഈ പാഠാന്തരത്തിനെ സഹൃദയസമക്ഷം ആഹ്ലാദപൂർവ്വം അവതരിപ്പിക്കുന്നു.

ഡോ. സി. രാജേന്ദ്രൻ.

# പ്രഥമ സർഗ്ഗം

## ഉപോദ്ഘാതം

### (ഇന്ദ്രവജ്ര, ഉപജാതി വൃത്തങ്ങൾ)

അസ്ത്യേശിയാനാമനി സുപ്രസിദ്ധേ
ദ്വീപേ വിശാലേതി വിശാലകീർത്തിഃ
ആഗ്നേയദിങ്മണ്ഡലമൗലിഭൂതോ
ദേശോ/തിരമ്യോ ഭുവി ഥായിലൈണ്ഡഃ (1)

ഏഷ്യ എന്ന സുപ്രസിദ്ധവും വിശാലവുമായ വൻകരയിൽ വിഖ്യാതവും അതിമനോഹരവും തെക്കുകിഴക്കൻ ദിക്കിന്റെ കിരീടംപോലെ ശോഭിക്കുന്നതുമായ തായ്‌ലാന്റ് എന്നൊരു ദേശമുണ്ട്.

ശ്യമേതി നാമാതിപുരാണമസ്യ
ഖ്യാതം പുരാണാദിഷു യദ്വിഹായ
ഥായീതി ജാത്യധ്യുഷിതസ്യ ഹേതോ-
ര്യം ഥായിലൈണ്ഡം കഥയന്തി ലോകാഃ (2)

ഈ നാടിന് പുരാണാദികളിലുള്ള പ്രാചീനമായ 'ശ്യാമ' എന്ന പേർ ഉപേക്ഷിച്ച് ജനങ്ങൾ തായി വർഗ്ഗക്കാർ നിവസിക്കുന്നതു നിമിത്തം ഇതിനെ തായ്‌ലാന്റെന്നു വ്യവഹരിച്ചുവരുന്നു.

രാജാ പ്രജാരഞ്ജനമാദധാനഃ
സർവ്വാത്മനാ ബുദ്ധവചഃപ്രമാണഃ
അതുല്യതേജഃപദവീം ദധാനഃ
പ്രശാസ്തി യം ഭുമിബലാഭിധാനഃ (3)

ഈ നാടിനെ പ്രജാരഞ്ജനനിരതനായ, സർവ്വാത്മനാ ബുദ്ധ ഭഗവാന്റെ വാക്കുകൾ അനുസരിക്കുന്ന, അതുല്യമായ പ്രതാപം ഉൾച്ചേർന്ന, ഭൂമിബലൻ എന്ന രാജാവ് പരിപാലിച്ചുവരുന്നു.

അകൃഷ്ടപച്യം ഖലു യത്ര സസ്യം
രമ്യാസ്തഥാ ശാദ്വലഭുമിഭാഗാഃ
മന്ദം പ്രവാന്തശ്ച യദീയവാതാ
ആഗന്തുകാനാം രമയന്തി ചേതഃ (4)

അവിടെ സസ്യങ്ങൾ കൃഷി ചെയ്യാതെത്തന്നെ വളരുന്നു. പച്ചപ്പുൽത്തകിടുകൾ മനോഹരങ്ങളായിരിക്കുന്നു. അവിടെ മന്ദമായൊഴുകുന്ന കുളിർകാറ്റ് സന്ദർശകരുടെ മനസ്സിനാനന്ദം പകരുന്നു.

ദേശസ്യ തസ്യാസ്തി ഭൃശം വിശാലാ
കണ്ഠേ ഭുവഃ ശുഭ്രതരേവ മാലാ
ഐശ്വര്യസൗന്ദര്യവിലാസധാനീ
ബൈംകാകനാമ്നീ ഖലു രാജധാനീ. (5)

ഈ നാടിന്റെ തലസ്ഥാനമാണ് ഐശ്വര്യസൗന്ദര്യവിലാസഭൂമിയും വിശാലവും ഭൂമി കഴുത്തിലണിഞ്ഞ വെളുത്ത മാലപോലെ പ്രകാശിക്കുന്നതുമായ ബാങ്കോക്ക് നഗരം.

(അനുഷ്ടുപ്പ് വൃത്തം)

ബൈംകാകേതി സമാഖ്യാസ്യാഃ
യദ്യപി പ്രഥിതാ പുരഃ
തഥാപി ഥായിദേശീയാ
നൈനയൈതാം പ്രചക്ഷതേ (6)

ഈ നഗരത്തിന് പണ്ടേ ബാങ്കോക്കെന്ന പുകൾപെറ്റ പേരുണ്ടെങ്കിലും നാട്ടുകാർ ഇതിനെ അങ്ങിനെയല്ല വിളിക്കുന്നത്.

ക്രുങ്ഥേവേത്യന്യദേവാസ്തി
നാമ തേഷു പ്രഥാം ഗതം
പ്രയുഞ്ജതേ തദേവൈതേ
ന ബേംകാകേതി ജാതുചിത് (7)

അവരുടെ ഇടയിൽ 'ക്രുങ്ഥേവ്' എന്ന മറ്റൊരു പേരാണ് പ്രശസ്തിയാർജിച്ചത്. അവർ ആ പേർ തന്നെയാണ് ഉപയോഗിക്കുന്നത്. ബാങ്കോക്ക് എന്ന പേർ ഒരിക്കലും ഉപയോഗിക്കാറില്ല.

ക്രുങ് ശബ്ദഃ ഥായിമൂലോഽസ്തി
ഥേവഃ സംസ്കൃതമൂലകഃ
ക്രുങ് ശബ്ദാർത്ഥഃ സ്ഥാനമിതി
ഥേവോ ദേവാർത്ഥകോ മതഃ (8)

'ക്രുങ്' എന്ന ശബ്ദം തായ് ഭാഷയിൽ നിന്നുണ്ടായതാണ്. 'ഥേവ' ശബ്ദം സംസ്കൃതത്തിൽനിന്നും. 'ക്രുങ്' എന്ന ശബ്ദത്തിന്റെ അർത്ഥം സ്ഥാനമെന്നാണ്. 'ഥേവ' ശബ്ദത്തിനർത്ഥം ദേവനെന്നും.

**അപഭ്രംശഃ ഥേവശബ്ദോ**
**ദേവസ്യൈവേത്യസംശയം.**
**ഗൈർവ്വാണ്യാ ദേവശബ്ദോ/ത്ര**
**ഥേവരൂപേണ ഗദ്യതേ (9)**

ഥേവശബ്ദം ദേവശബ്ദത്തിന്റെ അപഭ്രംശമാണെന്ന കാര്യത്തിൽ സംശയമില്ല. സംസ്കൃതത്തിലെ ദേവശബ്ദമാണിവിടെ ഥേവനെന്ന രൂപത്തിൽ ഉച്ചരിക്കപ്പെടുന്നത്.

**ദേവസ്ഥാനം ഭവേദർത്ഥഃ**
**ക്രുങ്ഥേവസ്യേതി നിശ്ചിതം.**
**നാത്ര കശ്ചിദ്വിസംവാദോ**
**വിദുഷാം പരിലക്ഷ്യതേ. (10)**

'ക്രുങ് ഥേവ' മെന്ന ശബ്ദത്തിനർത്ഥം 'ദേവസ്ഥാനം' എന്നാണെന്നുറപ്പിക്കാം. ഇക്കാര്യത്തിൽ പണ്ഡിതന്മാരുടെ ഇടയിൽ ഒരു അഭിപ്രായവ്യത്യാസവുമില്ല.

**അതീതാ കിഞ്ചിദധികാ**
**ഹായനാനാം ശതദ്വയീ**
**പുരസ്യാസ്യ നിവിഷ്ടസ്യ**
**സുതരാമൃദ്ധിശാലിനഃ (11)**

ഏകദേശം ഇരുനൂറു സംവത്സരങ്ങൾക്കു മുമ്പാണ് സമ്പത്സമൃദ്ധമായ ഈ നഗരം നിർമ്മിതമായത്.

**ചക്രിവംശ്യാ ഭൂമിപാലാഃ**
**ഥായിദേശം പ്രശാസതി**
**തന്മൂലപുരുഷഃ കശ്ചിത്**
**പുരമേതന്ന്യവേശയത് (12)**

ചക്രിവംശത്തിലെ രാജാക്കന്മാരാണ് തായ്‌ലാന്റ് ഭരിക്കുന്നത്. ഈ വംശത്തിന്റെ സ്ഥാപകനാണ് ഈ നഗരം നിർമ്മിച്ചത്.

ബുദ്ധയോദ്ഫേതി നാമാസീ-
ത്തസ്യ വിദ്വാൻമഹാമണേഃ
രാമഗാഥാം സ്വവാചാ യോ
ജഗൗ കവിധുരന്ധരഃ (13)

ആ പണ്ഡിതരത്നത്തിന്റെ പേർ ബുദ്ധയോദ്ഫാ എന്നായിരുന്നു. ആ കവിപുംഗവൻ സ്വന്തം ഭാഷയിൽ രാമഗാഥ പാടി.

രാമകീർത്തിരിതി ഖ്യാതം
തത് കാവ്യമതിവിസ്തൃതം.
നാനാസഹസ്രസംഖ്യാകൈർ-
നിബദ്ധം ഹൃദയംഗമൈഃ (14)

പദ്യരൂപൈ രാമഗാഥാ-
മവാന്തരകഥാശതൈഃ
ജോഷയത്സുതരാം രുച്യൈ-
രധിലോകം വിരാജതേ. (15)

അനേകസഹസ്രം മനോഹര പദ്യങ്ങളിൽ നിബദ്ധവും നൂറു കണക്കിനു പദ്യരൂപത്തിലുള്ള ഹൃദ്യങ്ങളായ അവാന്തരകഥകൾ കൊണ്ട് രാമകഥയെ അലങ്കരിക്കുന്നതുമായ രാമകീർത്തിയെന്ന ആ കാവ്യം ഈ ലോകത്തിൽ പ്രശോഭിക്കുന്നു.

ന ദൃഷ്ടം വാ ശ്രുതം വാപി
കാവ്യം താദൃങ് മനോഹരം
രാമഗാഥാഗാനപര-
മിത്യത്രത്യാഃ പ്രചക്ഷതേ. (16)

രാമകഥയെ അടിസ്ഥാനമാക്കിയുള്ള അത്തരത്തിലുള്ള മനോഹരമായ മറ്റൊരു കാവ്യം കണ്ടിട്ടും കേട്ടിട്ടുമില്ലെന്നാണ് തദ്ദേശവാസികൾ പറയുന്നത്.

പാഠം പാഠം ച തത്കാവ്യം
പായം പായം ച തദ് രസം
കാവ്യാമൃതരസജ്ഞാനാം
നൈവ തൃപ്തിഃ പ്രജായതേ. (17)

ആ കാവ്യം വായിച്ചും അതിലെ രസം പാനം ചെയ്തും സഹൃദയ ന്മാർക്ക് ഒരിക്കലും തൃപ്തി കൈവരുന്നില്ല.

ബുദ്ധ നാഇ ലർത് ലേത്യാഖ്യ -
സ്തത്പരോ നൃപതിർവരഃ
പ്രാസ്തോഷീന്നാട്യരൂപേണ
രാമഗാഥാം മനോഹരാം. (18)

ബുദ്ധ നാഇ ലർത് ല എന്ന നൃപശ്രേഷ്ഠൻ ഈ മനോഹര മായ രാമഗാഥയെ നാട്യരൂപത്തിൽ അവതരിപ്പിച്ചു.

അശിശ്രിയത്സ സംക്ഷേപം
രാമഗാഥാനിരൂപണേ
അതോ നാട്യപ്രയോഗാർത്ഥ -
മുപയുക്താസ്തി തത്കൃതിഃ (19)

ആ രാമഗാഥ അവതരിപ്പിക്കുമ്പോൾ അദ്ദേഹം സംക്ഷേപി ക്കാൻ ശ്രമിച്ചു. അങ്ങിനെയാണ് ആ കൃതി നാട്യപ്രയോഗത്തി നു ഉപകരിച്ചത്.

തദ്വർണ്ണിതാം രാമഗാഥാം
കൗശലേന പ്രയുഞ്ജതേ
തദുച്ചാരണയോഗേന
സംപ്രത്യപി കുശീലവാഃ (20)

അദ്ദേഹം രൂപംനൽകിയ രാമഗാഥയെ ഇന്നും ഗായകന്മാർ ഗാനോച്ചാരണത്തോടെ കൗശലപൂർവ്വം രംഗത്തവതരിപ്പിക്കുന്നു.

വസാനാ ആഢ്യവർണ്ണാനി
വാസാംസി രുചിരാണി തേ
ഛദ്മമുഖാവൃതമുഖാ
രഞ്ജയന്തി നൃണാം മനഃ (21)

നിറപ്പകിട്ടാർന്ന മനോഹര വസ്ത്രങ്ങൾ അണിഞ്ഞും പൊയ് മുഖം കൊണ്ടു മുഖങ്ങൾ മറച്ചും അവർ ആളുകളുടെ മനം കവരുന്നു.

അഭിനേയം തഥാ വസ്തു
കൂശലാഃ പ്രസ്തുവന്തി തേ
യേന ഗൂഢോഽപി തദ്ഭാവഃ
സ്ഫുടോ ഭവതി തത്ക്ഷണാത്. (21)

നിഗൂഢ ഭാവങ്ങൾ പോലും പെട്ടെന്ന് തെളിയുന്ന മട്ടിലാണ് ആ കഴിവുറ്റ നടന്മാർ അഭിനയിക്കാനുള്ളത് അരങ്ങത്തവതരിപ്പിക്കുന്നത്.

പ്രസ്തുതൗ രാമഗാഥായാ
നാട്യരൂപേണ സാ കൃതിഃ
അധുനാഽപി നൃപാലസ്യ
ബഹുധാസ്യോപയുജ്യതേ (23)

രാമഗാഥയുടെ നാട്യാവിഷ്ക്കരണത്തിൽ ഇന്നും രാജാവിന്റെ ആ കൃതി പല പ്രകാരേണ ഉപയോഗിക്കപ്പെടുന്നു.

മങ്കുടാഖ്യസ്തത്പരോഽ ഭൂ-
ന്മാന്യോ ഭൂപാലസത്തമഃ
സ്വബുദ്ധ്യാ രാമഗാഥാം യോ
വ്യാഖ്യാത് ഖ്യാതോ മനീഷിഷു (24)

അതിനുശേഷം മങ്കുടൻ എന്ന മറ്റൊരു രാജശ്രേഷ്ഠനായ രാജാവുണ്ടായി. പണ്ഡിതന്മാരുടെ ഇടയിൽ വിഖ്യാതനായ അദ്ദേഹം സ്വന്തം ബുദ്ധിക്കനുസരിച്ച് രാമഗാഥ വ്യാഖ്യാനിച്ചു.

രാമഗാഥാവിഷയിണീ
ബഹ്വീ തേന ഗവേഷണാ
കൃതാ യേന കൃതിസ്തസ്യ
സുതരാം ജ്ഞാനവർധിനീ (25)

രാമഗാഥയെ ആസ്പദമാക്കി അദ്ദേഹം ഏറെ ഗവേഷണം നടത്തി. തന്മൂലം അദ്ദേഹത്തിന്റെ കൃതി ഏറെ ജ്ഞാനസംവർധകമാണ്.

അനേകാൻ വിഷയാൻ ഗൂഢാൻ
സംബദ്ധാൻ രാമഗാഥയാ
നിപുണം സ സമാലോച്യ
വിശദം പ്രത്യപീപദത് (26)

രാമഗാഥയുമായി ബന്ധപ്പെട്ട നിരവധി നിഗൂഢ വസ്തുതകളെ സൂക്ഷ്മമായി വിശകലനം ചെയ്താണദ്ദേഹം പ്രതിപാദിച്ചിട്ടുള്ളത്.

ഥായിദേശ്യാസ്തതഃ പൂർവ്വം
നൈവാജാനൻ മനാഗപി
രാമായണസ്യ കർത്താസീദ്-
വാല്മീകിർമുനിപുംഗവഃ (27)

മുനിശ്രേഷ്ഠനായ വാല്മീകിയാണ് രാമായണത്തിന്റെ കർത്താവെന്ന് തായ്‌ലന്റ് അതിനു മുമ്പ് ദേശവാസികൾ ഒട്ടുംതന്നെ മനസ്സിലാക്കിയിരുന്നില്ല.

ഥായിദേശ്യാ രാമഗാഥാ ഽ-
ഭൂദത്രാസ്യാഃ സമുദ്ഭവഃ
നൃപതേർമങ്കുടാത് പൂർവ്വ-
മിത്യേവം മേനിരേ ജനാഃ (28)

മങ്കുടരാജാവിനു മുമ്പ് ആളുകൾ കരുതിയിരുന്നത് രാമകഥ തായ്‌ലാന്റിലാണ് പിറവിയെടുത്തതെന്നായിരുന്നു.

സ ഏവ നൃപതിഃ കൃത്യാ
സ്വയാ താൻ പ്രത്യബൂബുധത്
യദസ്യാ ദിവ്യഗാഥായാഃ
ഭാരതേഽഭൂത് സമുദ്ഭവഃ (29)

ഈ ദിവ്യഗാഥ പിറവിയെടുത്തത് ഭാരതവർഷത്തിലാണെന്ന് ആ രാജാവുതന്നെയാണ് സ്വന്തം കൃതിയിലൂടെ ആളുകളെ ഉദ്ബോധിപ്പിച്ചത്.

സാംപ്രതം ശിക്ഷിതാ ലോകാ
ഇദം ജാനന്ത്യസംശയം
അശിക്ഷിതാ പുനർനൈവം
ബുധ്യന്തേ സ്വമതേ സ്ഥിതാഃ (30)

ഇന്ന് പഠിപ്പുള്ളവർ ഇക്കാര്യം നിസ്സംശയം മനസ്സിലാക്കുന്നു. അല്ലാത്തവർ ഇതു മനസ്സിലാക്കുന്നില്ല. അവർ സ്വന്തം അഭിപ്രായത്തിൽ ഉറച്ചുനിൽക്കുന്നു.

ജനീ രാമസ്യ സീതായാ-
ശ്ചാത്രൈവാജന്യസംശയം
രാമരാവണയോർയുദ്ധ-
മത്രൈവ സമജായത (31)

രാമന്റെയും സീതയുടെയും ജനനമുണ്ടായത് അവിടെത്തന്നെയെന്നതിൽ അവർക്കു സംശയമില്ല. രാമരാവണയുദ്ധം നടന്നതും അവിടെത്തന്നെ.

അയോധ്യാ നാമ നഗരീ
ദേശേഽത്രാദ്യാപി രാജതേ
സഞ്ജീവനീ യതോ നീതാ
സോഽദ്രിരത്രൈവ ദൃശ്യതേ (32)

സാക്ഷാൽ അയോധ്യാനഗരിയും ഇവിടെത്തന്നെ വിലസിക്കുന്നു. സഞ്ജീവനിയെടുത്ത മലയും ഇവിടെ കാണാം.

ലവസ്യ രാമപുത്രസ്യ
നാമ സ്വാത്മനി ബിഭ്രതീ
പുരീ ലോപബുരീ ചാപി
ദേശേഽത്രൈവ വിരാജതേ. (33)

രാമപുത്രനായ ലവന്റെ പേർ വഹിക്കുന്ന ലോപബുരിയെന്ന (ലവപുരി) നഗരിയും ഈ നാട്ടിലുണ്ട്.

ശരണേ രാമമുക്തേന
സഞ്ജാതാ ഹരിതാ ശിലാ
മധ്യേപുരി സ്ഥിതാ യത്ര
രാമം സ്മാരയതേഽനിശം. (34)

രാമനെയ്ത അമ്പുതട്ടി പച്ചയായി മാറിയ ശില ആ നഗരത്തിൽ എന്നും രാമസ്മരണയുണർത്തുന്നു.

ഇത്യേവം പ്രാകൃതാ ലോകാ
ഗതാനുഗതികാ ഇഹ
രാമഗാഥാം ദൃഢം ഥായീ-
ദേശീയാമേവ മന്വതേ. (35)

ഇങ്ങിനെ യാഥാസ്ഥിതികരായ സാധാരണ ജനങ്ങൾ ഇവിടെ രാമകഥ തായ്ലാന്റ് നാട്ടിലേതാണെന്നു വിശ്വസിക്കുന്നു.

(ഇന്ദ്രവജ്ര ഉപജാതി)

ആത്മീയഭാവഃ പരിലക്ഷ്യതേ ഽത്ര
രാമായണേഽന്യത്ര സുദുർലഭോ യഃ
ദൃശ്യാനി നാനാ വിവിധസ്ഥലേഷു
തസ്മാത് പുരാ ശിൽപിഭിരങ്കിതാനി. (36)

ഇവിടെ രാമായണത്തോട് മറ്റൊരിടത്തും കാണാത്ത ഒരു ആത്മബന്ധമാണുള്ളത്. അതുകൊണ്ടുതന്നെയാണ് പണ്ട് ശില്പികൾ വിഭിന്നപ്രദേശങ്ങളിൽ രാമായണദൃശ്യങ്ങൾ ആലേഖനം ചെയ്തത്.

ആത്മീയഭാവേന ഹൃദി സ്ഥിതേന
തേനൈവ നാനാഽത്ര കഥാനകാനി.
സംയോജിതാനി പ്രഥയന്തി കിഞ്ചിദ്
രാമായണസ്യാന്യദിവ സ്വരൂപം. (37)

ഹൃദയത്തിലുള്ള അതേ ആത്മഭാവംകൊണ്ടുതന്നെയാണ് ഇവിടെ പ്രണീതങ്ങളായ അനേകം കഥകൾ രാമായണത്തിന്റെ വ്യത്യസ്തമായൊരു സ്വരൂപം പ്രകാശിപ്പിക്കുന്നത്.

ആസ്തേ പുനർമൂലകഥാ തഥൈവ
തസ്യാം ന ഭേദഃ പരിലക്ഷ്യതേഽത്ര
ഭേദഃ പുനർഭാതി നവേഷു സത്യം
കഥാനകേഷ്വേവ ന ചേതരത്ര (38)

എന്നാൽ രാമായണമൂലകഥ ഇവിടെ അതുപോലെ തന്നെ നിലകൊള്ളുന്നു. അതിലൊരു വ്യത്യാസവും കാണുന്നില്ല. പുതിയ കഥാരൂപങ്ങളിലാണ് വ്യത്യാസം കാണുന്നത്. മറ്റിടങ്ങളിലൊട്ടുമില്ല.

സ്ഫുടം ഭവേത്താവദനേന വിജ്ഞ -
വർഗ്ഗായ വൈശിഷ്ട്യമിഹാസ്തി യദ്വാ
നവീനമത്രാസ്തി വിചാരണീയം
രാമായണേ രാമകഥാഭിരമ്യേ. (39)

ഇതുകൊണ്ടെല്ലാം പണ്ഡിതലോകത്തിന്റെ ദൃഷ്ടിയിൽ രാമ കഥാഭിരമ്യമായ ഈ രാമായണത്തിൽ വിചാരരമണീയമായ എന്തു പ്രത്യേകതകളാണുള്ളതെന്നു വ്യക്തമാകുമല്ലോ.

# രണ്ടാം സർഗ്ഗം

## അനോമതന്നുപാഖ്യാനം

(അനുഷ്ടുപ്പ്)

അനോമതന്നിതി ഖ്യാതോ
മാനനീയതമോ തൃണാം
ആസീന്മഹീക്ഷിതാമാദ്യോ
പ്രണവശ്ഛന്ദസാമിവ. (1)

ഓങ്കാരം വേദഗ്രന്ഥങ്ങൾക്കെന്നപോലെ രാജാക്കന്മാർക്ക് ആദിമൻ ജനങ്ങൾക്ക് ഏറ്റവും ബഹുമാന്യനായ അനോമതൻ ആയിരുന്നു

ഥായിരാമായണേ താവ-
ദിത്ഥം തസ്യ സമുദ്ഭവഃ
വർണ്ണിതോ$\mathcal{S}$സ്തി നൃപാലസ്യ
സ്വയം ജാതസ്യ ധീമതഃ (2)

സ്വയംഭൂവായ ആ രാജാവിന്റെ ഉൽപത്തി ഇപ്രകാരമാണ് തായി രാമായണത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നത്.

(ഇന്ദ്രവജ്ര, ഉപജാതി)

ഹിരന്തയക്ഷേതി ബഭൂവകശ്ചി
ന്മായാവിനാമഗ്രസരോ$\mathcal{S}$സുരേന്ദ്രഃ
ദേവേഷു യോ വിപ്രചകാര ശൈലേ
വസൻ വിശാലേ കില ചക്രവാളേ. (3)

ചക്രവാളമെന്ന പർവ്വതത്തിൽ നിവസിച്ചുകൊണ്ട് മായാവിക ളിൽ അഗ്രഗണ്യനായ ഹിരന്തയക്ഷനെന്നൊരു അസുരരാജാവ് ദേവന്മാരെ പീഡിപ്പിച്ചുവത്രേ.

തത്പീഡിതാ ദേവഗണാ ഉപായ
ന്നുപായമന്യം ന ഹി വീക്ഷമാണാഃ
ദേവാധിദേവം ശരണം ശരണ്യം
കൈലാസവാസം വിപദാം നിരാസം (4)

അവനാൽ പീഡിപ്പിക്കപ്പെട്ട ദേവന്മാർ മറ്റൊരുപായവും കാണാതെ ആശ്രിതർക്കഭയമായി കൈലാസത്തിൽ വസിക്കുന്ന പരമശിവനെ അഭയം പ്രാപിച്ചു.

ഏകോഽത്ര നാരായണ ഏവ സത്യം
നാശേഽസുരസ്യാസ്യ ഭവേത്സമർത്ഥഃ
ഇത്ഥം വിചിന്ത്യ പ്രഭുരീശ്വരോ ദ്രാക്
തമേവ താവന്മനസാ ജഗാമ. (5)

ഈ അസുരനെ നശിപ്പിക്കാൻ പ്രാപ്തനായി സാക്ഷാൽ മഹാവിഷ്ണു മാത്രമേയുള്ളൂവെന്നു നിരൂപിച്ച് ഭഗവാൻ പരമശിവൻ വേഗത്തിൽ അദ്ദേഹത്തെത്തന്നെ മനസ്സുകൊണ്ട് സ്മരിച്ചു.

ഉപസ്ഥിതോഽഭൂത്സ്മൃത മാത്ര ഏവ
നാരായണഃപർവ്വതജാപ്രിയേണ.
പപ്രച്ഛ ചൈനം കിമു മേഽസ്തി കാര്യം
സ്മാര്യത്വകോടിം ഗമിതോഽസ്മി യേന. (6)

പരമേശ്വരൻ സ്മരിച്ച മാത്രയിൽ ഭഗവാൻ നാരായണൻ അദ്ദേഹത്തിന്റെ മുമ്പിൽ വന്നണഞ്ഞു. "എന്നെ ഓർമ്മിക്കുവാൻതക്ക എന്തു കാര്യമാണ് അങ്ങേക്കുള്ളതെ"ന്ന് അദ്ദേഹം ആരാഞ്ഞു.

തമീശ്വരഃ പ്രാഹ ഹിരണ്യയക്ഷ -
നാമാസുരഃ പീഡയതേ സുരൗഘം
ത്രസ്തശ്ച ഭീതശ്ച കദർത്ഥിതശ്ച
മാമദ്യ യേനായമഭിപ്രപന്നഃ (7)

അദ്ദേഹത്തോട് പരമശിവൻ പറഞ്ഞു: "ഹിരണ്യയക്ഷനെന്ന അസുരൻ ദേവന്മാരെ പീഡിപ്പിക്കുന്നു. അതു നിമിത്തമാണ് ഭയക്ലേശങ്ങൾ ബാധിച്ച ഈ ദേവന്മാരെല്ലാം എന്റെ അടുക്കൽ വന്നിരിക്കുന്നത്.

ലോകേ പ്രപന്നാർത്തിഹരോ മതോഽഹ-
മതോ വിപന്നം ശരണം പ്രപന്നം
ദേവൗഘമേനം പരിരക്ഷിതും മേ
വിഷ്ണോ ദ്രഢീയാൻ മനസോഽഭിലാഷ ഃ (8)

"ഈ ലോകത്തിൽ ഞാൻ ശരണാഗതദുഃഖനാശകനായാണ് അറിയപ്പെടുന്നത്. ഹേ, വിഷ്ണോ! അതു നിമിത്തം ആപദ്ഗ്രസ്തരും ശരണാഗതരുമായ ഇവരെ രക്ഷിക്കാൻ എനിക്ക് മനസ്സിൽ അതിയായ അഭിലാഷമുണ്ട്."

ഏനം ഭവാൻ മേ മനസോഽഭിലാഷം
സർവ്വാത്മനാ പൂരയിതും സമർത്ഥഃ
അതോ ഭവാൻ യാതു ച ഹന്തു ചൈനം
ദുർദ്ദാനവം പാതു ച ദേവസംഘം. (9)

എന്റെ മനസ്സിലെ ഈ അഭിലാഷം നിറവേറ്റാൻ അങ്ങാണ് എല്ലാംകൊണ്ടും സമർത്ഥൻ. അതിനാൽ അങ്ങുചെന്നു ഈ ദുഷ്ടാസുരനെ നിഗ്രഹിച്ചു ദേവന്മാരെ രക്ഷിക്കുമാറാകണം!"

ഏവം പ്രയുക്തഃ പരമേശ്വരേണ
നാരായണോ ലോകപരായണോഽസൗ
സംപ്രസ്ഥിതോഽദ്രിം പ്രതിചക്രവാള-
നാമ്നാ പ്രസിദ്ധം തമുപാഗമച്ച (10)

ഇങ്ങിനെ പരമേശ്വരൻ ആവശ്യപ്പെട്ടതനുസരിച്ച് ലോകഹിതൈഷിയായ ഭഗവാൻ നാരായണൻ ചക്രവാളമെന്ന പേരിൽ പ്രസിദ്ധമായ ആ പർവ്വതത്തിലേക്കു ചെന്ന് അവനെ എതിരിട്ടു.

ആയോധയാമാസ ച തത്രഭീമം
സ ദാനവം നാമ ഹിരണ്യയക്ഷം
ശസ്ത്രൈസ്സുതീക്ഷ്ണൈരതിപാപവൃത്തിം
ദേവാർദകം തം നിജഘാന ചാപി (11)

അവിടെ വെച്ച് അദ്ദേഹം ഹിരണ്യയക്ഷനെന്ന ആ ഭയങ്കരനായ അസുരനുമായി യുദ്ധത്തിലേർപ്പെട്ടു; പാപകർമ്മനിരതനും ദേവപീഡകനുമായ അവനെ മൂർച്ചയേറിയ ആയുധങ്ങൾകൊണ്ട് വധിക്കുകയും ചെയ്തു.

നിഹത്യ ചൈനം സമുപാജഗാമ
ക്ഷീരാംബുധിം നാമ നിജാലയം സഃ
ഉപാഗതശ്ചാപി ദദർശ തത്ര
പദ്മേ ശയാനം ശിശുമേകമേഷഃ (12)

അവനെ കൊന്നതിനുശേഷം അദ്ദേഹം സ്വവസതിയായ പാലാഴിയിലേക്ക് തിരിച്ചു. അവിടെ അദ്ദേഹം താമരപ്പൂവിൽ കിടക്കുന്ന ഒരു കുഞ്ഞിനെ കണ്ടു.

ഏനം സമാദായ സ ആശു ദോർഭ്യാം
കൈലാസശൈലം സമുപാജഗാമ
സന്ദർശയാമാസ തമീശ്വരം ച
സമർപ്പയാമാസ മുദാ ച തസ്മൈ (13)

ഈ കുട്ടിയെ കയ്യിലെടുത്ത് അദ്ദേഹം വേഗേന കൈലാസപർവ്വതത്തിലെത്തി. പരമശിവനെ കണ്ട് സന്തോഷപൂർവ്വം അദ്ദേഹത്തിനു ആ കുഞ്ഞിനെ നൽകി.

അനോമതന്നിത്യഥ നാമധേയം
തസ്മൈ ദദാവീശ്വര ആശുതോഷഃ
രാജാ ഭവത്വേഷ ശിശുഃ ശുഭാംഗ
ആദ്യഃ പൃഥിവ്യാ ഇതി ചാദിദേശ. (14)

ക്ഷിപ്രപ്രസാദിയായ പരമേശ്വരൻ ആ കുഞ്ഞിനു 'അനോമതൻ' എന്നു പേരിട്ടു. മനോഹരാംഗനായ ഇവൻ ഭൂമിയിലെ ആദ്യത്തെ രാജാവാകട്ടെ എന്ന് കൽപിക്കയും ചെയ്തു.

തസ്യാഭവദ് രാജവരസ്യ രാജ -
ധാനീ സുരമ്യാ ഖലു പുര്യയോധ്യാ
മഹേശ്വരാദേശവശംവദേന
സ്വയം മഹേന്ദ്രേണ നിവേശിതായാഃ (15)

പരമശിവന്റെ ആജ്ഞാനുവർത്തിയായ ദേവേന്ദ്രൻ സ്വയം നിർമ്മിച്ച മനോഹരമായ അയോധ്യാപുരി ആ നൃപശ്രേഷ്ഠന്റെ രാജധാനിയായി.

നിവേശനാർത്ഥം സ്വപുരാത്സ പുര്യാഃ
ശക്രോ യദാ പ്രാസ്ഥിത ദിവ്യശക്തിഃ
മധ്യേപഥം ദൈവവശാത്തദാനീം
സ സംഗതോഽഭൂദൃഷിഭിശ്ചതുർഭിഃ (16)

ദിവ്യശക്തിയുള്ള ദേവേന്ദ്രൻ സ്വന്തം നഗരത്തിൽനിന്ന് ആ പുരിയുടെ നിർമ്മിതിക്കായി പുറപ്പെട്ടപ്പോൾ മാർഗ്ഗമധ്യേ ദൈവ നിയോഗംകൊണ്ട് നാലു മഹർഷിമാരെ കണ്ടുമുട്ടി.

അച്ഛൻഗവീദാഹയുഗാഗ്രയാഗ-
സംജ്ഞാ അഭൂവൻ ഋഷയോ വരാസ്തേ
തന്നാമധേയാദിദമക്ഷരൗഘ -
മാശ്രിത്യ പുര്യാഃ കൃതമാസ്ത നാമ (17)

ആ ഋഷിശ്രേഷ്ഠന്മാരുടെ പേര് അച്ഛൻഗവി, ദാഹൻ, യുഗാഗ്രൻ, യാഗൻ എന്നീ വിധമായിരുന്നു. അവരുടെ പേരിലെ ആദ്യാക്ഷരങ്ങളെടുത്താണ് ആ പുരിയ്ക്ക് അയോധ്യയെന്നു പേരിട്ടത്.

സംപ്രാപ്തോ ജനനമനോമതന്നൃപസ്യ
സത്പുത്രോ ദശരഥ ഇത്യുദാരസത്വഃ
തസ്യാഭൂദഖില ജഗന്നമസ്യഭൂതഃ
ശ്രീരാമോ ഗുണഗണമണ്ഡിതസ്തനുജഃ (18)

അനോമതൻ രാജാവിന് ദശരഥനെന്നു പേരായി സുചരിതനായ ഒരു പുത്രൻ ജനിച്ചു. അദ്ദേഹത്തിന് അഖിലലോകവന്ദ്യനും സർവ്വഗുണസമ്പന്നനുമായ ശ്രീരാമനെന്ന പുത്രൻ ഉണ്ടായി.

തസ്യൈവാഖിലജനവന്ദിതസ്യ ദിവ്യം
ചാരിത്രം വിശദമുപാസ്യ രാമഭക്താഃ
ഗായന്തി സ്വരചിതകാവ്യമാധ്യമേന
തത് കാവ്യം പ്രസരതി രാമകീർത്തിനാമ്നാ (19)

സകലജനപൂജ്യനായ അദ്ദേഹത്തിന്റെ ദിവ്യചരിതത്തെ വർണ്ണിച്ച് രാമഭക്തന്മാർ സ്വയമെഴുതിയ കാവ്യമെന്ന മാധ്യമത്തിലൂടെ പാടുന്നു. ആ കാവ്യമാണ് 'രാമകീർത്തി'യെന്ന പേരിൽ പ്രചരിച്ചുവരുന്നത്.

## മൂന്നാം സർഗ്ഗം

### ശ്രീരാമജന്മോപാഖ്യാനം (പൂർവ്വപീഠിക)

### (അനുഷ്ടുപ്പ്)

**കൗസല്യാ ച സുമിത്രാ ച കൈകേയീത്യഭിധാനികാഃ**
**തിസ്രോ ദശരഥസ്യാസൻ മഹിഷ്യോ ഭുവി വിശ്രുതാഃ (1)**

ദശരഥന് കൗസല്യ, സുമിത്ര, കൈകേയി എന്നിങ്ങനെ പുകൾ പെറ്റ മൂന്നു പത്നിമാരുണ്ടായി.

**സതീഷ്വപി സതീഷ്വസ്യ താസു നൈവാപ ഭൂപതി ഃ**
**സുതം തേന ച ഖേദോ/സ്യ മഹാംശ്ചിത്തേ/ഭ്യവർത്തത (2)**

പതിവ്രതകളായ അവരിലാരിലും തന്നെ ആ രാജാവിന് പുത്രനുണ്ടായിട്ടില്ല. അതുകൊണ്ടുള്ള വലിയ വിഷമം അദ്ദേഹം മനസ്സിൽ കൊണ്ടുനടന്നു.

**കലൈകോടിസമാഖ്യസ്യ സാഹായ്യേന ഋഷേരസൗ**
**യജ്ഞം പുത്രേഷ്ടിനാമാനമചികീർഷൻ മൃഗാകൃതേഃ (3)**

കലൈകോടിയെന്നു പേരുള്ള മാനിന്റെ ആകൃതിയിലുള്ള ഒരു മഹർഷിയുടെ സഹായത്തോടെ അദ്ദേഹം പുത്രകാമേഷ്ടി നടത്താൻ ആഗ്രഹിച്ചു.

**സ യജ്ഞഹരണാത് പൂർവ്വം പരാമർഷ്ടും സമൈഹത**
**ഈശ്വരം സ യയൗ തസ്മാത് കൈലാസം ഗിരിമുത്തമം. (4)**

യാഗം അനുഷ്ഠിക്കുന്നതിനു മുമ്പ് പരമശിവനോട് കൂടിയാലോചിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. അതിനുവേണ്ടി അദ്ദേഹം കൈലാസ പർവ്വതത്തിലേക്ക് യാത്രതിരിച്ചു.

**ഉത്പീഡിതം ച ഭീതം ച തദാ/സീദ് ഭുവനത്രയം**
**ബ്രഹ്മവിഷ്ണ്വീശ്വരാവാപ്തവരോന്മത്താസുരാധമൈഃ (5)**

ആ സമയത്ത് ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിവരിൽനിന്നു ലഭിച്ച വരം നിമിത്തം വെളിപാടു നശിച്ച അസുരാധമന്മാരെക്കൊണ്ട് മൂന്നു ലോകവും സംപീഡിതവും ഭയവിഹ്വലവുമായിത്തീർന്നു.

ജായതേ പുത്രരൂപേണ യദി നാരായണഃ സ്വയം
രാജ്ഞോ ദശരഥസ്യ സ്യാത് തദാ രക്ഷാസ്യ നിശ്ചയം (6)

നാരായണൻ ദശരഥന്റെ പുത്രനായി ജനിക്കുകയാണെങ്കിൽ മൂന്നു ലോകത്തിനും നിശ്ചയമായും രക്ഷ കിട്ടും.

ഈശ്വരേണാനുരോദ്ധവ്യഃ സ ഇതി പ്രത്യപീപദത്
തമൃർഷിർലോകലോകേശം ലോകസംഗ്രഹമിച്ഛുകഃ (7)

ലോകനന്മ ആഗ്രഹിച്ച ആ മഹർഷി ലോകലോകേശനായ ശിവൻ ഇക്കാര്യത്തിൽ നാരായണനിൽ പ്രേരണ ചെലുത്തുമെന്നു കരുതി അദ്ദേഹത്തെ സമീപിച്ചു.

ഓമിത്യുവാച തമൃഷിമീശ്വരഃ സദ്യ ഏവ ച
ന്യമന്ത്രയത ദേവേശം പ്രഭും നാരായണം തദാ. (8)

ഭഗവാൻ ശിവൻ 'അങ്ങിനെ തന്നെ'യെന്നു ഋഷിക്ക് വാക്കു നൽകി. തുടർന്ന് അദ്ദേഹം ദേവേശനും പ്രഭുവുമായ നാരായണനെ വിളിച്ചു.

തന്നിമന്ത്രണമാസാദ്യ നാരായണ ഉപാഗമത്
കൈലാസശൈലം ത്വരിതം സമഗംസ്തേശ്വരേണ ച (9)

ആ ക്ഷണം ലഭിച്ചപ്പോൾ നാരായണൻ കൈലാസത്തിലേക്ക് ഉടനെ വരികയും പരമശിവനെ കാണുകയും ചെയ്തു.

പരിത്രാണായ സാധുനാം വിനാശായ ച ദുഷ്കൃതാം
ഭവാൻ ദശരഥാപത്യം ഭവത്വിതി മതിർമമ (10)

"സജ്ജനങ്ങളെ സംരക്ഷിക്കാനും ദുർജ്ജനങ്ങളെ നിഗ്രഹിക്കാനും അങ്ങ് ദശരഥപുത്രനായി ജനിക്കണമെന്നാണ് എന്റെ അഭിപ്രായം."

ഏവമുക്തോ മഹേശേനോമിത്യുവാച രമാപതിഃ
ഏവം ഭവിഷ്യതി യദി ശംഖചക്രഗദാ മമ (11)
അനന്തനാഗേന സമം ലക്ഷ്മ്യാ ചാപി മഹേശ്വര!
മനുഷ്യരൂപേണ മഹീമാഗച്ഛേയുർമയാ സഹ. (12)

ഇങ്ങിനെ മഹാദേവൻ പറഞ്ഞപ്പോൾ ഭഗവാൻ നാരായണൻ പ്രതിവചിച്ചു. "അങ്ങിനെത്തന്നെ. ശംഖചക്രഗദകളും അനന്തനും ലക്ഷ്മിയുമെല്ലാം മാനുഷരൂപത്തിൽ എന്നെ ഭൂമിയിലേക്ക് അനുഗമിക്കുകയാണെങ്കിൽ ഇങ്ങിനെ സംഭവിക്കും."

തഥാസ്ത്വിതി മഹേശസ്തം പ്രത്യുവാച യയൗ സ ച
ഋഷിം തദോന്മുഖീഭൂയ മഹേശ ഇദമുക്തവാൻ (13)

"അപ്രകാരം തന്നെ" എന്ന് പരമശിവൻ അദ്ദേഹത്തോട് പ്രതിവചിച്ചു; വിഷ്ണുവും അവിടെനിന്നു യാത്ര തിരിച്ചു. തുടർന്ന് ഋഷിയുടെ നേരെത്തിരിഞ്ഞ് പരമശിവൻ പറഞ്ഞു:

നിവർത്തസ്വ ഋഷേ! താവദയോധ്യാമാഹരസ്വ ച
പുത്രേഷ്ടിയജ്ഞം യദ്വഹ്നേർദിവ്യഃ കശ്ചനപൂരുഷഃ (14)
പ്രദീപ്തസർവ്വാവയവോ ദിവ്യാഭരണഭൂ.ഷിതഃ
അന്നപിണ്ഡാൻ കരേ ഗൃഹ്ണൻ ചതുരഃ പ്രകടീഭവേത് (15)

"മഹർഷേ, അങ്ങു അയോധ്യയിലേക്കു തിരിച്ചുപോവുക. അവിടെച്ചെന്ന് പുത്രകാമേഷ്ടി എന്ന യാഗം നടത്തണം. അതിലെ അഗ്നിയിൽനിന്ന് ജ്വലിക്കുന്ന സർവ്വാവയവങ്ങളോടുകൂടിയ, ദിവ്യാഭരണങ്ങളണിഞ്ഞ ഒരു ദിവ്യപുരുഷൻ നാല് അന്നപിണ്ഡങ്ങൾ കയ്യിലേന്തി ആവിർഭവിക്കുന്നതാണ്."

ദക്ഷിണസ്യാ ദിശഃ കശ്ചിത്തസ്മിന്നേവ ക്ഷണേ ഋഷേ!
സമാപത്യാന്നപിണ്ഡാർദ്ധമാച്ഛിദ്യൈവോത്പതിഷ്യതി. (16)

"അതേസമയം തന്നെ തെക്കേ ദിക്കിൽനിന്ന് ഒരാൾ വന്നു ചാടി പകുതി അന്നപിണ്ഡം തട്ടിയെടുത്ത് മുകളിലേക്ക് കുതിച്ചുപോകും"

പിണ്ഡാനാമവശിഷ്ടൗ ദ്വൗ ഭോജയേർമഹിഷീർഋഷേ!
രാജ്ഞ്യോ യേന ഭവേയുസ്താ അന്തർവർത്ന്യഃ
ശുഭാംഗനാഃ (17)

"അല്ലയോമഹർഷേ, പിണ്ഡങ്ങളിൽ അവശേഷിക്കുന്ന രണ്ടെണ്ണമെടുത്ത് താങ്കൾ രാജ്ഞിമാരെ ഊട്ടണം. തന്മൂലം ആ ശുഭാംഗനമാർ ഗർഭിണികളായിത്തീരുന്നതാണ്."

**ജനയേയുഃ സുതാംശ്ചാപി ചതുരഃചതുരാൻ ശുഭാൻ**
**യേന ലോകസ്യ കല്യാണം ഭവിഷ്യതി ഭവിഷ്യതി. (18)**

"അവർ പ്രഗൽഭരായ നാലുപുത്രന്മാരെ പ്രസവിക്കുകയും ചെയ്യുന്നതാണ്; അതുനിമിത്തം ലോകത്തിന് മംഗളം ഉണ്ടാവുക തന്നെ ചെയ്യും."

**തഥൈവ സർവ്വം സംപന്നം യഥോചേ പ്രഭുരീശ്വരഃ**
**പ്രഭോർവാക്യം മഹേശസ്യ ന കദാപ്യന്യഥാ ഭവേത് (19)**

സർവ്വശക്തനായ ഭഗവാൻ അരുളിച്ചെയ്തപോലെതന്നെ എല്ലാം സംഭവിച്ചു. ഭഗവാൻ ശിവന്റെ വാക്കുകൾ ഒരിക്കലും മറിച്ചാവില്ലല്ലോ.

**കൗസല്യായാഃ പ്രജാതോഽഭൂത് സ്വയം നാരായണഃ പ്രഭുഃ**
**രാമരൂപേണ ഹരിതവർണ്ണോ വർണ്ണ്യോ വിപശ്ചിതാം (20)**

ഹരിതവർണ്ണനും കവികൾക്കു വർണ്ണ്യനുമായ ഭഗവാൻ നാരായണൻ രാമന്റെ രൂപത്തിൽ കൗസല്യയിൽനിന്ന് ജന്മമെടുത്തു.

**ചക്രം ഭരതരൂപേണ കൈകേയ്യാ ഗർഭതോഽഭവത്**
**രക്തവർണ്ണോ ഭൃശം രക്തഃ സ്വഭ്രാതുഃ പാദപങ്കജേ (21)**

കൈകേയിയുടെ ഗർഭത്തിൽനിന്ന് ചക്രം രക്തവർണ്ണനും സ്വസഹോദരന്റെ പാദപദ്മത്തിൽ ഏറ്റവും അനുരക്തനുമായ ഭരതന്റെ രൂപത്തിൽ പിറവിയെടുത്തു.

**നാഗശംഖേ ഉഭേ ജാതേ സുമിത്രാഗർഭതസ്തദാ**
**സംഭൂയൈവ പീതവർണ്ണൗ ലക്ഷ്മണാകൃതിധാരിണീം (22)**

അനന്തനാഗവും ശംഖും ഒന്നിച്ചുചേർന്ന് പീതവർണ്ണത്തിലുള്ള ലക്ഷ്മണന്റെ ആകൃതിപൂണ്ട് സുമിത്രാഗർഭത്തിൽനിന്നു ആവിർഭവിച്ചു.

**ഗദാ ശത്രുഘ്നരൂപേണ ജാതാ പുത്രോഽരുണാകൃതിഃ**
**തസ്യാ ഏവ സുമിത്രായാഃ ഗർഭതോ ഭ്രാതൃവത്സലഃ (23)**

അതേ സുമിത്രയുടെ ഗർഭത്തിൽനിന്ന് ഗദ അരുണനിറത്തിൽ ഭ്രാതൃസ്നേഹം പൂണ്ട ശത്രുഘ്നനായും ജനിച്ചു.

(ഇന്ദ്രവജ്ര)

**ഏവം പൃഥിവ്യാമവതീർണ്ണ ആസീ-**
**ന്നാരായണോ ലോകപരായണഃ പ്രാക്**
**സൈ്വർവാഹനൈഃ ശംഖഗദാത്രിശൂല-**
**ചക്രൈസ്തദീയാനുജരൂപധൃദ്ഭിഃ (24)**

ഇപ്രകാരം ലോകഹിതനിരതനായ ഭഗവാൻ നാരായണൻ അനുജന്മാരായി രൂപമെടുത്ത ശംഖം, ഗദ, ത്രിശൂലം, ചക്രം എന്നീ സ്വന്തം ആയുധങ്ങളാൽ അനുഗതനായി ഭൂമിയിൽ അവതരിച്ചു.

# നാലാം സർഗ്ഗം

## നന്ദകോപാഖ്യാനം. രാവണന്റെ പൂർവ്വജന്മവൃത്താന്തം

### (ഇന്ദ്രവജ്രയും ഉപജാതിയും)

നാരായണസ്യ ഹ്യവതാരകാലേ
ലങ്കാപുരീം രാക്ഷസജാതിമുഖ്യഃ
ശശാസ ജേതാ ഭുവനത്രയസ്യ
ദശാനനോ വേദവിദാം വരേണ്യഃ (1)

ഭഗവാൻ നാരായണന്റെ അവതാരവേളയിൽ മൂന്നുലോകങ്ങളെയും ജയിച്ച, വേദജ്ഞരിൽ മുഖ്യനായ, രാക്ഷസകുലാഗ്രണിയായ രാവണൻ ലങ്കാപുരി ഭരിച്ചുപോന്നു.

ഭ്രാതൄനസൗ സ്വാൻ ഭൃശമത്യശേത
വീര്യേണ വീരാനപി യോദ്ധൃവര്യഃ
തത്പൂർവ്വജന്മാർജ്ജിതകർമ്മണോ/ഭൂത്
പ്രഭാവതഃ കർമ്മഗതിർവിചിത്രാ (2)

യോദ്ധാക്കളിൽ ശ്രേഷ്ഠനായ അദ്ദേഹം വീരന്മാരായ സ്വന്തം സഹോദരന്മാരെപ്പോലും വീര്യംകൊണ്ട് പിന്തള്ളി. പൂർവ്വജന്മാർജ്ജിതകർമ്മത്തിന്റെ വൈഭവംകൊണ്ട് അദ്ദേഹത്തിന്റെ പ്രവർത്തനരീതി ഏറെ വിചിത്രമായിത്തീർന്നു.

അഭൂത് പുരാ നന്ദകസംജ്ഞകോ/സൗ
കൈലാസശൈലേ കില ദേവയോനിഃ
മഹേശ്വരം ദ്രഷ്ടുമുപാഗതാനാം
പ്രക്ഷാളയൻ പാദയുഗം സുരാണാം. (3)

പണ്ട് ഇദ്ദേഹം കൈലാസപർവ്വതത്തിൽ മഹേശ്വരനെ കാണാൻ വരുന്ന ദേവന്മാരുടെ കാലിണ കഴുകാൻ നിയുക്തനായ നന്ദകനെന്നു പേരുള്ള ഒരു ദേവനായിരുന്നുവത്രേ.

സ സേവകത്വേന നിയുക്ത ഏവം
വിനോദഭാങ് നിർജരസാം ബഭൂവ.
ഉപാഹസംസ്തേ സമുപേയിവാംസ -
സ്തം ശീർഷകേശോദ്ധരണക്രമേണ (4)

സേവകനായി ഇങ്ങിനെ നിയുക്തനായ അദ്ദേഹം ദേവന്മാർക്കൊക്കെ ഒരു വിനോദോപകരണമായിത്തീർന്നു; അവിടെച്ചെല്ലുമ്പോഴൊക്കെ അവർ മുടിപിടിച്ചു വലിച്ചും മറ്റും അയാളെ വല്ലാതെ കളിയാക്കി.

ക്രമേണ തേനാഭവദേഷ കേശ-
ഹീനോऽതിദീനസ്ത്രിദശൗഘദസേവീ.
ഹീനത്വബുദ്ധ്യാത്മനി ചാപ ദുഃഖം
യയൗ മഹേശം ച സ തന്നിവൃത്ത്യൈ (5)

ദേവന്മാരുടെ സേവകനായ അയാൾ ക്രമേണ മുടിയെല്ലാം കൊഴിഞ്ഞ് ദീനാവസ്ഥയെ പ്രാപിച്ചു. അപകർഷതാബോധംകൊണ്ട് അയാൾക്കേറെ ദുഃഖം തോന്നി; അതിന്നൊരു അറുതികിട്ടാൻ അയാൾ ശിവന്റെ അടുക്കൽചെന്നു.

ബദ്ധാഞ്ജലിഃ പ്രാർത്ഥയതൈനമാശു-
തോഷം നിജം തോഷമഭീപ്സുരേഷഃ
താദൃഗ് വരം ദേഹി വിഭോ! ഭവേയം
ന യേന ഭൂയോ ഹ്യുപഹാസപാത്രം. (6)

ക്ഷിപ്രപ്രസാദിയായ അദ്ദേഹത്തോട് കൈകൂപ്പി അയാൾ തനിക്കു സന്തോഷം ലഭിക്കാൻ ഇപ്രകാരം പ്രാർത്ഥിച്ചു: "ഭഗവാനേ, ഞാനിനിയും ഒരു പരിഹാസപാത്രമാവാതിരിക്കാൻതക്ക ഒരു വരം തരണേ!"

യുഗാനി നാനാ മയകാ വിസോഢാऽ-
വമാനനാ ദുഃഖപരമ്പരാ ഭോഃ
നാതഃ പരം സോഢുമഹം ക്ഷമസ്താം
തദ്ദേഹി മേ ശക്തിമനന്തശക്തേ! (7)

"ദേവ, അവമാനദുഃഖം നിറഞ്ഞ അനേകയുഗങ്ങൾ സഹിച്ചു; ഇതിൽപ്പരം ക്ഷമിക്കാൻ എനിക്കു വയ്യ. അനന്തശക്തിയുള്ള അങ്ങ് അതിനാൽ എനിക്കു ശക്തി നൽകിയാലും."

യമേവ താവത്സ്വകരാംഗുലേന
വിനിർദിശേയം സ ഭവേത് പ്രമീതഃ
തഥാസ്ത്വിതി പ്രത്യവദന്മഹേശം
സേവാം തദീയാം ഗണയൻ പുരസ്താത്. (8)

"ഞാൻ ആരെ സ്വന്തം വിരൽകൊണ്ട് ചൂണ്ടിക്കാട്ടുന്നുവോ, അയാൾ മരിച്ചുവീഴണം." അയാളുടെ സേവനപാരമ്പര്യം കണക്കിലെടുത്തുകൊണ്ട് "അങ്ങിനെ തന്നെ" എന്ന് മഹാദേവൻ അരുളിച്ചെയ്തു.

തതോഽനു ദേവാ സമുപേയിവാംസഃ
കൈലാസശൈലം പ്രഭുദർശനാർത്ഥം
സമാചരൻ പൂർവ്വദേവ തസ്മി -
ന്നബുധ്യമാനാ നവശക്തിമസ്യ (9)

അതിനുശേഷവും മഹേശ്വരനെ കാണാൻ കൈലാസപർവ്വതത്തിലേക്ക് വന്ന ദേവന്മാർ നന്ദകന്റെ നവശക്തി മനസ്സിലാക്കാതെ പണ്ടത്തെപ്പോലെത്തന്നെ അയാളോടു പെരുമാറി.

തദാംഗുലം തദ്വിശി സോഽകരോദ് ദ്രാക്
പേതുശ്ച ദേവാ വ്യസവഃ ക്ഷണേന.
തദേഷു ഭൂയോ ഭയമാതതാന
ജഗ്മുഃ പ്രഭും തേ ച സമേ ജവേന (10)

അപ്പോൾ അയാൾ പെട്ടെന്ന് ആ ദിക്കിലേക്ക് വിരൽചൂണ്ടി; ദേവന്മാർ തൽക്ഷണം മരിച്ചുവീണു. അതവരിൽ വല്ലാതെ ഭയം ഉളവാക്കി. അവർ അതിശീഘ്രം മഹേശ്വരസന്നിധി പൂകി.

സർവ്വേ ച സംഭൂയ തമാർത്ഥയന്തോ-
പായം സ്വരക്ഷാർത്ഥമഭിപ്രയുക്താഃ
തേഷാം ദശാം വീക്ഷ്യ കൃപാലുരേഷ
നാരായണം ദ്രാങ്മനസാ ജഗാമ (11)

സ്വയം മുൻകൈയെടുത്ത് അവരെല്ലാം ഒറ്റക്കെട്ടായി സംരക്ഷണമഭ്യർത്ഥിച്ചു. അവരുടെ അവസ്ഥകണ്ട് ദയാർദ്രനായ മഹേശൻ മനസ്സുകൊണ്ട് നാരായണനെ സ്മരിച്ചു.

ഉപസ്ഥിതേഽസ്മിൻ സമുവാച ചൈനം
ദേവാനവേർനിർജിതനന്ദകസ്ത്വം
ഏവം ഭവേദീശ്വര! യത്ത്വമാത്ഥ
ത്വദീയവാങ് മാന്യതമാ മതാ മേ. (12)

അദ്ദേഹം അടുത്തു വന്നുചേർന്നപ്പോൾ മഹേശ്വരൻ പറഞ്ഞു. "നന്ദകനെ തോൽപിച്ച് അങ്ങ് ദേവന്മാരെ രക്ഷിക്കണം". "ഭഗവാനേ! അങ്ങു പറഞ്ഞതുപോലെത്തന്നെ സംഭവിക്കും. അങ്ങയുടെ വാക്കാണ് എനിക്ക് ഏറ്റവും വിലപ്പെട്ടത്."

തപോഽപ്സരോരൂപമസൗ ദധാനഃ
സമ്മോഹനം നന്ദകമാസസാദ
ക്രീഡാരതശ്ചാപി ബഭൂവ തേന
സ്മരാഭിഭൂതഃ സ ബഭൂവ യേന. (13)

അപ്പോൾ അദ്ദേഹം മനംമയക്കുന്ന അപ്സരസ്സിന്റെ രൂപം പൂണ്ട് നന്ദകന്റെ മുന്നിൽച്ചെന്നു ക്രീഡകളിലേർപ്പെട്ടു. അതു മൂലം അയാൾ കാമപരവശനായി.

യാവത്തയാ സംഗമമാചകാംക്ഷ
നൃത്യാമ സൈനം സമുവാച താവത്.
നൃത്യപ്രസംഗേ ച നിജാംഗുലം സ്വാ-
ധഃ കായ ഏഷാ സമപാതയിഷ്ട. (14)

അയാൾ അവളുമായി സമാഗമമഭ്യർത്ഥിച്ചപ്പോൾ 'നമുക്കു നൃത്തം വെക്കാ'മെന്ന് അവൾ നിർദ്ദേശിച്ചു. നൃത്യവേളയിൽ അവൾ തന്റെ വിരൽ സ്വശരീരത്തിന്റെ അധോഭാഗത്തേക്കു ചൂണ്ടി.

അദീർഘദൃഷ്ടിഃ ഖലു നന്ദകോഽപി
ചകാര തദ്വത് പ്രബഭഞ്ജ തം ച.
ഛിദ്രം പ്രപശ്യംശ്ച വധായ തസ്യ
നാരായണസ്തത്ര സമുദ്യതോഽഭൂത് (15)

വകതിരിവില്ലാത്ത നന്ദകൻ അതുപോലെത്തന്നെ ചെയ്തു. തന്റെ അധോഭാഗത്തെ അങ്ങിനെ പിളർത്തുകയും ചെയ്തു. അയാളുടെ ദൗർബല്യംകണ്ട നാരായണൻ അയാളെ കൊല്ലാനൊരുങ്ങി.

നാരായണേന ച്ഛലിതോഽസ്മി താവദ്
ബുദ്ധ്വേതി ദുഃഖാർദിതചിത്തവൃത്തിഃ
നാരായണം നന്ദക ആഹ നൈതത്
കൃതം ത്വയാ സാധു വിജാനതാഽപി. (16)

നാരായണൻ തന്നെ കബളിപ്പിച്ചുവെന്നു മനസ്സിലാക്കി ദുഃഖാർത്തചിത്തനായ നന്ദകൻ അദ്ദേഹത്തോട് പറഞ്ഞു. "അറിഞ്ഞുകൊണ്ടും അങ്ങ് ഇതു ചെയ്തുവല്ലോ. അത് തെറ്റായിപ്പോയി."

നാരായണേനാപി സമാശ്രിതേഽഭൂത്
പന്ഥാസ്ത്വയാ നിന്ദ്യതമോ ജഗത്യാം
നാരായണസ്തന്നിശമയ്യ വാക്യം
തമാഹ യദ്യേവമിഹാസ്തി തേ ധീഃ (17)

വിധാനമേവം വിദധാമി തർഹി
യത്ത്വം പ്രജാതോ ജനനാന്തരേ സ്യാഃ
ദശാനനോ വിംശതിബാഹുകശ്ച
ജായേയ ചാഹം ദ്വിഭുജൈകശീർഷഃ (യുഗ്മകം) (18)

"നാരായണനായിട്ടും അങ്ങും ലോകത്തിൽ ഏറ്റവും നികൃഷ്ടമാർഗ്ഗമാണ് സ്വീകരിച്ചത്." നാരായണൻ ഈ വാക്യം കേട്ടപ്പോൾ അയാളോട് പറഞ്ഞു. "ഇങ്ങിനെ നിനക്ക് അഭിപ്രായമുണ്ടെങ്കിൽ ഞാൻ ഒരു പ്രതിവിധി ചെയ്യാം. നീ അടുത്ത ജന്മത്തിൽ പത്തുമുഖത്തോടെയും ഇരുപതു കൈകളോടെയും ജനിക്കും. രണ്ടു കയ്യും ഒരു തലയും ആയി ഞാനും ജനിക്കാം."

യോത്സ്യേ ത്വയാഹം ച തഥാസിതസ്ത്വാം
സംപ്രാപയിഷ്യേ ച യമസ്യ ധാമ.
ഉക്ത്വൈവമേനം പരിസാന്ത്വപൂർവ്വം
നാരായണസ്തസ്യ വധം ചകാര (19)

"അവ്വിധത്തിലുള്ള നിന്നോട് ഞാൻ യുദ്ധം ചെയ്യും. നിന്നെ യമപുരിയിലേക്കയക്കുകയും ചെയ്യും." ഇപ്രകാരം ആശ്വസിപ്പിച്ച് നാരായണൻ അയാളെ വധിച്ചു.

(അനുഷ്ടുപ്പ്)

സ ഏവ നന്ദകോ നാമ
ദശവക്ത്രോ/ന്യജന്മനി
അഭവദ്രാമഭദ്രശ്ച
പ്രഭുർനാരായണോ/ഭവത് (20)

അടുത്ത ജന്മത്തിൽ ആ നന്ദകനാണ് ദശാനനായ രാവണനായത്. ഭഗവാൻ നാരായണനാകട്ടെ രാമഭദ്രനായും ജനിച്ചു.

സീതാജന്മോപാഖ്യാനം

(അനുഷ്ട്പ് വൃത്തം)

ദശവക്ത്രസ്വരൂപേണ സ്ഥിതോ/സൗ പൃഥിവീതലേ
സമുദ്രപരിഖാം ലങ്കാമശിഷദ് വൃദ്ധിശാലിനീം (21)

പത്തു മുഖങ്ങളോടുകൂടിയ അദ്ദേഹം ഭൂമിയിൽ സമുദ്രമാകുന്ന കിടങ്ങിനാൽ ചുറ്റപ്പെട്ട സമ്പത്സമൃദ്ധമായ ലങ്ക ഭരിച്ചു.

നൈകാസു തസ്യ രാജ്ഞീഷു മന്ദോദര്യാമവർത്തത
പ്രേമാതിശയ ഇത്യസ്യാഃ സ വചോ ബഹ്വമന്യത (22)

അദ്ദേഹത്തിന് തന്റെ അനേകം പത്നിമാരിൽ വച്ച് മന്ദോദരിയിൽ പ്രത്യേകപ്രേമം ഉണ്ടായിരുന്നു. അതിനാൽ അവളുടെ വാക്കുകൾ അദ്ദേഹം പ്രത്യേകം പരിഗണിച്ചു.

ആഘ്രായ ഗന്ധം പിണ്ഡാനാം പ്രസരന്തം ചതസൃഷു
ദിക്ഷു സോചേ സ്വഭർത്താരമശനായാമി താനിതി. (23)

ചോറുരുളകളുടെ നാലുഭാഗത്തും വ്യാപിക്കുന്ന ഗന്ധം മണത്ത് അവൾ ഭർത്താവിനോട് തനിക്കതു ഭക്ഷിക്കാൻ ആഗ്രഹം തോന്നുന്നതായി പറഞ്ഞു.

സമാതൃതസ്തദ്വചസി സ ആഹാസുരയോഷിതാം
കാകനാനാമികാമേകാം പിണ്ഡാൻ സത്വരമാഹര (24)

അവളുടെ വാക്കിനെ മാനിച്ച് അദ്ദേഹം രാക്ഷസസ്ത്രീകളിൽ കാകന എന്നൊരുവളോട് ചോറുരുളകൾ പെട്ടെന്ന് കൊണ്ടുവരാൻ ആജ്ഞാപിച്ചു.

**കാകരൂപം സമാധൃത്യ യയാവുത്തരകോസലാൻ**
**പിണ്ഡാനാമർധഭാഗം ച സമാപത്യോദ്ദധാര സാ (25)**

കാക്കയുടെ രൂപംപൂണ്ട് അവൾ ഉത്തര കോസലത്തിൽച്ചെന്ന് പിണ്ഡങ്ങളിൽ പകുതി സത്വരം കവർന്നെടുത്തു.

**ഉദ്ധൃത്യ താനാനിനായ പുരീം ലങ്കാം ദദൗ ച സാ**
**രാവണായ നൃപായൈതാൻ മണ്ഡോദര്യൈ ദദൗ ച സഃ (26)**

അവയെടുത്ത് അവൾ ലങ്കാപുരിയിലെത്തുകയും അവ രാവണനു നൽകുകയും ചെയ്തു. രാവണനവ മണ്ഡോദരിക്കു നൽകി.

**താനശിത്വാ ബഭുവാന്തർവർത്നീ മണ്ഡോദരീ തദാ**
**ക്രമേണ സുഷുവേ ചാപി കന്യാമേകാം വിലക്ഷണാം. (27)**

അവ ഭക്ഷിച്ച് മണ്ഡോദരി ഗർഭിണിയായിത്തീർന്നു. യഥാസമയം അവൾ അസാധാരണയായൊരു കന്യയെ പ്രസവിച്ചു.

**ജാതമാത്രൈവ സാ കന്യാ രാവണോ ഹന്യതാമിതി**
**ത്രിരവാദീദ്വചോ നോ ച പിത്രോസ്തച്ഛ്രോത്രമാപതത് (28)**

ജനനവേളയിൽ ആ കന്യക മൂന്നുതവണ "രാവണനെ കൊല്ലണ"മെന്നു പറഞ്ഞു. എന്നാൽ ആ വാക്കുകൾ അച്ഛനമ്മമാരുടെ ശ്രവണപുടത്തിലെത്തിയില്ല.

**രാധ്യന്തോഽസ്യൈ കന്യകായൈ വിഭീഷണപുരോഗമാഃ**
**അനേകേശാസ്ത്രനിഷ്ണാതാഃ ഗണകാഃ സമജീഗണൻ. (29)**
**ദശകണ്ഠകുലധ്വംസം ലങ്കാവിധ്വംസമേവ ച**
**യച്ഛ്രുത്വാ ദശകണ്ഠോഽഭുദാകണ്ഠം ഭയപീഡിതഃ (30)**

വിഭീഷണനുൾപ്പെടെ ശാസ്ത്രപാരംഗതരായ നിരവധി ജ്യോതിഷികൾ ഇവളുടെ ജാതകം ഗണിക്കുകയും അവളിലൂടെ രാവണനാശവും ലങ്കാനാശവും പ്രവചിക്കുകയും ചെയ്തു. അതുകേട്ട് രാവണൻ അങ്ങേയറ്റം ഭയപീഡിതനായിത്തീർന്നു.

**വിഭീഷണം ഭ്രാതരം ച ബഭാണ സ ഭയാർദിതഃ**
**കന്യായാ വിഷയേഽമുഷ്യാ യഥേച്ഛസി തഥാ കുരു (31)**

സഹോദരനായ വിഭീഷണനോട് സംഭീതനായി അദ്ദേഹം ഇപ്രകാരം പറഞ്ഞു. "ഈ കന്യകയുടെ കാര്യത്തിൽ യുക്തം പോലെ ചെയ്യുക."

വിഭീഷണോ ഘടേ ന്യസ്ഥത് കന്യാമാഹ ച കിങ്കരം
തരംഗിണ്യാം ഘടോഽയം ഭോഃ സത്വരം ക്ഷിപ്യതാമിതി (32)

വിഭീഷണൻ ആ കന്യകയെ ഒരു കുടത്തിൽ ഇട്ടു. തന്റെ കിങ്കരനോട് അദ്ദേഹം പറഞ്ഞു. "ഈ കുടം ഉടനെ പുഴയിലൊഴുക്കുക."

(ഇന്ദ്രവജ്രയും ഉപജാതിയും)

ക്ഷിപ്തോ ബഭുവാഥ ഘടഃക്ഷണേന
വിഭീഷണാദേശവശംവദേന
തത്കിങ്കരേണ പ്രബഭുവ ഹന്ത!
തരംഗിണീ മജ്ജയിതും ന തം ച. (33)

വിഭീഷണന്റെ ആജ്ഞക്ക് വശംഗതനായ ആ കിങ്കരൻ അപ്പോൾ ത്തന്നെ ആ കുടം വെള്ളത്തിലെറിഞ്ഞു. എന്നാൽ അത്ഭുതം! ആ നദിക്ക് ആ കുടം മുക്കുവാനായില്ല.

കന്യാ ഹി ലക്ഷ്മ്യാ അവതാര ആസീദ്
അതഃ പ്രഭാവാദുപപാദി തസ്യാഃ
മധ്യേനദി വ്യാപ്തവിചിത്രഗന്ധം
പദ്മം യദാത്മന്യധികുംഭമാധാത്. (34)

ആ കന്യക ലക്ഷ്മിയുടെ അവതാരമായിരുന്നു. തന്മൂലം അവളുടെ പ്രഭാവംനിമിത്തം അത്ഭുതഗന്ധമുള്ള ഒരു താമരപ്പൂ നദീമധ്യത്തിൽ ആ കുടത്തെ താങ്ങിനിർത്തി.

ലക്ഷ്മ്യാഃ പ്രഭാവേണ ച കുംഭ ഏഷ
തരംസ്തരംഗേഷു സുഖം തടിന്യാ
യോഗീവ പദ്മാസനമാപ്രപന്ന -
സ്തസ്യാസ്തടം തത്സമുപാജഗാമ (35)

ലക്ഷ്മീദേവിയുടെ ശക്തികൊണ്ട് ആ കുടം നദിയുടെ തിര

മാലകളിൽ പദ്മാസനം ചെയ്യുന്ന യോഗിയെപ്പോലെ സഞ്ചരിച്ചു കൊണ്ട് ആ നദിയുടെ തീരത്തണഞ്ഞു.

യത്രാസ്ത രാജാ ഋഷിവേഷധാരീ
നാമ്നാഽതപസ്സ്യജ്ജനകോ മനസ്വീ
സ്നാനാർത്ഥമസ്യാസ്തഽമീയിവാൻ സ
പദ്മേ ശയാനം ഘടമാലുലോകേ (36)

അവിടെയായിരുന്നു ഋഷിവേഷം ധരിച്ച് മഹാത്മായ ജനക രാജാവ് തപസ്സുചെയ്തിരുന്നത്. സ്നാനാർത്ഥം അദ്ദേഹം ആ നദീതീരത്തു വന്നപ്പോൾ താമരപ്പൂവിൽ കുടികൊള്ളുന്ന ആ കുടം കണ്ടു.

ആവിഷ്ട ഔത്സുക്യഭരേണ യാവത്
കുംഭം സ ഉദ്ഘാടയതേ നൃപർഷിഃ
താവദ്ദദർശാന്തരമുഷ്യ കന്യാം
സദ്യഃ പ്രസൂതാമതിവിസ്മിതഃ സഃ (37)

ഔത്സുക്യംപൂണ്ട് ആ കുടം തുറന്നുനോക്കുമ്പോഴേക്കും അതിനുള്ളിൽ അപ്പോൾ മാത്രം ജനിച്ച ആ കന്യയെക്കണ്ട് ആ രാജർഷി അത്ഭുതസ്തബ്ധനായി.

നദ്യാ അധിഷ്ടാത്ര്യതിസൗമ്യഭാവാ
നാമ്നാ പ്രസിദ്ധാ മണിമേഖലേതി
സഹാന്യദേവൈഃ കുശലം നിജാങ്കേ
ന്യധ്യായദസ്യാ ശുഭകന്യകയാഃ (38)

ആ നദിയുടെ അധിഷ്ഠാന ദേവതയും അതിസൗമ്യയും ആയ മണി മേഖല മറ്റു ദേവതകളോടൊപ്പം ആ കന്യകയെ മടിയിൽ വെച്ചു.

ലക്ഷ്മീരിയം ഭൂതലമാഗതേതി
വിവേദ സാ സാധുതയാഽ തിസാധ്വീ
ഹേതോരതഃ കുംഭമുഖാപിധാനേഽ -
പ്യജീവദേഷാ ന ച കഷ്ടമാപ്നോത്. (39)

അതിസാത്വികയായ അവൾ ഇത് ഭൂമിയിലവതരിച്ച സാക്ഷാൽ ലക്ഷ്മീദേവി തന്നെയെന്നു തിരിച്ചറിഞ്ഞു. അതിനാൽത്തന്നെയാ

വണ്ണം കുടത്തിന്റെ മൂടി കെട്ടിയിട്ടും അവൾക്ക് ഒരു തകരാറും സംഭവിക്കാത്തത്.

രാജർഷിരേഷോ$f$ഭിലലാഷ ഗന്തും
രാജ്യം സ്വകം നോ ച വവാഞ്ഛ ഭംഗം
നിജസ്യ താവത്തപസസ്തപസ്വീ
കുംഭം തതോ$f$രണ്യമസാവനൈഷീത്. (40)

സാത്വികനായ ആ രാജർഷിയും സ്വന്തം രാജ്യത്തിലേക്ക് മടങ്ങിപ്പോകാനാഗ്രഹിച്ചു; സ്വന്തം തപസ്സിനു മുടക്കം വരരുതെന്നും അദ്ദേഹം അഭിലഷിച്ചു. അതിനാൽ അദ്ദേഹം ആ കുടം കാട്ടിലേക്കു കൊണ്ടുപോയി.

കസ്യാപി വൃക്ഷസ്യ ച തത്ര മൂലേ $f$-
ഖാനീദസൗ ഗർത്തമുപായകാമഃ
ദേവാൻ സ സംപ്രാർത്ഥഥതാപി കന്യാ
പത്നീ ഭവിത്രീ യദി കേശവസ്യ (41)

ലോകേ$f$വതീർണ്ണസ്യ തദാത്രപദ്മ-
മാവിർഭവത്വാത്മനി ചാപി കുംഭം
ഗൃഹ്ണാത്വിമം തച്ച തഥാ ബഭൂവ
ദ്രാക് തത്ര പദ്മം പ്രകടീബഭുവ (യുഗ്മകം) (42)

പരിഹാരമാർഗ്ഗം തേടി അദ്ദേഹം ഒരു മരച്ചോട്ടിൽ ഒരു കുഴി കുഴിച്ചു. ഭഗവാൻ നാരായണൻ ഭൂമിയിൽ അവതരിക്കുമ്പോൾ ഈ കന്യക അദ്ദേഹത്തിന്റെ പത്നിയായിത്തീരുമെങ്കിൽ അവിടെ ഒരു താമരപ്പൂ മുളച്ചുവരട്ടെയെന്നും അതിൽ ഈ കുംഭത്തിന്റെ അടയാളമുണ്ടാവട്ടെയെന്നും അദ്ദേഹം ദേവന്മാരോട് പ്രാർത്ഥിച്ചു. അപ്രകാരംതന്നെ സംഭവിച്ചു. തത്ക്ഷണം അവിടെ ഒരു താമരപ്പൂ കാണായി.

കുംഭം തദാതിഷ്ഠിപദത്ര പദ്മേ
ദേവാംശ്ച കന്യാകുശലം സമന്താത്
ഋഷിഃ സ സംപ്രാർഥതാതിഭക്ത്യാ
തതോത്യവർത്തിഷ്ട തപസ്യതും ച. (43)

അപ്പോൾ ആ ഋഷി ആ കുടം താമരപ്പൂമേൽ പ്രതിഷ്ഠിക്കുകയും ദേവന്മാരോട് ആ കന്യകയ്ക്ക് സൗഖ്യമുണ്ടാകുവാൻ ഭക്തിപൂർവ്വം പ്രാർത്ഥിക്കുകയും ചെയ്തു. തുടർന്ന് അദ്ദേഹം തപസ്സു ചെയ്യാൻ തിരിച്ചുപോയി.

തപസ്യതഃ ഷോഡശ തസ്യ യാതാഃ
സംവത്സരാഃ ഘോരതമാം തപസ്യാം
സിദ്ധിശ്ച നാപ്താഭവദിത്യനേന
നാതഃ പരം തപ്തുമസൗ ചകാംക്ഷ (44)

അദ്ദേഹം അതിഘോരമായി തപസ്സു ചെയ്യവേ പതിനാറു സംവത്സരങ്ങൾ കടന്നുപോയി. എന്നിട്ടും അഭീഷ്ടസിദ്ധി കൈവരാഞ്ഞതു നിമിത്തം അദ്ദേഹം തുടർന്നു തപസ്സു ചെയ്യാൻ ആഗ്രഹിച്ചില്ല.

വവാഞ്ഛ ചാപി പ്രതിഗന്തുമേഷ
സ്വമേവ രാജ്യം പുനരേവ രാജാ
പ്രാക് തത്ര ഗന്തും സ്മൃതിരുദ്ബഭൂവ
തസ്യാന്തരംഗേ വിമലേ ഘടസ്യ (45)

ആ രാജാവ് തന്റെ രാജ്യത്തിലേക്കുതന്നെ തിരിച്ചുപോകാൻ വെമ്പൽകൊണ്ടു; പോകുന്നതിനു മുമ്പ് അദ്ദേഹത്തിന്റെ നിർമ്മലമായ മനസ്സിൽ ആ കുടത്തിന്റെ ഓർമ്മ വന്നു.

സ്വസേവകം സോമമസാവുവാച
ത്വം യാഹി വൃക്ഷം നിഖനാശു ചൈവ.
തന്മൂല ഏകം ഘടമാനയേശ്ച
തദേവ ചക്രേ ച വശംവദഃസഃ (46)

തന്റെ സേവകനായ സോമനോട് അദ്ദേഹം ഇപ്രകാരം പറഞ്ഞു. 'നീ വന്ന് മരച്ചുവട്ടിൽ ഉടൻ കുഴിച്ചുനോക്കി അവിടെനിന്നും കിട്ടുന്ന കുടം കൊണ്ടുപോരിക.'' ആജ്ഞാനുവർത്തിയായ അയാൾ അപ്രകാരം തന്നെ ചെയ്തു.

ദീർഘം ഖനംശ്ചാപി യദാ സ നാപ
ഘടം തദാ മ്ലാനമുഖോ നൃപം സഃ
ഉപേയിവാൻ വൃത്തമദശ്ച ദുഃഖാ-
ന്യവീവിദത്തം സ ച തം സമാഹ. (47)

അവിടെ ആഴത്തിൽ കുഴിച്ചിട്ടും കുടം കണ്ടെത്താൻ കഴിയാഞ്ഞ് മ്ലാനമുഖനായ അദ്ദേഹം രാജാവിന്റെ അടുക്കൽ ചെല്ലുകയും നടന്ന കാര്യങ്ങൾ ദുഃഖത്തോടെ അദ്ദേഹത്തെ ധരിപ്പിക്കുകയും ചെയ്തു. അപ്പോൾ രാജാവദ്ദേഹത്തോട് ഇപ്രകാരം പറഞ്ഞു.

ത്വം രാജധാനീം മിഥിലാഭിധാനാം
പ്രയാഹി തസ്യാശ്ച സമാനയസ്വ
ഹലൈഃ ഖനിത്രൈശ്ച സുസജ്ജിതാനി
സൈന്യാനി പൃഥ്വീപ്രവിദാരണായ (48)

"നീ മിഥിലാരാജധാനിയിലേക്ക് ചെല്ലുക; അവിടെനിന്ന് കലപ്പയും കൈക്കോട്ടും എല്ലാം കൊണ്ട് സജ്ജരായ സൈന്യങ്ങളെ ഭൂമി കുഴിക്കാനായി കൊണ്ടുവരിക!"

യദാ ചിരായാപി ന താനി ശേകുഃ
കുംഭം സമാസാദയിതും തദാനീം
ഹലം നൃപാലഃ സ്വയമേവ ധൃത്വാ
സമുദ്യതോ ഭൂമിവികർഷണേऽഭൂത്. (49)

ഏറെ സമയമെടുത്തിട്ടും കുടം കണ്ടുപിടിക്കാൻ അവർക്കു കഴിയാത്തതുകണ്ട് രാജാവ് സ്വയം കലപ്പയെടുത്ത് ഭൂമി ഉഴുതുമറിക്കാൻ തുനിഞ്ഞു.

തത്കാലമേവ പ്രകടോ ഘടോऽഭൂത്
തന്മധ്യ ആസീച്ച വിലോഭനീയാ
അധ്യാസതീ പങ്കജപത്രപങ്ക്തിം
ദിവ്യസ്വരൂപാ ഖലു കന്യകൈകാ (50)

തൽക്ഷണം തന്നെ ആ കുടം അവിടെ പ്രകടമായിത്തീർന്നു. അതിനുള്ളിൽ വരിയിലുള്ള താമരപ്പൂവിതളുകളുടെ മുകളിൽ ഇരിപ്പുറപ്പിച്ച ദിവ്യസ്വരൂപയും വശ്യയുമായൊരു കന്യകയും ഉണ്ടായിരുന്നു.

ഗണ്ഡച്ഛവിന്യക്കൃതപുണ്ഡരീകാ-
മമൂം വിശാലയതപക്ഷ്മലാക്ഷീം
നേമദ്യുതിം ചന്ദ്രമരീചിഗൗരീം
ദൃഷ്ട്വാ ജനാ വിസ്മയഭ്യുപായൻ (51)

കവിൾത്തടത്തിന്റെ കാന്തികൊണ്ട് വെള്ളത്താമരപ്പൂവിനെ വെല്ലുന്നവളും വിടർന്ന നീണ്ട, ഇടതൂർന്ന ഇമകളോടു കൂടിയ വളും സുവർണ്ണകാന്തിയും ചന്ദ്രരശ്മി തുല്യം വെളുത്തവളുമായ അവളെക്കണ്ട് ജനങ്ങൾ വിസ്മയപ്പെട്ടു.

യതോഽഭവല്ലാംഗലകൃഷ്ടസീതാ-
സമുദ്ഭവോഽസ്യാ അത ഏവ നാമ
സീതേതി തസ്യാ അഭവത് പിതേതി
ഖ്യാതശ്ച പൃഥ്വ്യാം ജനകോ ബഭൂവ (52)

കലപ്പയുണ്ടാക്കിയ ചാലിൽ (സീത) നിന്ന് ഉണ്ടായതു നിമിത്തം ഇവൾക്കു സീതയെന്ന പേരുവന്നു. ഇവളുടെ പിതാവെന്ന ഖ്യാതി ഭൂമിയിൽ ജനകനു കൈവരുകയും ചെയ്തു.

(സീതാവിവാഹോപാഖ്യാനം)

തയാ സമം സത്യവൃതസ്തപസ്വീ
സ്വാം രാജധാനീം ജനകോ നൃപേന്ദ്രഃ
വിവാഹയോഗ്യാമവലോക്യ താം ച
സ്വയംവരം സംരചയാംബഭൂവ (53)

രാജാവായ ജനകൻ അവളോടൊത്ത് സ്വന്തം രാജധാനിയിലേക്കു മടങ്ങി. അവൾ വിവാഹയോഗ്യയാണെന്ന് കണ്ടു അദ്ദേഹം അവളുടെ സ്വയംവരത്തിനുള്ള ഒരുക്കങ്ങൾ കൂട്ടി.

ദിഗ്ഭ്യോ വിദിഗ്ഭ്യഃ സമുപേയിവാംസ-
സ്തദ്വൃത്തമാകർണ്ണ്യ മഹീമഹേന്ദ്രാഃ
അനിന്ദ്യസൗന്ദര്യമയീം തനൂജാ-
മുദ്വോഢുകാമാ മിഥിലാധിപസ്യ (54)

ആ വാർത്തയറിഞ്ഞ് കുറ്റമറ്റ സൗന്ദര്യധാമമായ ആ മിഥിലാധിപപുത്രിയെ വേൾക്കാൻ ആഗ്രഹം പൂണ്ട് ദിക്കുകളിൽനിന്നും വിദിക്കുകളിൽനിന്നുമെല്ലാം അനേകം രാജാക്കന്മാർ അവിടെ വന്നുചേർന്നു.

സ്വയംവരേ ശാർവ്വമസൗ ന്യധത്ത
ശാർങ്ഗം തദർത്ഥം ച വിധിം വ്യധത്ത
ആരോപിതജ്യം യ ഇദം വിദധ്യാത്
സ മേ തനൂജാം പരിണേതുമർഹഃ (55)

സ്വയംവരത്തിനായി അദ്ദേഹം ശൈവചാപം വിന്യസിക്കുകയും അതുകൊണ്ടൊരു വ്യവസ്ഥയേർപ്പെടുത്തുകയും ചെയ്തു. "ആരാണോ ഈ വില്ലിൽ ഞാൺ കുലക്കുന്നത്, അയാൾ എന്റെ മകളെ പരിണയിക്കാൻ യോഗ്യനാണ്."

ആരോപണസ്യാത്ര തു കാ കഥാസീ-
ന്നൈകോഽപി രാജന്യജനേഷു ശക്തഃ
ആസീത് സമുത്ഥാപയിതും മഹേശ-
ശാർങ്ഗം ഗരീയസ്ത്വവശാദാമുഷ്യ. (56)

ഞാണേറ്റുന്നതിന്റെ കഥ പോട്ടെ, ആ ക്ഷത്രിയന്മാരിൽ ഒരാൾക്കുപോലും ഭാരം നിമിത്തം ആ വില്ലൊന്നു പൊക്കുന്നതിനുപോലും കഴിഞ്ഞില്ല.

ഉപസ്ഥിതസ്തത്ര സലക്ഷ്മണോഽഭൂത്
സ്വയംവരേ കൗശികസംപ്രയുക്തഃ
രാമോഽഭിരാമോഽപി യുവത്വമാപ്തോ
രാമാഭിസംപ്രാർത്ഥനയോപപന്നഃ (57)

വിശ്വാമിത്രന്റെ നിയോഗമനുസരിച്ച് ആ സുന്ദരിയെ വിവാഹം കഴിക്കാനുള്ള അഭിലാഷത്തോടുകൂടി യുവത്വപ്രാപ്തിയിലെത്തിയ ശ്രീരാമൻ ലക്ഷ്മണനോടൊപ്പം ആ സ്വയംവരത്തിനെത്തിച്ചേർന്നു.

ഉത്ഥാപയാമാസ ധനുഃ പ്രവീരഃ
ശാർവ്വം ഗരീയോ നനു ഹേലയൈവ
ഉത്ഥാപനേ തച്ച ബഭൂവ ഭഗ്നം
സ സീതയാ ചാപി വൃതോ ബഭൂവ (58)

ആ വീരൻ ഗുരുത്വമാർന്ന ആ വില്ല് കളിയായിട്ടെന്നോണം അനായാസമായി എടുത്തുപൊക്കി. അതെടുത്തുയർത്തിയ മാത്ര

യിൽ ഒടിഞ്ഞുപോയി. അദ്ദേഹത്തെ സീത വരിക്കുകയും ചെയ്തു.

വിദേഹജാം കാഞ്ചനദേഹയഷ്ടിം
ശാസ്ത്രോക്തരീത്യാ പരിണീയ രാമഃ
പുരീം സ്വകീയാം നൃവൃതത്സുഖേന
പ്രജാജനൗഘൈരഭിനന്ദ്യമാനഃ (59)

സ്വർണ്ണത്തിന്റെ അംഗസൗഷ്ഠവമാർന്നവളായ സീതയെ ശാസ്ത്രാചാരപ്രകാരം പരിണയിച്ചശേഷം ശ്രീരാമൻ പ്രജാസമൂഹത്താൽ അഭിനന്ദിക്കപ്പെട്ടുകൊണ്ട് സ്വന്തം പുരിയിലേക്കു മടങ്ങി.

(രാമാസുരോപാഖ്യാനം)

രാമാസുരാഖ്യഃ പഥി ദിവ്യയോനിർ
ജ്ഞാത്വാ ധനുർഭംഗമഥേശ്വരസ്യ
തമാഹ്വതാതിപ്രതികൂലഭാവാ-
ദയുദ്ധ തേനാഥ ച ഘോരയുദ്ധം (60)

ദിവ്യകുലജന്യനായ രാമാസുരൻ മാർഗ്ഗമധ്യേ ശിവചാപം ഭഞ്ജിക്കപ്പെട്ടതായറിഞ്ഞ് ശത്രുതയോടെ അദ്ദേഹത്തെ പോരിനു വിളിച്ചു. അദ്ദേഹത്തോട് ഘോരയുദ്ധം നടത്തുകയും ചെയ്തു.

രാമേണ രാമാസുരനാമകോഽസൗ
ഭുവി പ്രസിദ്ധം പരശും ദധാനഃ
പരാജിതഃ ശസ്ത്രഭൃതാം വരേണ
പ്രദർശിതശ്ചാപി നിജസ്വരൂപം (61)

ലോകത്തിൽ പ്രസിദ്ധിനേടിയ വെൺമഴുവേന്തുന്നവനായ ആ രാമാസുരനെ ആയുധധാരികളിൽ മുൻപനായ ശ്രീരാമൻ പരാജയപ്പെടുത്തിക്കളഞ്ഞു. തന്റെ യഥാർത്ഥരൂപം അദ്ദേഹത്തിനു കാണിച്ചുകൊടുക്കുകയും ചെയ്തു.

നാരായണോഽയം പ്രകടഃ പുരസ്താ-
ന്മദ്ഭാഗധേയാദിതി ഹൃഷ്ടരോമാ
തസ്യാനുകൂല്യായ സമാർപിപത്തദ്
ധനുർമ്മഹേശഃ പ്രദദേ പുരാ യത് (62)

**ത്രിമേഘനാമ്നോ/സ്യ പിതാമഹായ**
**സമാദദേ തന്മുദിതശ്ച രാമഃ**
**ചിക്ഷേപ ഖേ ചൈതദിതി ബ്രുവാണോ**
**ന്യാസോ/സ്ത്വിദം മേ വരുണാഹ്വദേവേ (63)**

"എന്റെ ഭാഗ്യാതിരേകം നിമിത്തം മുമ്പിൽ നിലകൊള്ളുന്നത് സാക്ഷാൽ നാരായണൻ തന്നെ" യെന്ന ചിന്തയാൽ രോമാഞ്ചിതനായ അദ്ദേഹം പണ്ട് മഹേശ്വരൻ തന്റെ പിതാമഹനായ ത്രിമേഘന് നൽകിയ വില്ല് ശ്രീരാമന്റെ പ്രീതിക്കായി അദ്ദേഹത്തിനു സമ്മാനിച്ചു. സന്തുഷ്ടനായ ശ്രീരാമൻ അതു സ്വീകരിക്കുകയും "വരുണദേവന് ഇതെന്റെ നിക്ഷേപമായിരിക്കട്ടെ" എന്നു പറഞ്ഞുകൊണ്ട് ആകാശത്തിലേക്കെറിയുകയും ചെയ്തു.

**യഥാഭികാംക്ഷം സമുപസ്ഥിതം സൻ**
**മദ്ധസ്തഗാമിത്വമുപൈതവിദം ദ്രാക്**
**രാമഃ സ രാമാസുരമേവമുക്ത്വാ**
**വിസർജ്ജയാമാസ രഘുപ്രവീരഃ (64)**

"ഞാനാഗ്രഹിക്കുന്നതുപോലെ പെട്ടെന്നുതന്നെ അടുത്തുവന്ന് ഇത് എന്റെ കൈയ്യിൽ വന്നണയട്ടെ" എന്ന് രാമാസുരനോട് പറഞ്ഞ് ശ്രീരാമൻ അദ്ദേഹത്തെ പറഞ്ഞയച്ചു.

**ഏവം രാമാസുരേ പൂർവ്വം നിർജ്ജിതേ നിർജ്ജിതേന്ദ്രിയഃ**
**ക്രമമാണഃ പഥാ സ്വേന രാമോ/യോധ്യാമുപാഗമത് (65)**

ഇപ്രകാരം രാമാസുരനെ തോൽപിച്ചശേഷം ജിതേന്ദ്രിയനായ ശ്രീരാമൻ സ്വമാർഗ്ഗത്തിലൂടെ സഞ്ചരിച്ചുകൊണ്ട് അയോധ്യയിലെത്തിച്ചേർന്നു.

# അഞ്ചാം സർഗ്ഗം

## രാമവനവാസോപാഖ്യാനവും ജിഹ്വോപാഖ്യാനവും

(ഇന്ദ്രവജ്ര, ഉപേന്ദ്രവജ്ര)

പ്രാപ്തേ തു രാമേ സ്വപുരീമയോധ്യാം
രാജ്യേഽഭിഷേക്തും ജനകസ്തമൈച്ഛത്
കുബ്ജാപ്രയുക്താ നഹി കേകയാനാം
വംശ്യാഽഭ്യനന്ദത്ത്വിദമസ്യ പത്നീ (1)

ശ്രീരാമൻ സ്വപുരിയായ അയോധ്യയിൽ തിരിച്ചെത്തിയപ്പോൾ അച്ഛനായ ദശരഥമഹാരാജാവ് അദ്ദേഹത്തിനു രാജ്യാഭിഷേകം നടത്താൻ ആഗ്രഹിച്ചു. എന്നാൽ അദ്ദേഹത്തിന്റെ പത്നിയായ കൈകേയി കുബ്ജയുടെ പ്രേരണക്കു വശംവദയായി അതനുകൂലിച്ചില്ല.

കുബ്ജാഭിധാനാ പരിചാരികാസീത്
പ്രിയാ ഭൃശം കേകയരാജപുത്ര്യാഃ
ദ്വേഷസ്യ ഭാവം രഘുനന്ദനേ യാ
ന്യധാദ്ധൃദി പ്രാക്ചരിതാപമാനാത് (2)

കൈകേയിക്ക് കുബ്ജയെന്നുപേരുള്ള ഒരു പ്രിയപ്പെട്ട പരിചാരികയുണ്ടായിരുന്നു. അവൾ പണ്ടെങ്ങോ ഉണ്ടായ ഒരു അപമാനം നിമിത്തം ശ്രീരാമനോട് ദ്വേഷ്യം ഉള്ളിൽ കൊണ്ടുനടന്നിരുന്നു.

ക്രീഡാരസാദൽപവയാഃ കുമാര-
സ്തത് കബ്ജപൃഷ്ഠം തരസാ ജഘാന
കുബ്ജത്വമസ്യാ യത ആശ്വപാഗാത്
സത്സംഗമേനേവ കുബുദ്ധിദോഷഃ (3)

ചെറിയ പ്രായത്തിൽ ശ്രീരാമൻ അവളുടെ കൂനിന്മേൽ പെട്ടെന്നൊരടി കൊടുക്കുകയുണ്ടായി. തന്മൂലം സജ്ജനസമ്പർക്കം കൊണ്ട് ദുഷ്ടബുദ്ധിയുടെ ചീത്തത്തംപോലെ അവളുടെ കൂന് പെട്ടെന്നുതന്നെ ഇല്ലാതായി.

ക്രീഡാരസാദ്ദാശരഥി‌ഃപുനശ്ച
കിഞ്ചിത് ക്ഷണാനന്തരമേവ രാമഃ
ബാണേന തസ്യാം പ്രജഹാര യേന
കുബ്ജത്വമസ്യാം പ്രകടീബഭൂവ. (4)

കളിയിലുള്ള രസംകൊണ്ട് ശ്രീരാമൻ അൽപക്ഷണത്തിനു ശേഷം വീണ്ടും അവളെ ബാണംകൊണ്ട് പ്രഹരിച്ചു. തന്മൂലം വീണ്ടും അവളിൽ കൂനു പ്രകടമായിത്തീർന്നു.

സർവ്വേഽപി പാർശ്വസ്ഥജനാ അനേന
ദൃശ്യേന താവദ്ധസിതും പ്രവൃത്താഃ
അഹോ! ജനാനാമുപഹാസപാത്രം
രാമേണ നീതാസ്മ്യഹമിത്ഥമത്ര (5)

അനേന തസ്യാ ഹൃദയാന്തരിക്ഷ -
മുദ്വേഗമേഘാന്തരിതം ബഭൂവ
ബാലസ്യ ലീലാപി വിമുഗ്ദ്ധഭാവാ -
ദത്യന്തമുദ്വേഗകരീ ഭവേന്നു. (യുഗ്മകം) (6)

സമീപത്തിലുള്ള എല്ലാവരും ഈ കാഴ്ചകണ്ടു ചിരിക്കാൻ തുടങ്ങി. "അമ്പോ രാമൻ നിമിത്തം ഞാൻ ഇങ്ങിനെ ജനങ്ങളുടെ പരിഹാസത്തിനു പാത്രമായല്ലോ" എന്ന ചിന്തയാൽ അവളുടെ ഹൃദയാന്തരീക്ഷത്തിൽ അസ്വാസ്ഥ്യത്തിന്റെ മേഘങ്ങൾ ഉരുണ്ടു കൂടി. നിഷ്ക്കളങ്കത നിമിത്തമുള്ള കുട്ടിക്കളിപോലും ചിലപ്പോൾ അസ്വാസ്ഥ്യമുളവാക്കുമല്ലോ.

നിജാവമാനം നിജമാനസേ സാ
കുബ്ജാ ദധൗ ശല്യമിവാർത്തിദായി
വമാനനായാഃ പ്രതികാരവേളാ
മുദീക്ഷമാണാ വ്യനയച്ച കാലം (7)

ആ കൂനി തന്റെ അപമാനത്തെ സ്വന്തം മനസ്സിൽ വേദനിപ്പിക്കുന്ന ഒരു അമ്പിൻമുനപോലെ ഉൾക്കൊണ്ടു. ഈ അപമാനത്തിനൊരു പ്രതികാരാവസരം കാത്തുകൊണ്ട് കാലത്തെ തള്ളിനീക്കുകയും ചെയ്തു.

വക്രാ ശരീരേണ ച ചേതസാ ച
സ്ഥിതാऽഭവത്സാऽവസരപ്രതീക്ഷാ
രാജ്യാഭിഷേകോ രഘുനന്ദനസ്യ
തസ്യാഃ കൃതേ സോऽവസരോ ബഭൂവ (8)

ശരീരംകൊണ്ടും മനസ്സുകൊണ്ടും വളഞ്ഞ അവൾ തക്കംപാർത്തു തന്നെ കഴിച്ചുകൂട്ടി. ശ്രീരാമന്റെ രാജ്യാഭിഷേകം അൾക്കു തക്ക അവസരമായിത്തീരുകയും ചെയ്തു.

പൂർവ്വാപകാരപ്രതിശോധനായ
ദന്ദഹ്യമാനാ ഹൃദയേന കുബ്ജാ
മത്വോപയുക്താവസരം ജഗാമ
സാ സത്വരം കേകയരാജപുത്രീം (9)

പഴയ അപകാരത്തിന്റെ കണക്കുതീർക്കാൻവേണ്ടി ഹൃദയം കൊണ്ടു ദഹിക്കുകയായിരുന്ന ആ കുബ്ജ ഉചിതാവസരമെന്നു നിനച്ച് ഉടൻതന്നെ കൈകേയിയുടെ അടുക്കലേക്കു ചെന്നു.

ഉവാച ചൈനാം തനയഃ സപത്ന്യാ
രാജ്യേऽഭിഷിക്തോ ഭവതീതി വൃത്തം
ജ്ഞാത്വാऽപി കിം ത്വം ന കമപ്യുപായം
വിചിന്തയത്യദ്യ വിചാരമൂഢാ (10)

അവളോട് ഇപ്രകാരം പറയുകയും ചെയ്തു, "സപത്നിയുടെ മകൻ രാജ്യാഭിഷിക്തനാവാൻ പോകുന്നുവെന്ന കാര്യം മനസ്സിലാക്കിയിട്ടുകൂടി ആലോചനയിൽ വെളിവില്ലാതെ നീയെന്താണ് ഒരു ഉപായവും ചിന്തിക്കാത്തത്?

രാമേऽഭിഷിക്തേ നൃപതൗ പുരേऽത്ര
കാ തേ ദശാ വാ ഭരതസ്യ വാ സ്യാത്
അകാലഹീനം തത ആശ്രയസ്വ
കമപ്യുപായം ന ചിരം വിധേഹി. (11)

രാജാവ് രാമനെ ഈ അയോധ്യാപുരിയിൽ വാഴിച്ചാൽ നിന്റെ അവസ്ഥയെന്താകും? ഭരതന്റെ അവസ്ഥയോ? സമയം നഷ്ടപ്പെടുത്താതെ എന്തെങ്കിലും പോംവഴി നോക്കുക. താമസിക്കേണ്ട.

ദന്ദഹ്യമാനേ ഭവനേഽഗ്നിനാ സ്യാത്
കൂപസ്യ താവത് ഖനനം വൃഥൈവ
നോ ചേന്മതിസ്തേ സ്ഫുരതീഹ ഭദ്രേ!
മതിം മമ ത്വം സമുപാശ്രയസ്വ (12)

വീട് വെന്തെരിയുമ്പോൾ കിണർ കുഴിക്കുന്നതു വെറുതെയാണ്. ഭദ്രേ, നിനക്ക് ഒരുപായവും തോന്നുന്നില്ലെങ്കിൽ എന്റെ ബുദ്ധിയാശ്രയിക്കുക.

സ്മരസ്യപി ത്വം സമരാങ്കണേ യദ്
യുദ്ധേഽസുരൈഃ പ്രാണപണേന പൂർവ്വം
കഷ്ടം പ്രപന്നം പതിമഭ്യരക്ഷഃ
സോഽദാദ് വരൗ തേ ച ഭൃശം പ്രതീതഃ (13)

പണ്ട് അസുരന്മാരുമായുള്ള യുദ്ധത്തിൽ നീ സ്വന്തം ജീവൻ പോലും പണയംവെച്ചിട്ട് ആപത്തിലകപ്പെട്ട ഭർത്താവിനെ രക്ഷിച്ചതും ഏറെ പ്രസന്നനായ അദ്ദേഹം നിനക്കു രണ്ടുവരം നൽകിയതും നീ ഓർക്കുന്നില്ലേ?

യാചസ്വ തൗ സമ്പ്രതി തൗ വരേണ്യേ
തദീയകാലഃ സമുപസ്ഥിതോഽദ്യ
നൈവം യദി ത്വം പ്രവിധാസ്യസി ദ്രാക്
കാലഃ പിബേത്തദ്രസമേവ നൂനം (14)

ഹേ വരാംഗനേ, ഇപ്പോൾ ആ രണ്ടു വരങ്ങളും യാചിക്കുക. അതിനുള്ള സമയം വന്നുചേർന്നിരിക്കുന്നു. നീ അപ്രകാരം ചെയ്തില്ലെങ്കിൽ കാലം അവയുടെ സത്ത കുടിച്ചുതീർക്കും.

രാമസ്യ വർഷാണി ചതുർദശ ത്വം
വനേഽധിവാസം ഭരതസ്യ ചാപി
രാജ്യേഽഭിഷേകം പതിമർത്ഥയസ്വ
വരാവുഭൗ പൂർവ്വപ്രതിശ്രുതൗ തൗ (15)

മുമ്പു വാഗ്ദാനം ചെയ്ത ആ രണ്ടു വരങ്ങളെ നീ രാമൻ കാട്ടിൽ പതിനാലു സംവത്സരം കഴിച്ചുകൂട്ടണമെന്നും ഭരതനു രാജ്യാഭിഷേകം നൽകണമെന്നുമുള്ള രൂപത്തിൽ ഭർത്താവിനോട് ആവശ്യപ്പെടണം."

തഥേതി താം പ്രത്യവദത്തനൂജാ
സാ കേകയാനാം പ്രയയൗ പതിം ച
വരാവിമൗ ദേഹി പ്രതിശ്രുതൗ താ-
വിത്യഭ്യധാത് തം ച ജരാപരീതം (16)

അങ്ങിനെത്തന്നെയെന്ന് കൈകേയി മറുപടി പറഞ്ഞു ഭർത്താവിന്റെ അടുക്കലേക്കു ചെന്നു. വാർധക്യഗ്രസ്തനായ അദ്ദേഹത്തോട് "വാഗ്ദാനം ചെയ്ത ഈ രണ്ടുവരങ്ങളും എനിക്കു നൽകുക" എന്ന് അവൾ ആവശ്യപ്പെടുകയും ചെയ്തു.

വരാവിമൗ വജ്രനിപാതതുല്യൗ
പ്രാണാൻ നൃപസ്യാപഹരതാം ക്രമേണ
രാമോഽപി സമ്പൂരയിതും പ്രതിജ്ഞാം
പിതുഃ പ്രയാതോ വിപിനം സസീതഃ (17)

ഇടിവെട്ടുപോലുള്ള ഈ രണ്ടുവരങ്ങളും ക്രമേണ രാജാവിന്റെ ജീവനെത്തന്നെ അപഹരിച്ചു. അച്ഛന്റെ വാക്കുപാലിക്കാൻ ശ്രീരാമനും സീതയോടൊപ്പം കാട്ടിലേക്കു പോയി.

സലക്ഷ്മണശ്ച വ്യനയത്സകാലം
ബംഭ്രമ്യമാണോ വിപിനാന്തരേഷു
തത്രാഽപി കഷ്ടം നഹി തം മുമോച
ഛിദ്രേഷ്വനർത്ഥാ ബഹുളീഭവന്തി. (18)

അദ്ദേഹംലക്ഷ്മണനോടൊപ്പംവനാന്തരങ്ങളിൽഅലഞ്ഞുകാലം പോക്കി. അവിടെയും ആപത്തുകൾ അദ്ദേഹത്തെ വിടാതെ പിൻതുടർന്നു. പഴുതുകളിലൂടെയാണല്ലോ അനർത്ഥപരമ്പര വലുതായിത്തീരുന്നത്.

ആസീത്തദാ ശൂർപ്പണഖേതി നാമ്നീ
സ്വസാ ദശാസ്യസ്യ സുദുർദശേവ
ജിഹ്വേത്യഭിഖ്യേന വിവാഹിതായാ
സുരേണ ലങ്കാപുരമധ്യവാസ (19)

ശൂർപ്പണഖയെന്നു പേരിൽ രാവണന് ദുർദശപോലൊരു സഹോദരിയുണ്ടായിരുന്നു. ജിഹ്വനെന്ന അസുരനെ വിവാഹം കഴിച്ച അവൾ ലങ്കാപുരിയിൽ ആണ് അധിവസിച്ചിരുന്നത്.

ഗന്തവ്യമാസീദ് വിപിനം കദാചിത്
ദശാദനേനേതി സ ആഹ ജിഹ്വം
രക്ഷ ത്വമേവ ഹ്യനുപസ്ഥിതൗ മേ
ലങ്കാപുരീം പ്രാണമിവ സ്വകീയം (20)

രാവണന് ഒരിക്കൽ കാട്ടിൽ പോകേണ്ടതായി വന്നതുകൊണ്ട് അദ്ദേഹം ജിഹ്വനോട് പറഞ്ഞു. "ഞാനില്ലാത്ത സമയത്ത് നീ ഈ ലങ്കാപുരിയെ സ്വന്തം പ്രാണൻപോലെ രക്ഷിക്കണം"

തഥാസ്ത്വതി പ്രത്യശൃണോദ്ദശാസ്യം
ജിഹ്വോ രരക്ഷാവഹിതഃ പുരീം ച
നക്തന്ദിവം സോഽയമതന്ദ്രിതഃ സൻ
കാര്യേ സ്വകേ ദത്തമാനാ ബഭുവ. (21)

"അങ്ങിനെയാവട്ടെ"യെന്ന് ജിഹ്വൻ രാവണനു വാക്കുകൊടുത്തു. അതിശ്രദ്ധയോടെ അദ്ദേഹം ലങ്കാപുരിയെ കാത്തുസൂക്ഷിക്കുകയും ചെയ്തു. രാപ്പകൽ ആലസ്യം വെടിഞ്ഞ് അദ്ദേഹം സ്വന്തം കർത്തവ്യത്തിൽ മനസ്സുറപ്പിച്ചു നിന്നു.

ന സപ്തരാത്രീരശയിഷ്ട ജിഹ്വോ
നിദ്രാം വിജേഷ്യേഽഹമിതി പ്രണുന്നഃ
തദാവഹേള പ്രതിശോധഭാവാ-
ദിവൈനമാക്രാന്തവതീ തു നിദ്രാ (22)

"ഞാൻ ഉറക്കത്തെ വെല്ലുകതന്നെ ചെയ്യു"മെന്ന വാശിയിൽ ജിഹ്വൻ ഏഴുരാത്രികൾ ഉറങ്ങാൻ കിടന്നതേയില്ല. അപ്പോൾ അപമാനത്തിനു പകരം വീട്ടാനെന്നോണം ഉറക്കം അദ്ദേഹത്തെ കീഴടക്കി.

ലങ്കാപുരീരക്ഷണമസ്തു സുപ്തേ
കഥം മയീതി പ്രതിപന്നചിന്തഃ
ദീർഘീചകാരാസുര ഏഷ ജിഹ്വാം
തയാവൃണോച്ചാപി സമസ്തലങ്കാം (23)

"ഞാനുറങ്ങിയാൽ എങ്ങനെയാണ് ലങ്കാപുരിയെ കാക്കുക" യെന്ന ആലോചന വന്നപ്പോൾ ആ അസുരൻ തന്റെ നാവിനു

നീളംകുട്ടി. അതുകൊണ്ട് സമസ്തലങ്കയെയും ആവരണം ചെയ്കയും ചെയ്തു.

ദുഷ്കർമ്മരേഖാ വിതതേവ ജിഹ്വാ
താം പാതയാമാസ തമസ്യനന്തേ
അത്രാന്തരേ താമുപസേദിവാന്നോ
മാർഗ്ഗം പ്രവേശായ ദശാസ്യ ആപ (24)

വലിച്ചുനീട്ടിയ ദുഷ്കർമ്മരേഖപോലെയുള്ള ആ നാവ് ലങ്കാപുരിയെ അറ്റമില്ലാത്ത ഇരുട്ടിലാഴ്ത്തി. ഇതിനിടെ അതിനകത്തു കടക്കാനെത്തിയ രാവണനു പ്രവേശമാർഗ്ഗം കണ്ടെത്താൻ ആയില്ല.

ചിച്ഛേദ ജിഹ്വാം തരസാ തരസ്വീ
തതഃസ ലങ്കാമഭിഗന്തുകാമഃ
ഛേദേ ച തസ്യാഃ പതിതോ ബഭൂവ
ജിഹ്വോ വ്യസുസ്തത്ക്ഷണമേവ ഭൂമൗ (28)

പരാക്രമിയായ രാവണൻ ലങ്കയിൽ പ്രവേശിക്കാൻ ആഗ്രഹിച്ച് ഉടൻ ആ നാവ് അരിഞ്ഞുവീഴ്ത്തി. അതു മുറിച്ച നിമിഷം ജിഹ്വൻ പ്രാണൻപോയി ഭൂമിയിൽ വീണു.

തതോഽനു ബുദ്ധ്വാ സകലം യഥാവദ്
വൃത്തം പുലസ്ത്യസ്യ സുതോഽനുതേപേ
ശുചാ പരീതോഽന്തിമകൃത്യജാതം
ചകാര രക്ഷോവിധിനാ ച തസ്യ (26)

അപ്പോൾ നടന്ന സംഭവങ്ങളെല്ലാം അതുപോലെ മനസ്സിലാക്കിയ രാവണൻ ദുഃഖിതനായിത്തീർന്നു. ദുഃഖാർത്തനായ അദ്ദേഹം അയാളുടെ അന്ത്യക്രിയകളെല്ലാം രാക്ഷസാചാര മുറപ്രകാരം നിർവഹിക്കുകയും ചെയ്തു.

(വിദ്യുന്മാലാ വൃത്തം)

അജ്ഞാനേനാന്യായ്യം ഭൂയോ
ലോകഃ കുര്യാത് കൃത്യം ലോകേ
പശ്ചാത്താപോ യേനാസ്യ സ്യാത്
ദുഃഖം ചിത്തേ പ്രാദുഃഷ്യാച്ച (27)

അറിവില്ലായ്മ കാരണം ആളുകൾ ധാരാളം അന്യായകാര്യങ്ങൾ ഈ ലോകത്തിൽ ചെയ്യാനിടവരുന്നു. അതു നിമിത്തം അവർക്കു പശ്ചാത്താപം സംഭവിക്കുന്നു; ദുഃഖം ഹൃദയത്തിൽ പ്രകടീഭവിക്കുകയും ചെയ്യുന്നു.

# ആറാം സർഗ്ഗം

## സീതാഹരണോപാഖ്യാനവും ജടായുവധോപാഖ്യാനവും

### (ഇന്ദ്രവജ്ര, ഉപജാതി)

പത്യൗ ഗതേ കർമ്മജിതാവനിം സ്വാം
സ്വം ജീവിതം ശൂന്യമിവാകലയ്യ
സ്വകുംഭകാശാഭിധ പുത്രവക്ത്ര
സന്ദർശനേച്ഛാമിഷതോ ന്യഗാദീത് (1)

സഹോദരം ശൂർപ്പണഖാ ദശാസ്യ!
പത്യുർവിഹീനാ കഥമത്ര ദീനാ
വിനോദയേയം സ്വമിതി പ്രബുദ്ധ്യ
പുത്രം യിയാസാമി നിവസ്തുമസ്മിൻ (2)

സ്വഭർത്താവ് കർമ്മംകൊണ്ട് നേടിയ ലോകത്തിലേക്ക് പോയപ്പോൾ സ്വന്തം ജീവിതം ശൂന്യമായതുപോലെ കണ്ട ശൂർപ്പണഖ സഹോദരനായ രാവണനോട് തന്റെ മകനായ കുംഭകാശന്റെ മുഖം കാണാനുള്ള മോഹംകൊണ്ടെന്ന നാട്യത്തിൽ ഇപ്രകാരം പറഞ്ഞു. "അല്ലയോ രാവണ! ഭർത്താവിനോടു വേർപിരിഞ്ഞ ഞാൻ ദീനയായി ഇവിടെ എങ്ങിനെ കഴിഞ്ഞുകൂടാനാണെന്നാലോചിച്ച് മകന്റെ കൂടെ താമസിക്കുവാൻ പോവുകയാണ്."

പുത്രസ്യ സന്ദർശനമാസ്ത നൂനം
വ്യാജോ മനസ്യന്യദിവാസ്ത തസ്യാഃ
സാ പുംശ്ചലീ കാമവികാരജുഷ്ടാ
നിജാർത്ഥമന്യം പതിമാചകാംക്ഷ (3)

മകനെ സന്ദർശിക്കുകയെന്നത് അവളുടെ ഒരു തട്ടിപ്പു മാത്രമായിരുന്നു. അവളുടെ മനസ്സിലിരിപ്പ് മറ്റൊന്നായിരുന്നു. കാമവികാരത്തിനടിപ്പെട്ട ആ പുംശ്ചലി തനിക്കുവേണ്ടി മറ്റൊരു ഭർത്താവിനെ ആഗ്രഹിക്കുകയായിരുന്നു.

അന്വേഷ്ടുകാമാ തമിമം പ്രയാതാ
തദേവ താവദ്വനമാസ്ത യത്ര
രാമഃ സസീതഃ സഹലക്ഷ്മണശ്ച
കാലം സ്വകം യാപയിതും പ്രവൃത്തഃ (4)

അങ്ങിനെയൊരാളെ അന്വേഷിച്ച അവൾ രാമനും സീതയും ലക്ഷ്മണനും കാലയാപനത്തിനു തിരഞ്ഞെടുത്ത അതേ കാട്ടി ലേക്കു വന്നു.

യദൈവ ദൃഷ്ടൗ രഘുനന്ദനോഽസ്യാഃ
പപാത വിദ്ധാഹ്യഭവത്തദൈവ
പഞ്ചേഷുബാണൈരസുരാംഗനാ സാ
രാമേ ന കസ്യാഭിരമേത ദൃഷ്ടിഃ (5)

ശ്രീരാമൻ അവളുടെ കണ്ണിൽപ്പെട്ട നിമിഷത്തിൽതന്നെ ആ അസുരാംഗനയ്ക്ക് കാമബാണങ്ങളേറ്റു. രാമനിൽ ആരുടെ ദൃ ഷ്ടിയാണ് അഭിരമിക്കാത്തത്?

മായാവശാത്സാ പരിവർത്ത്യ രൂപം
വിലോഭനീയാകൃതിമാദധാനാ
സുരാംഗനാനാമപി ലോഭനീയം
രാമം സകാമാഽഭിരരാമ രാമാ. (6)

മായകൊണ്ട് സ്വന്തം ആകൃതി മാറ്റി ദേവസ്ത്രീകൾക്കുപോ ലും വശ്യമായൊരു മനോഹരരൂപം പൂണ്ട് അവൾ കാമാതുരയാ യി രാമനെ സമീപിച്ചു.

രാമസ്തു തസ്യാം രുചിമാദധാന്നോ
സദൈകപത്നീവ്രതമാദധാനഃ
തച്ചിത്രമസ്യാഃ കൃത ആസ്ത നാര്യ-
ശീലം വിദൂരാക്ഷസനാര്യ ആര്യം (7)

എന്നും ഏകപത്നീവ്രതം മാത്രം അനുഷ്ഠിച്ചുപോന്ന രാമൻ അവളിൽ ഒരു താൽപര്യവും കാണിച്ചില്ല. അതവൾക്ക് അസാധാരണ മായിത്തോന്നി. രാക്ഷസസ്ത്രീകൾക്ക് ആര്യശീലം മനസ്സിലാവു കയില്ലല്ലോ.

തതഃ സമന്താദവലോകയന്തീ
ദദർശ സൈകത്ര വിദേഹപുത്രീം
സ്വസ്മിംശ്ച താം സാ വിപരീതഭാവേ
ഹേതും വിജജ്ഞേ രഘുനന്ദനസ്യ (8)

നാലുപാടും നോക്കിയപ്പോൾ അവൾ സീതയെക്കണ്ടു. തന്നോടുള്ള രാമന്റെ താത്പര്യക്കുറവിനു കാരണം അവളാണെന്നു ശൂർപ്പണഖ മനസ്സിലാക്കി.

സാ രാക്ഷസീരൂപമഭിപ്രപന്നാ
താം ഹന്തുമഭ്യദ്രവദാത്തവേഗാ
വാത്യാമിവാഭ്യാപതിതാം വിലോക്യ
താം ലക്ഷ്മണഃ സ്തംഭയിതും പ്രവൃത്തഃ (10)

അവൾ രാക്ഷസീരൂപം കൈക്കൊണ്ട് സീതയെ കൊല്ലാനായി അതിവേഗത്തിൽ പാഞ്ഞടുത്തു. കൊടുങ്കാറ്റുപോലെ വന്നണയുന്ന അവളെക്കണ്ട് ലക്ഷ്മണൻ തടഞ്ഞുനിർത്താനൊരുങ്ങി.

നാരീത്യഹിംസ്യേതി സ മന്യമാന-
സ്താം നോ സുമിത്രാതനയോഽജിഘാംസത്
കർണ്ണൗ ച നാസാം ച ചകർത്ത തസ്യാഃ
സ കേവലം താം നിരഭർത്സയച്ച. (11)

സ്ത്രീയായതുകൊണ്ട് കൊല്ലരുതെന്നു നിനച്ച് ലക്ഷ്മണൻ അവളെ വധിച്ചില്ല. പകരമദ്ദേഹം അവളുടെ മൂക്കും ചെവികളും അരിയുകയും അവളെ ഭർത്സിക്കുകയും മാത്രം ചെയ്തു.

വൈരൂപ്യമേവം പ്രതിപാദിതാ സോ-
പൈദ് ഭ്രാതരൗ ദ്വൗ ഖരദൂഷണാഖ്യൗ
ഉപേത്യ വൃത്തം നിജഗാദ ചാപി
തൗ ചാപി യോദ്ധും സമുപേയതുർദ്രാക് (12)

സലക്ഷ്മണം ദാശരഥിം വനാന്തേ
സൈന്യേന സാകം മഹതാ നിജേന
സഹായഹീനോഽപി സലക്ഷ്മണസ്തൗ
സംപ്രാപയത് പ്രേതപുരീം സ വീരഃ (യുഗ്മകം) (13)

ഇപ്രകാരം വൈരൂപ്യം പ്രാപിച്ച അവൾ സഹോദരന്മാരായ ഖരദൂഷണന്മാരെ ശരണം പ്രാപിച്ചു തനിക്കു സംഭവിച്ചതെല്ലാം അവരെ അറിയിച്ചു. അവരും കാട്ടിൽ ലക്ഷ്മണസഹിതനായ രാമനോട് ഏറ്റുമുട്ടാൻ തങ്ങളുടെ വലിയ സൈന്യവുമായി ഉടൻതന്നെ

യുദ്ധത്തിനു പുറപ്പെട്ടു. സഹായികളാരുമില്ലാഞ്ഞിട്ടുകൂടി സല ക്ഷ്മണനായ ആ വീരൻ അവരെയെല്ലാം കാലപുരിയിലേക്കയച്ചു.

തതോ യയൗ ശൂർപ്പണഖാ/തിഖിന്നാ
ഭ്രാത്രന്തരം രാവണനാമധേയം
തം ചാഹ കേനാപി വിരൂപിതാ/സ്മി
തപസ്വിവേഷേണ വനാന്തരേ/ഹം (14)

അപ്പോൾ അതീവദുഃഖിതയായ ശൂർപ്പണഖ രാവണനെന്നുപേരായ തന്റെ മറ്റൊരു സഹോദരനെ സമീപിച്ച് ഇപ്രകാരം പറഞ്ഞു. “എന്നെ കാട്ടിൽവച്ച് തപസ്വിവേഷം ധരിച്ച ഒരാൾ വിരൂപയാക്കി.

സീതേതി നാമ്നൃസ്തി തദീയഭാര്യാ
രസായനം നേത്രയുഗസ്യ ലോകേ
ധാത്രാ പ്രയത്നേന കൃതാ പൃഥിവ്യാം
'ഏകത്ര സൗന്ദര്യദിദൃക്ഷയേവ' (15)

സീതയെന്നു പേരുള്ള ഒരു ഭാര്യ അയാൾക്കുണ്ട്. ബ്രഹ്മാവ് എല്ലാ സൗന്ദര്യവും ഒരിടത്തു മാത്രമായിക്കാണാനുള്ള ആഗ്രഹം കൊണ്ടെന്നപോലെ യത്നപൂർവ്വം ഭൂമിയിൽ സൃഷ്ടിച്ച അവൾ ലോകർക്കേവർക്കും കണ്ണിണകൾക്കു രസായനമാണ്.

ഇമാം തവാർത്ഥം സമുപാനയന്ത്യാ-
മുപായതം ലക്ഷ്മണ ആപതന്മാം.
കൃത്വാ വിരൂപാമഥ മാം സ മത്തോ
മത്തോ /ച്ഛിനത്താം ജനകസ്യ പുത്രീം (16)

അവളെ അങ്ങേയ്ക്കു സമ്മാനമായി കൊണ്ടുവരുമ്പോൾ അഹങ്കാരിയായ ലക്ഷ്മണൻ എന്റെ മേൽ ചാടിവീണു. എന്നെ വിരൂപയാക്കിയ അവൻ സീതയെ എന്നിൽനിന്നു മോചിപ്പിച്ചു.

സ ത്വം പ്രയാഹി ത്വരയോപപന്നോ
ഹരസ്വ ചൈനാം കമനീയകാന്തിം
മമാപമാനം പ്രതിശോധ്യ ചൈവ
തദ്രാമരാമാരമണം വിധേഹി (17)

അതിനാൽ അങ്ങ് ഉടൻതന്നെ യാത്ര തിരിച്ച് സുന്ദരിയായ അവളെ തട്ടിക്കൊണ്ടുപോരണം. എനിക്കു നേരിട്ട അപമാനമാലോചിച്ച് ആ രാമപത്നിയുമായി രമിച്ചുകൊള്ളുക.''

ശ്രുത്വാ സ സൗന്ദര്യകഥാമമുഷ്യാഃ
സ്വസുർമുഖാത് കാമശരാനുവിദ്ധഃ
സീതാം നിജാങ്കാനുഗതാം വിധാതു-
മുപായസഞ്ചിന്തനതത്പരോ ഽഭൂത്. (18)

സഹോദരീമുഖത്തുനിന്ന് സീതയുടെ സൗന്ദര്യവൃത്താന്തം കേട്ട് കാമശരമേറ്റ രാവണൻ സീതയെതന്റെ മടിത്തട്ടിലാക്കാൻ വേണ്ട ഉപായചിന്തയിൽ ആമഗ്നനായി.

ആഹൂയ മാരീചമുവാച കഞ്ചി-
ത്സ രാക്ഷസം രാക്ഷസജാതിമുഖ്യഃ
മാരീച! ഹേ! ഹേമമൃഗോ ഭവ ത്വം
പ്രയാഹി രാമസ്യ കുടീരകം ച. (19)

ആ രാക്ഷസരാജാവ് മാരീചനെന്ന ഒരു രാക്ഷസനെ വിളിച്ചു വരുത്തി ഇപ്രകാരം പറഞ്ഞു: ''ഹേ മാരീച! നീ ഒരു സ്വർണ്ണമാനായി രാമന്റെ പർണ്ണശാലയിലേക്കു പോവുക.''

മായാവിനാമഗ്രസരഃ സ ഏവം
മാരീചനാമാ വിദധേഽസുരാഗ്ര്യഃ
സംകൂർദമാനഃ പ്രകടീബഭൂവ
കുടീരകാഗ്രേ ച രഘൂദ്വഹസ്യ (20)

മായാവികളിൽ മുമ്പനായ ആ മാരീചനെന്ന രാക്ഷസമുഖ്യൻ അപ്രകാരംതന്നെ ചെയ്തു. അയാൾ ക്രീഡാലോലനായി ശ്രീരാമന്റെ പർണ്ണശാലയുടെ അടുക്കലെത്തി.

അസംഭവം ഹേമമൃഗസ്യ ജന്മ
തഥാഽപി സീതാ ലുലുഭേ മൃഗായ
പ്രായഃ സമാസന്നപരാഭവാണാം
ധിയോഽവിപര്യസ്തതരാ ഭവന്തി. (21)

സ്വർണ്ണമാൻ ഉണ്ടാവുകയെന്നത് അസംഭാവ്യം തന്നെ; എന്നിട്ടും

സീത ആ മൃഗത്തെ മോഹിച്ചു. ആപത്തടുത്തവർക്ക് പ്രായേണ ബുദ്ധി കീഴ്മേൽ മറിയുമല്ലോ.

സാ പ്രാഹ ഭർത്താരമമും മദർത്ഥം
വിചിത്രരൂപം മൃഗമാനയസ്വ
ന ചാനുമേനേ സഹസാ ച തത്സ
മായാഽസുരാണാ മിതി ബോധയംസ്താം. (22)

"എനിക്ക് ഈ വിചിത്രരൂപിയായ മാനിനെ പിടിച്ചുതരൂ" എന്ന് അവൾ ഭർത്താവിനോട് പറഞ്ഞു. "ഇതൊക്കെ രാക്ഷസന്മാരുടെ മായയാണെ"ന്ന് വിശദീകരിച്ചുകൊണ്ട് രാമൻ പെട്ടെന്നൊന്നും അതിനു വഴങ്ങിയില്ല.

ഭൂയോഽപി തസ്യാം ഹഠമാശ്രയന്ത്യാം
തദീയവാഞ്ഛാപരിപൂരണയായ
മൃഗം ഗ്രഹീതും സജഗാമ ധീരോ
നച ഗ്രഹീതും തമഭൂത്സ ശക്തഃ (23)

അവൾ വീണ്ടും ശാഠ്യംപിടിച്ചപ്പോൾ ആ വീരൻ അവളുടെ അഭിലാഷം പൂർത്തീകരിക്കുന്നതിനുവേണ്ടി ആ മാനിനെ പിടിക്കാൻ പുറപ്പെട്ടു. എന്നാൽ അതിനെ പിടികൂടാൻ അദ്ദേഹത്തിനൊട്ടു കഴിഞ്ഞതുമില്ല.

വനാന്തരം ദൂരതരം ഗതേ സ
തസ്മിഞ്ശരം പ്രാണഹരം മുമോച
യേത പ്രവിദ്ധോ മൃഗ ആർത്തനാദം
ഹാ ജാനകീതി പ്രവിനദ്യ നഷ്ടഃ (24)

ആ മാൻ കാട്ടിനുള്ളിലേക്ക് ഏറെദൂരം പോയപ്പോൾ അദ്ദേഹം അതിനെ കൊല്ലാനുള്ള അമ്പെയ്തു. അതേറ്റ മാത്രയിൽ ആ മാൻ "ഹാ സീതേ!" എന്ന് ആർത്തനാദം മുഴക്കി പ്രാണൻ വെടിഞ്ഞു.

ശ്രുത്വാ തു തപ്തായസസന്നിഭം തം
സീതാ സമുദ്വേഗമപാരമാപ
സംപ്രേഷയാമാസ ച ലക്ഷ്മണം സാ
ശീഘ്രം തദീയാഗ്രജരക്ഷണായ (25)

പഴുപ്പിച്ച ഇരുമ്പുവച്ചതേറ്റാലെന്നപോലെയുള്ള ആ കരച്ചിൽ കേട്ട് സീത പരിഭ്രാന്തയായി. അവൾ ത്വരിതഗതിയിൽ ലക്ഷ്മണനെ സ്വസഹോദരനെ രക്ഷിക്കാൻ പറഞ്ഞുവിട്ടു.

അത്രാന്തരേ തത്ര സമാപതത്ദ്രാക്
ലങ്കേശ്വരഃ സംധൃതസാധുവേഷഃ
സഹായഹീനാം ച ജഹാര സീതാം
ലങ്കാപുരീം താമനയച്ച ഭീതാം (26)

ആ തക്കം നോക്കി അവിടെ സന്യാസിവേഷമണിഞ്ഞ രാവണനെത്തി. സഹായത്തിനാരുമില്ലാത്ത, പേടിച്ചരണ്ട സീതയെ അദ്ദേഹം ലങ്കാപുരിയിലേക്കു കൊണ്ടുവരികയും ചെയ്തു.

മധ്യേപഥം തച്ഛ്വശുരസ്യ മിത്രം
ജടായുനാമാ കില ഗൃധ്രരാജഃ
ജരാതുരഃ സന്നപി തം രുരോധ
സർവ്വം തദാശ്ചര്യകരം ബഭുവ. (27)

മാർഗ്ഗമധ്യേ സീതയുടെ ശ്വശുരന്റെ സുഹൃത്തായ ജടായുവെന്ന ഗൃധ്രരാജൻ വാർധക്യം കൊണ്ടവശനെങ്കിലും രാവണനെ തടഞ്ഞു: ആശ്ചര്യകരമായിരുന്നു അത്.

തീക്ഷ്ണേന തുണ്ഡേന സ പക്ഷിരാജോ
ദശാനനം തം ബലവത്തുതോദ
അസിപ്രഹാരാ ഇവ തത്പ്രഹാരാ-
സ്തസ്മായസഹ്യാഃ സുതരാമഭൂവൻ. (28)

തന്റെ മൂർച്ചയേറിയ കൊക്കുകൊണ്ട് ആ പക്ഷിരാജൻ രാവണനെ ആഞ്ഞുകൊത്തി മുറിവേൽപിച്ചു. വാൾകൊണ്ടുള്ള വെട്ടൽ പോലെയുള്ള അവന്റെ പ്രഹരങ്ങൾ രാവണനസഹ്യമായിത്തീർന്നു.

യത്നം ശ്രയിത്വാ$^{f}$പി ദശാനനസ്തം
ദിശാം വിജേതാ ന ശശാക ഹന്തും
വികത്ഥനസ്തം സ തദാ ബഭാഷേ
സ്വം വീര്യമാഖ്യാപയിതും ജടായുഃ (29)

എല്ലാ പണിയും പയറ്റിനോക്കിയിട്ടും രാവണനദ്ദേഹത്തെ വധിക്കാൻ കഴിഞ്ഞില്ല. വീമ്പുപറഞ്ഞുകൊണ്ട് ജടായു സ്വന്തം വീര്യം വെളിപ്പെടുത്താനുള്ള വെമ്പലിൽ അദ്ദേഹത്തോടിപ്രകാരം പറഞ്ഞു:

തവാസിനാ വാ വിശിഖേന വാ/ഹം
ശസ്ത്രേണ വാ/ന്യേന കഥഞ്ചനാ /പി
ഹന്തും ന ലോകത്രിതയേ/പി ശക്യ
സ്തഥാവിധാ മേ ഖലു ശക്തിരസ്തി (30)

"നിന്റെ വാൾകൊണ്ടോ അമ്പുകൊണ്ടോ ആയുധംകൊണ്ടോ ഒന്നും മൂന്നുലോകത്തിൽ വച്ചും എന്നെ കൊല്ലാനാവില്ല. അത്തരത്തിലുള്ള ശക്തിയെനിക്കുണ്ട്.

മാഹേശ്വരം കേവലമംഗുലീയം
സീതാംഗുലിപ്രത്യയമാദധാനം
ശക്നോഷി മാം ഹന്തുമതോ വൃഥാ തേ
ശസ്ത്രാണി ചാസ്ത്രാണി ച മുഢബുദ്ധേ! (31)

സീതയുടെ വിരൽ തിരിച്ചറിയാനുള്ള ശിവന്റെ മോതിരത്തിനു മാത്രമേ എന്നെ കൊല്ലാൻ കഴിയു. അതിനാൽ മുഢബുദ്ധേ, നിന്റെ ആയുധങ്ങളും അമ്പുകളുമെല്ലാം വെറുതെയാണ്.

ശ്രുത്വാ/സദീയം വചനം സ്മയോക്തം
ക്ഷണാത് പ്രസുപ്തോത്ഥിതവദ്ദശാസ്യഃ
സീതാംഗുലേർദ്രാഗപകൃഷ്യ ധൂർത്ത-
സ്തദംഗുലീയം പ്രജഹാര തസ്മിൻ (32)

അദ്ദേഹത്തിന്റെ അഹങ്കാരം കലർന്ന വാക്കുകൾ കേട്ട് ധൂർത്തനായ രാവണൻ ഉറങ്ങിയെഴുന്നേറ്റവനെപ്പോലെ പെട്ടെന്ന് സീതയുടെ വിരലിൽനിന്ന് മോതിരമൂരി അതുകൊണ്ട് ആ പക്ഷിയെ പ്രഹരിച്ചു.

തദംഗുലീയപ്രഹൃതഃ സ പക്ഷീ
വിദേഹജാശ്രൈഃ സമമേവ ഹന്ത!
പ്രാണാൻ പ്രിയാൻ സ്വാൻ വിമുമോച വീരോ
ലോകാൻ സ്വപുണ്യൗഘജിതാൻ യയൗ ച (33)

ആ മോതിരത്തിന്റെ പ്രഹരമേറ്റ് ആ വീരനായ പക്ഷി കഷ്ടം! സീത കണ്ണുനീർത്തുള്ളികളെ വെടിഞ്ഞതിനൊപ്പം പ്രിയപ്പെട്ട സ്വന്തം പ്രാണനും വെടിഞ്ഞു. തന്റെ പുണ്യരാശികൊണ്ടു നേടിയ ലോകങ്ങളിലേക്ക് യാത്രയാവുകയും ചെയ്തു.

അത്രാന്തരേ രാഘവവീരമുഖ്യൗ
കുടീരകം സ്വം പ്രതിസന്നിവൃത്തൗ
സീതാമദൃഷ്ട്വാ വ്യഥിതാംന്തരംഗൗ
തന്മാർഗ്ഗണേ സ്വാം മതിമാദധാതേ. (34)

ഇതിനിടയിൽ സ്വന്തം പർണ്ണശാലകളിലേക്കു തിരിച്ചുവന്ന രാമനും ലക്ഷ്മണനും സീതയെക്കാണാഞ്ഞ് മനോവ്യഥയോടെ അവളെ അന്വേഷിക്കാൻ ഉറച്ചു.

ആഹിണ്ഡമാനൗ വിപിനാന്തരേഷു
തൗ ദൃഷ്ടവന്തൗ കില ഗൃധ്രരാജം
ഹതേഽപി യസ്മിൻ ന സമത്യജദ്യം
വിശേഷകാര്യാന്തരിതോ യദാത്മാ. (35)

വനാന്തരങ്ങളിൽ അലഞ്ഞു തിരിയുകയായിരുന്ന അവർ ആ ഗൃധ്രരാജനെ അവസാനം കണ്ടെത്തുക തന്നെ ചെയ്തു. മൃതിയടഞ്ഞിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ ആത്മാവ് ഒരു വിശേഷകാര്യം നിമിത്തം ആ ദേഹം വെടിഞ്ഞുപോയിരുന്നില്ല,

രാമം ദശാസ്യേന ശഠേന താവദ്
വിദേഹജായാഹരണം സ ഊചേ
സീതാംഗുലീയം ച സമർപ്യതസ്മൈ
കൃതീ വിശശ്രാമ സുഖം സ ആത്മാ (36)

ദുർവാശിക്കാരനായ രാവണൻ സീതയെ തട്ടിക്കൊണ്ടുപോയ കാര്യം അദ്ദേഹം രാമനെ അറിയിച്ചു. തുടർന്ന് സീതയുടെ മോതിരം അദ്ദേഹത്തെ ഏൽപിച്ച് ആ സുകൃതി സുഖവിശ്രമം പ്രാപിച്ചു.

അന്ത്യേഷ്ടികൃത്യം കൃതിനോ ജടായോ-
സ്തസ്യാത്മനീനസ്യ വിധാതുമിച്ഛുഃ
മുപോച രാമഃ ശരമേകമാരാ-
ച്ചിതാം ഭൃശം യോ ജ്വലയാംബഭൂവ (37)

സ്വന്തക്കാരനായ ആ സുകൃതിയുടെ സംസ്കാരകൃത്യങ്ങൾ അനുഷ്ഠിക്കാനാഗ്രഹിച്ചുകൊണ്ട് രാമൻ ഒരു അമ്പെയ്തു; ആ അമ്പ് സമീപത്തായൊരു ചിത ജ്വലിപ്പിച്ചു.

ശരണേ ചാന്യേന സ ഗൃധ്രദേഹ -
മാരോപയാമാസ ശനൈശ്ചിതായാം
ദഗ്ദ്ധേ ച ദേഹേ സ ശരേണ താവ-
ദന്യേന വഹ്നിം ശമയാംബഭൂവ. (38)

മറ്റൊരമ്പുകൊണ്ട് അദ്ദേഹം ജടായുവിന്റെ ശരീരത്തെ പതുക്കെ ചിതയിലേറ്റി. ശരീരം എരിഞ്ഞുതീർന്നപ്പോൾ മറ്റൊരമ്പുകൊണ്ട് തീയണക്കുകയും ചെയ്തു.

ഏവം വിനിഷ്പാദ്യ വിചിത്രരൂപ-
മന്ത്യേഷ്ടികൃത്യം വിഹഗോത്തമസ്യ
ദശാസ്യസമ്മാർഗ്ഗണസംപ്രയുക്തഃ
സ ദക്ഷിണാശാം പ്രതി സംപ്രതസ്ഥേ (39)

ഇപ്രകാരം ആ പക്ഷിശ്രേഷ്ഠന്റെ അന്ത്യകർമ്മങ്ങളെല്ലാം പ്രത്യേകത കലർന്ന വിധം അനുഷ്ഠിച്ചുകൊണ്ട് അദ്ദേഹം രാവണനെ ത്തേടി തെക്കേ ദിക്കിലേക്കു പുറപ്പെട്ടു.

(പുഷ്പിതാഗ്ര)

കഥമപി ജനകാത്മജാവിഹീനം
സമയമയാപയദാത്മനി പ്രലീനഃ
അവിരതഗമനാച്ഛ്രമം പ്രസന്നോ
ദശരഥവംശധരോ ഭൃശം വിപന്നഃ (40)

സീതയുമായി വേർപിരിഞ്ഞ അവസ്ഥയിലദ്ദേഹം നിരന്തരയാത്രകൊണ്ട് പരിക്ഷീണനായും തന്റെ ചിന്തകളിൽത്തന്നെ മുഴുകിയും എങ്ങിനെയൊക്കെയോ സമയം കഴിച്ചുകൂട്ടി.

## ഏഴാം സർഗ്ഗം

### ഹനുമത്സമ്പർക്കോപാഖ്യാനം

### (ഇന്ദ്രവജ്ര, ഉപജാതി)

മധ്യേപഥം വൃക്ഷതലേ ക്വചിത്സ
ശ്രമാപനോദായ നിഷണ്ണ ആസീത്
അവീജയത്തം പവനോऽതിമന്ദ-
സ്തത്ര സ്ഥിതം സേവകവച്ഛ്രമേണ (1)

മാർഗ്ഗമദ്ധ്യേ അദ്ദേഹം ഒരു മരത്തണലിൽ ക്ഷീണം തീർക്കാൻ ഇരിക്കുകയായിരുന്നു. ഒരു സേവകനെന്നോണം മന്ദമായി വീശി കാറ്റ് അദ്ദേഹത്തിന്റെ ക്ഷീണമകറ്റി.

വാതേന മന്ദേന സ വീജ്യമാനോ
ജഗാമ നിദ്രാം വ്യഥിതോ ഹൃദാऽപി
നിദ്രാ മതാ ശാന്തികരീ ജഗത്യാം
കഷ്ടശ്രീതാനാമപി ദേഹഭാജാം (2)

ഇളംകാറ്റിന്റെ വീശലേറ്റ് അദ്ദേഹം ഹൃദയവ്യഥയുണ്ടായിട്ടുകൂടി നിദ്രയെ പ്രാപിച്ചു. ഈ ലോകത്തിൽ കഷ്ടതയനുഭവിക്കുന്ന പ്രാണികൾക്കുകൂടി നിദ്ര ശാന്തി നൽകുമല്ലോ.

അത്രാന്തരേ ദീർഘവപുഃ കുതശ്ചിത്
സമാപതത്തത്ര കപിപ്രവീരഃ
അദൃഷ്ടപൂർവ്വൗ യുവകൗ വനാന്തേ
സ വിസ്മിതോऽഭൂത് സുതരാം ച ദൃഷ്ട്വാ (3)

ഈ അവസരത്തിൽ ദീർഘകായനായൊരു വാനരശ്രേഷ്ഠൻ അവിടെ വന്നുചേർന്നു. ആ കാട്ടിനുള്ളിൽ മുമ്പുകണ്ടിട്ടില്ലാത്ത രണ്ടു യുവാക്കളെക്കണ്ട് അദ്ദേഹം വിസ്മിതനായി.

സൗമിത്രിരത്രാവസരേ ബഭൂവ
സ്ഥിതോऽഗ്രജം സ്വം സമയാऽസിഹസ്തഃ
നൈവോർധ്വദൃഷ്ടിഃ സ ബഭൂവ യസ്മാത്
നാലോകമാമാസ കപിഃ സ തസ്മാത് (4)

ആ സമയം ലക്ഷ്മണൻ ജ്യേഷ്ഠന്റെ സമീപത്തു വാളേന്തി നിൽക്കുകയായിരുന്നു. അദ്ദേഹം മുകളിലേക്കല്ല നോക്കിയിരുന്നത്; അതിനാൽ ആ വാനരനെ കണ്ടതുമില്ല.

തദ്ദൃഷ്ടിമാത്മന്യ പകർഷ്ടുമേഷ
ശാഖാമൃഗോഽധൂനയദത്ര ശാഖാം
വൃക്ഷസ്യ യസ്യാധ ഉപാസ്ത നിദ്രാം
രാമോ ജഗന്നേത്രയുഗാഭിരാമഃ (5)

അദ്ദേഹത്തിന്റെ ദൃഷ്ടി തന്നിലേക്കാകർഷിക്കാൻ ആ വാനരൻ മരക്കൊമ്പു പിടിച്ചുകുലുക്കി. ആ മരത്തിന്റെ തണലിലായിരുന്നു ലോകനേത്രാഭിരാമനായ ശ്രീരാമൻ ഉറങ്ങുന്നുണ്ടായിരുന്നത്.

തം ധൂനയന്തം സമവേക്ഷ്യ ശാഖാ -
മതർജ്ജയല്ലക്ഷ്മണ ആത്തരോഷഃ
നാസൗ ച തസ്മാദ്വിരതോ ബഭൂവ
ശാഖാം ദുധാവൈവ മുഹുർമ്മുഹുശ്ച (6)

മരക്കൊമ്പു കുലുക്കുന്ന ആ വാനരനെക്കണ്ട് രോഷാകുലനായ ലക്ഷ്മണൻ കൈയാംഗ്യം കാട്ടി ഭീഷണിപ്പെടുത്തി നോക്കി. എന്നാൽ ആ വാനരൻ പിന്തിരിഞ്ഞില്ല; അവൻ വീണ്ടും കൊമ്പുകുലുക്കിക്കൊണ്ടേ ഇരുന്നു.

ദണ്ഡ്യോഽയമിത്യാത്തമനാഃ കുമാരഃ
ശ്രീലക്ഷ്മണഃ കാർമ്മുകമാദദേ സ്വം
ശരം തഥോഗ്രം ച നിഹന്തുകാമഃ
ശാഖാമൃഗം ചാപലസംപ്രയുക്തം. (7)

ഈ വാനരൻ ശിക്ഷയർഹിക്കുന്നുവെന്നു തീരുമാനിച്ച് ലക്ഷ്മണൻ ചാപല്യത്തിനു തുനിഞ്ഞ അദ്ദേഹത്തെ വധിക്കാൻ വില്ലും ഉഗ്രശരങ്ങളുമെടുത്തു.

ഉഭാവപി ദ്രാക് പ്രഹസന്നിവാപ
നിന്യേ കരാത്തസ്യ സുവിസ്മിതസ്യ
ആരൂഢവാംശ്ചൈവ പുനഃസ ശാഖാം
ശാഖാമൃഗസ്താം ധവിതും പ്രവൃത്തഃ (8)

ആ വാനരൻ ചിരിച്ചുകൊണ്ടെന്നോണം അതുരണ്ടും ആശ്ചര്യചകിതനായ ലക്ഷ്മണന്റെ കയ്യിൽനിന്നു പിടിച്ചുമാറ്റി; ആ മരത്തിൻമേൽത്തന്നെ കയറി അതു വീണ്ടും പിടിച്ചുകുലുക്കാനും തുടങ്ങി.

ഏവംഗതേ ലക്ഷ്മണ ആത്തലജ്ജോ
നിജാഗ്രജം ജാഗരയാംബഭൂവ
നിവേദയാമാസ ച സർവ്വവൃത്തം
ഖർവ്വീകൃതസ്വാഖിലവീര്യഗർവ്വഃ (9)

ഇത്രയുമായപ്പോൾ ലജ്ജിതനായ ലക്ഷ്മണൻ ജ്യേഷ്ഠനെ വിളിച്ചുണർത്തി. തന്റെ വീര്യഗർവ്വം മുഴുവൻ ചോർന്നുപോയ അദ്ദേഹം നടന്നതെല്ലാം അദ്ദേഹത്തെ ധരിപ്പിക്കുകയും ചെയ്തു.

ശ്രുത്വാസദീയം വചനം വിചിത്രം
രാമഃ ക്ഷണാദൂർധ്വമവാലുലോകേ
ശാഖാമൃഗം ചാപി ദദർശ തത്രാ-
ഭിജജ്ഞിവാംസ്തസ്യ ച ലക്ഷണാനി. (10)

അദ്ദേഹത്തിന്റെ വിചിത്രമായ ആ വാക്കുകൾകേട്ട് രാമൻ ഉടൻ തന്നെ മുകളിലേക്കു നോക്കി. അവിടെ അദ്ദേഹം ആ വാനരനെക്കണ്ടു. അതിന്റെ ലക്ഷണങ്ങൾ തിരിച്ചറിയുകയും ചെയ്തു.

ജ്ഞാതാനി വിജ്ഞായ നിജാനി ശാഖാ-
മൃഗഃ സമസ്താനി തു ലക്ഷണാനി
വിവേദ വൃക്ഷസ്യ തലേ നിഷണ്ണം
ജനം സ നാരായണമേവ സാക്ഷാത് (11)

തന്റെ ലക്ഷണങ്ങളെല്ലാം തിരിച്ചറിയപ്പെട്ടതായി മനസ്സിലാക്കിയ ആ വാനരന് മരച്ചുവട്ടിലിരിക്കുന്നത് സാക്ഷാൽ നാരായണൻ തന്നെയെന്നു ബോധ്യപ്പെട്ടു.

തതഃ സ വൃക്ഷാദവതീര്യ സദ്യ-
സ്തത്പാദപദ്മശ്രയണാഭികാംക്ഷഃ
വിനീതവത്തസ്യ പുരഃസ്ഥിതോഽഭൂത്
തം ചാബ്രവീത്സ്വം ച സമർപ്യതസ്മൈ (12)

അനന്തരം ആ വൃക്ഷത്തിൽനിന്നിറങ്ങിവന്ന് ആ വാനരൻ രാമന്റെ പാദപത്മങ്ങളെ തന്നെ ആശ്രയിക്കാൻ അഭിലഷിച്ച് വിനീതനായി അദ്ദേഹത്തിന്റെ മുമ്പിൽ നിലകൊണ്ടു; അദ്ദേഹത്തിനായി സ്വയം സമർപ്പിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു:

അദ്യഃ പ്രഭൃത്യംഗ തവാസ്മി ദാസോ
നാമ്നാ ഹനുമാൻ പവനസ്യ പുത്രഃ
ത്വദ്ദർശനാപ്യായിതമാനസം മാം
ത്വമാജ്ഞയാ തുഷ്ടതമം വിധേഹി (13)

"വായുവിന്റെ മകനും ഹനുമാനെന്ന പേരോടുകൂടിയവനുമായ ഞാൻ ഇന്നുമുതൽ അങ്ങയുടെ ദാസനാണ്. അങ്ങയുടെ ദർശനംകൊണ്ട് സന്തുഷ്ടചിത്തനായ എന്നെ ആജ്ഞകൊണ്ട് ഏറ്റവും സന്തുഷ്ടനാക്കി മാറ്റിയാലും!"

വാചം തദീയാമമൃതായമാനാം
നിപീയ തം ദാശരഥിർബഭാഷേ
ഭാര്യാ ഹൃതാ മേ ദശകണ്ഠനാമ്നാ
സുരാധമേനാത്ര വിധേഹി സാഹ്യം (14)

അദ്ദേഹത്തിന്റെ വാക്കുകൾ അമൃതുപോലെ പാനം ചെയ്ത് ശ്രീരാമൻ പറഞ്ഞു. "രാവണനെന്ന രാക്ഷസധാമൻ എന്റെ പത്നിയെ കവർന്നിരിക്കയാണ്. അതിനാൽ എനിക്കു നിന്റെ സഖ്യം തരിക."

ഓമിത്യുവാചാഥ കപിപ്രവീരഃ
സുഗ്രീവപാർശ്വേ പ്രണിനായ തം ച
മിത്രത്വമാപദ്യത യേന തസ്യ
സമം നിവാസേന വനേഽത്ര പൂർവ്വം (15)

"അങ്ങിനെത്തന്നെ" യെന്ന് ആ വാനരശ്രേഷ്ഠനും പറഞ്ഞു. തുടർന്ന് ഹനുമാൻ വനവാസത്തിലൂടെ തനിക്കു സൗഹൃദമുണ്ടായിരുന്ന സുഗ്രീവന്റെ അടുക്കലേക്ക് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയി.

സംബന്ധ ആഭാഷണപൂർവ്വകോഽഭൂത്
രാമസ്യ സുഗ്രീവകപേക്ഷ്യ തത്ര
മൈത്രീ ച സംബന്ധവശാത് പ്രജാതാ
പ്രഗാഢതാം യാ ക്രമശഃ പ്രയാതാ (16)

പരസ്പര സംഭാഷണത്തിലൂടെ ശ്രീരാമനും സുഗ്രീവനും തമ്മിൽ സഖ്യമുടലെടുത്തു. സമ്പർക്കത്തിലൂടെ ഉണ്ടായ ആ സുഹൃദ്ബന്ധം ക്രമേണ ഗാഢമായിത്തീരുകയും ചെയ്തു.

മൈത്ര്യാ തയാ ദാശരഥിർജഘാന
സുഗ്രീവശത്രും കില വാലിസംജ്ഞം
സീതാപുനഃപ്രാപ്തികൃതേ ച സാഹ്യം
സുഗ്രീവരാജഃ പ്രതിജജ്ഞ ഏനം (17)

ആ മൈത്രി നിമിത്തം ശ്രീരാമൻ ബാലിയെന്ന പേരുള്ള സുഗ്രീവന്റെ ശത്രുവിനെ നിഹനിച്ചു. സീതയെ തിരിച്ചുകൊണ്ടുവരാമെന്ന് സുഗ്രീവൻ അദ്ദേഹത്തോട് ശപഥം ചെയ്യുകയും ചെയ്തു.

വാലീതി നാമാസ്യ ബഭൂവ ശക്തി-
ശാലീതി ലോകത്രകയേ പ്രസിദ്ധഃ
ഭ്രാതാഽഗ്രജോ വാനരയൂഥമുഖ്യോ
യേനാസ്യ ജാതഃ പ്രബലോ വിരോധഃ (15)

സുഗ്രീവനു കടുത്ത വിരോധമുണ്ടായിരുന്നത് സ്വന്തം ജ്യേഷ്ഠനും വാനരമുഖ്യനും ശക്തിശാലിയെന്നു മൂവ്വുലകത്തിലും പുകൾപെറ്റവനുമായ ബാലിയോടായിരുന്നു.

(സ്വാഗത)

പുർവ്വവൃത്തമഭവത് ഖലു താവത്
കാരണം പ്രബലമത്ര വിരോധേ
താദൃഗേവ ഘടതേഽത്ര ജഗത്യാം
നൈവ ചിന്തയതി കോപി തു യാദൃക് (16)

അവർ തമ്മിലുള്ള വിരോധത്തിനു കാരണം ഒരു പൂർവ്വവൃത്താന്തമായിരുന്നു. ഈ ലോകത്തിൽ ആരും ഒരിക്കലും വിചാരിക്കാത്ത വിധത്തിലാണല്ലോ കാര്യങ്ങൾ സംഭവിക്കുന്നത്.

# എട്ടാം സർഗ്ഗം

## ദരഭ്യു(ഘോരഭ്യു)പാഖ്യാനവും
## ബാലിവധോപാഖ്യാനവും ലങ്കാദഹനോപാഖ്യാനവും
## (ഇന്ദ്രവജ്ര, ഉപേന്ദ്രവജ്ര)

ആസീത് പുരാ രാക്ഷസജാതിജാതഃ
കൈലാസവാസീ കില നന്ദകാലഃ
ദ്വാരേഷു കൈലാസഗിരേഃ സ ആസീ-
ദേകസ്യ രക്ഷാർത്ഥമഭിപ്രയുക്തഃ (1)

പണ്ടു രാക്ഷസകുലത്തിൽ ജനിച്ച നന്ദകാലൻ കൈലാസത്തിൽ നിവസിച്ചിരുന്നുവത്രേ. അയാൾ കൈലാസഗിരിയുടെ ദ്വാരങ്ങളിലൊന്നിൽ സുരക്ഷക്കായി നിയുക്തനായിരുന്നു.

സ ഏകദോദ്യാനഗതാം ശിവസ്യ
ദൃഷ്ട്വോപപത്നീം സുതരാം വിമുഗ്ദ്ധഃ
വിധാതുമാത്മാഭിമുഖീമകസ്മാത്
പുഷ്പേണ താം സംപ്രജഹാര കാമീ (2)

അയാൾ ഒരിക്കൽ ഉദ്യാനത്തിൽ വച്ച് ശിവന്റെ ഒരു പത്നിയെക്കണ്ട് അവളിൽ ആകൃഷ്ടനായി. അവളെ വശത്താക്കാൻ ആ കാമി അകാരണമായി അവളെ ഒരു പൂകൊണ്ടടിച്ചു.

തദീയധാർഷ്ട്യേന വികമ്പിതാ സാ
പ്രഭും പ്രപേദേ തരസേശ്വരം ദ്രാക്
സ ചാപി ശാപം വിസസർജ്ജ തസ്മൈ
ന വൃത്തഭംഗോഽസ്യ ബഭൂവ സഹ്യഃ (3)

അയാളുടെ ധിക്കാരംകൊണ്ട് പേടിച്ചുപോയ അവൾ ഉടൻതന്നെ പ്രഭുവായ പരമശിവനെ സമീപിച്ചു. അദ്ദേഹം ഉടനെ അയാളെ ശപിച്ചു. പെരുമാറ്റദൂഷ്യം അദ്ദേഹത്തിനു സഹിക്കുമായിരുന്നില്ല.

സ തേന ജജ്ഞേ ദരഭാഭിധാനോ
വിശാലരൂപോ മഹിഷഃ ക്ഷണേന
തനൂജവക്ത്രാംബുജദർശനാന്തോ
ബഭൂവ ശാപോ ദനുജസ്യ തസ്യ (4)

അയാൾ തൽക്ഷണം തന്നെ ദരഭനെന്ന ഒരു കൂറ്റൻ പോത്തായി ജന്മമെടുത്തു. സ്വന്തം മകന്റെ മുഖം കാണുന്നതുവരെയായിരുന്നു ആ അസുരൻ നേരിട്ട ശാപം.

ഹനിഷ്യതേഽസൗ തനുജേന തേനേ-
ത്യേവം പ്രഭുസ്തത്ര വിധിം വിതേനേ.
ഹേതോര്യതോഽസൗ ഖലു ജാതമാത്രാൻ
സുതാനനേകാൻ നിജഘ്നാന ദൈത്യഃ (5)

ഇവൻ സ്വന്തം പുത്രനാൽ വധിക്കപ്പെടുമെന്ന് പരമശിവൻ വിധി പറഞ്ഞിട്ടുണ്ടായിരുന്നു. അക്കാരണംകൊണ്ട് ആ അസുരൻ തനിക്കുണ്ടായ അസംഖ്യം പുത്രന്മാരെ ജനിച്ച ഉടനെത്തന്നെ കൊന്നുകളഞ്ഞു.

സുദുഃഖിതാസ്തേന സമാ ബഭുവുഃ
സമാ മഹിഷ്യഃ സുതഹിംസയാഽത്ര
ആഗാമിപുത്രസ്യ ച രക്ഷണാർത്ഥ-
മിമാ മനഃസ്വം ദ്രഢയാംബഭുവുഃ (6)

അവന്റെ പത്നിമാരെല്ലാം ഈ പുത്രഹിംസ കാരണം ഒരുപോലെ ദുഃഖാർത്തരായി. ഇനി ജനിക്കാൻപോകുന്ന പുത്രന്റെ രക്ഷണത്തിനായി അവർ മനസ്സുറപ്പിച്ചു.

അഥൈകദാ ഗർഭവതീ പ്രജാതാ
തസ്മാദ്ദനുജാന്മഹിഷീ യദൈകാ
തദ്ദർശനം സാ പരിഹർത്തുകാമാ
വനസ്യ കസ്യാഽപി ഗുഹാം വിവേശ. (7)

അങ്ങിനെയിരിക്കെ ഒരിക്കൽ ഒരു പത്നി അവനിലൂടെ ഗർഭിണിയായി. അപ്പോൾ അവന്റെ ദൃഷ്ടിയിൽ നിന്നു രക്ഷപ്പെടാൻ അവൾ കാട്ടിലെ ഒരു ഗുഹയിൽ പ്രവേശിച്ചു.

കാലേന സാഽസോഷ്ട സുതം ദൃഢാംഗം
തം ചാഹ തത്താതനൃശംസകൃത്യം
വിസൃജ്യ തത്രൈവ ച തം കഥഞ്ചിദ്
ദീനാ ഗുഹാതോ ബഹിരാജഗാമ. (8)

യഥാകാലം അവൾ കരുത്തുറ്റ അംഗങ്ങളോടുകൂടിയ ഒരു കുഞ്ഞിനെ പ്രസവിച്ചു. അച്ഛന്റെ ക്രൂരകൃത്യങ്ങൾ അവനെ ധരിപ്പിക്കുകയും ചെയ്തു. അവനെ അവിടെത്തന്നെ ഉപേക്ഷിച്ച് അവൾ പുറത്തേക്കുവന്നു.

കാലേന പുത്രോ ദരഭീതിനാമാ-
ഽജ്ഞാതഃ പിതുഃ കാനനമാസസാദ
സ്മരൻ സ്വമാതുർവ്വചനസ്യ ചാപി
നിയോധനായാഹ്വയത സ്വതാതം. (9)

കാലമേറെ കഴിഞ്ഞപ്പോൾ 'ദരഭി' എന്ന ആ പുത്രൻ അച്ഛനറിയാതെ കാട്ടിലെത്തിച്ചേർന്നു. അമ്മയുടെ വാക്കുകൾ ഓർത്ത് അവൻ അച്ഛനെ ദ്വന്ദ്വയുദ്ധത്തിനു വെല്ലുവിളിച്ചു.

നിയോധനേ തം വിനിഹത്യ ചാപി
സ ശൂരമാനീശ്വരമാസസാദ
നിയോധനായാഹ്വത തം ച ദർപ്പാൻ
മത്താഃ പ്രമത്താഃ കിമു വാ ന കുര്യുഃ (10)

യുദ്ധത്തിൽ അച്ഛനെ വധിച്ച് അവൻ സ്വയം വീരനെന്ന അഭിമാനത്തോടെ പരമശിവന്റെ അടുക്കലേക്കു ചെന്നു. അഹങ്കാരത്തോടെ അവൻ ശിവനെത്തന്നെയും പോരിന്നു വിളിച്ചു. അഹങ്കാരികളും മത്തുപിടിച്ചവരും എന്തുതന്നെ ചെയ്കയില്ല?

തമീശ്വരോ വാലിനമാഹ ഗന്തും
യതോ വധോഽഭൂത്സുവിനിശ്ചിതോഽസ്യ
സ വാലിനം പ്രേക്ഷ്യ നിയോധനായ
സ്വശക്തിഗർവ്വാന്ധതയാഹ്വത ദ്രാക്. (11)

അവനോട് ശിവൻ ബാലിയുടെ അടുക്കൽ പോകാൻ പറഞ്ഞു. ബാലിയുടെ കൈകൊണ്ടു അവന്റെ വധം സുനിശ്ചിതമായിരുന്നു. സ്വശക്തിയിലുള്ള ഗർവ്വുകൊണ്ട് അന്ധനായ അവൻ ഉടൻ ബാലിയെക്കണ്ടു പോരിനു വിളിച്ചു.

**ആഹ്വാനമസ്യാതിതരാമമൃഷ്യ-**
**ന്നമർഷണസ്തേന ബലാന്ന്യയുദ്ധ**
**വാലീ ന തം ചാപ്യശകദ്വിജേതും**
**ന തം ച സ പ്രാർത്ഥിതശത്രുലുബ്ധഃ (12)**

അവന്റെ പോർവിളി തരിമ്പും പൊറുക്കാനാവാതെ ബാലി അരിശത്തോടെ അവനെ നേരിട്ടു; എന്നാൽ അവനെ തോൽപിക്കാനായില്ല. ഒരു ശത്രുവിനെക്കിട്ടുന്നതിൽ കൊതിയുണ്ടായിരുന്ന അവനാകട്ടെ, തിരിച്ചു ബാലിയെയും തോൽപ്പിക്കാനായില്ല.

**വാലീ തതസ്തം മഹിഷം ജഗാദ**
**യോദ്ധും പരേദ്യുർഗിരികന്ദരായാം.**
**ഓമിത്യുവാചാഥ ച തം സ വീര!**
**യഥാഭിലാഷസ്തവ തത്തഥാസ്തു. (13)**

അപ്പോൾ ബാലി പിറ്റേന്നാൾ പർവ്വതഗുഹയിൽ വച്ചു നേരിടാൻ ആ പോത്തിനെ വെല്ലുവിളിച്ചു. "ഹേ വീര, താങ്കൾ അഭിലഷിക്കുന്നതെന്തോ, അതുതന്നെ" എന്ന് അവനും മറുപടി പറഞ്ഞു.

**സുഗ്രീവസംജ്ഞം തമുവാച വാലീ**
**ഗുഹാമുഖേ സ്ഥാതുമഥാനുജം സഃ**
**ദ്രഷ്ടും പ്രവാഹം രുധിരസ്യ ചാപി**
**തേനാനുമാതും വിജയാജയൗ ച. (14)**

അപ്പോൾ ബാലി സുഗ്രീവനെന്നു പേരുള്ള സ്വന്തം അനുജനെ ഗുഹാമുഖത്തു നിലയുറപ്പിക്കാനും രുധിരപ്രവാഹം കണ്ട് അതിൽനിന്നു ജയാപജയങ്ങൾ ഊഹിച്ചെടുക്കാനും ആവശ്യപ്പെട്ടു.

**വീക്ഷേത രക്തം യദി കൃഷ്ണവർണ്ണം**
**സമന്യതാം യന്മഹിഷോ ഹതോഽസ്തി**
**തദന്യഥാത്വേഽനുമിനോത്വസൗ യദ്**
**ഭ്രാതാസ്യ വാലീ നിഹതോ യുധീതി (15)**

കറുത്ത നിറത്തിലുള്ള രക്തമാണ് കണ്ടതെങ്കിൽ ചത്തതു പോത്താണെന്നു ധരിച്ചുകൊള്ളേണം. മറിച്ചാണെങ്കിൽ സ്വന്തം സഹോദരനായ ബാലിയാണ് യുദ്ധത്തിൽ കൊല്ലപ്പെട്ടതെന്നും ധരിക്കണം.

ഏവം പ്രബോധ്യാനുജമേഷ യോദ്ധും
ഗുഹാം പരേദ്യുഃ പ്രവിവേശ ബാലീ
തിഷ്ഠംസ്തദീയേ വചനേഽനുജശ്ച
ഗുഹാമുഖേ ദത്തമുഖഃ സ്ഥിതോഽഭൂത് (16)

ഇപ്രകാരം അനുജനെ ധരിപ്പിച്ച് ബാലി പിറ്റേന്നിന്ന് ഗുഹയിലേക്ക് പ്രവേശിച്ചു. അദ്ദേഹത്തിന്റെ വാക്കനുസരിച്ച് അനുജനായ സുഗ്രീവൻ ഗുഹാമുഖത്തു ബദ്ധശ്രദ്ധനായി നിലകൊണ്ടു.

കാലോ വ്യതീയായ യദാതു കശ്ചിദ്
ഘോരം പ്രവൃത്തസ്യ നിയോധനസ്യ
തദാ പ്രവൃത്തോ ഘനഘോരവർഷീ
ദേവോ വനേ വർഷിതുമാത്തവേഗഃ (17)

അതിഘോരമായ യുദ്ധം തുടങ്ങി; ഏറെ നാൾ കഴിഞ്ഞപ്പോൾ കഠിനവർഷം പെയ്യുന്ന ദേവൻ വർദ്ധിച്ച ശക്തിയോടെ ആ കാട്ടിൽ മഴ വർഷിക്കാൻ തുടങ്ങി.

അത്രാന്തരേഽഭൂന്നിഹതോ നിയുദ്ധേ
ശ്രീവാലിനാഽസൗ മഹിഷോ ദുരാത്മാ
പ്രവാഹിതാ യസ്യ ബഭൂവ കായാദ്
രക്തസ്യ ധാരാഽഗുരുനിമ്നഗേവ. (18)

ആ സമയത്താണ് ആ ദുരാത്മാവായ മഹിഷം ബാലിയാൽ നിഹനിക്കപ്പെടുന്നത്. അകിലിന്റെ നദിപോലെ അവന്റെ ശരീരത്തിൽനിന്നു രക്തധാര പ്രവഹിക്കാനും തുടങ്ങി.

സമ്മിശ്രണാദ് വൃഷ്ടിജലസ്യ തസ്യാം
കൃഷ്ണത്വമാലക്ഷ്യത നൈവ തസ്യാഃ
ഭ്രാന്തിം ഗതോ യദ്വശതോഽഗ്രജോ മേ
ഹതോഽസ്തി സുഗ്രീവ ഇതി പ്രപേദേ. (19)

അതിൽ മഴവെള്ളം കലർന്നുപോയതുകൊണ്ട് അതിന്റെ കറുപ്പുനിറം ശ്രദ്ധിക്കപ്പെടാതെ പോയി; അതു നിമിത്തം തന്റെ ജ്യേഷ്ഠൻ മരിച്ചുപോയെന്നു സുഗ്രീവൻ തെറ്റിദ്ധരിച്ചു.

**തതോ ഗുഹാതോ ബഹിരാഗമസ്യ**
**കർത്തും നിരോധം മഹിഷസ്യ താവത്**
**ഗുഹാമുഖം സോഽപിഹിതം വ്യധത്ത**
**നിരന്തരം തത്ര ശിലോച്ചയേന. (20)**

അപ്പോൾ ആ ഗുഹയിൽനിന്നു പോത്തു പുറത്തുവരുന്നത് തടയാൻ അദ്ദേഹം ഗുഹാമുഖത്തെ പാറക്കെട്ടുകൾകൊണ്ട് പഴുതില്ലാതെ അടച്ചു.

**പ്രത്യർത്ഥിനം സ്വം വിനിഹത്യ യാവദ്**
**ഗുഹാമുഖാന്നിഷ്ക്രമണായ ബാലീ**
**ഉപൈതി തത്താവദസാവപശ്യത്**
**പ്രപൂരിതം ദീർഘശിലോച്ചയേന. (21)**

തന്റെ ശത്രുവിനെക്കൊന്ന് ഗുഹാമുഖത്തുനിന്നു പുറത്തുകടക്കാൻ തയ്യാറാവുമ്പോൾ ബാലി കണ്ടത് ഗുഹാമുഖം നീണ്ട പാറക്കെട്ടുകൊണ്ട് അടച്ചതാണ്.

**പ്രയത്നമാസ്ഥായ തദാ മഹാന്തം**
**വാലീ ശിലൗഘം സ പൃഥക് ചകാര**
**ആഗന്തമീശശ്ച യഥാകഥഞ്ചിദ്**
**ബഹിർഗുഹാതഃ സ ബഭൂവ വീരഃ (22)**

ഏറെ ആയാസപ്പെട്ട് ബാലി ആ വലിയ പാറക്കെട്ട് എടുത്തുമാറ്റി; എങ്ങിനെയൊക്കെയോ ആ വീരന് ആ ഗുഹയിൽനിന്നു പുറത്തുകടക്കാനും സാധിച്ചു.

**സുഗ്രീവ ഏതം നനു കസ്യഹേതോർ-**
**ഗുഹാമുഖേ സ്ഥാപിതവാൻ ശിലൗഘം**
**ഇത്യേവ സഞ്ചിന്തനതത്പരസ്യ**
**ബുദ്ധിഭ്രമഃ പ്രാദുരഭൂദനിഷ്ടഃ (23)**

സുഗ്രീവൻ ഈ ഗുഹാമുഖം വലിയ പാറക്കല്ലു വെച്ചടച്ചതെന്തിനായിരിക്കാമെന്നുതന്നെ ചിന്തിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിന് അനിഷ്ടകരമായൊരു ബുദ്ധിഭ്രമം സംഭവിച്ചു.

സ്യാന്നാമ രാജ്യേ മമ ഗൃധ്നുരേഷ
മൻമൃത്യുമാകാംക്ഷതി മേ/നുജോ/പി
അഹം ഗുഹയാം വിലയം പ്രയായാ-
മിത്യേവ ചേതസ്യഭിസന്ധിരസ്യ. (24)

അനുജനാണെങ്കിലും എന്റെ രാജ്യം കൈവശപ്പെടുത്താൻ മോഹിച്ച് ഇവൻ എന്റെ മരണം ആഗ്രഹിക്കുന്നുണ്ടാവും. ഞാനീ ഗുഹയിൽത്തന്നെ കിടന്ന് ഇല്ലാതാവണമെന്നതാവാം അവന്റെ മനോഗതം.

അഹോ! ദുരാത്മാവായമതീവ പാപീ
യോ ഭ്രാതുരേവേച്ഛതി നാമ മൃത്യും
വിചിന്തയന്നേവമസൗ ബഭൂവ
ക്രോധാനലോദ്ദീപ്തമനാ മനസ്വീ (25)

"അമ്പോ! സ്വന്തം ജ്യേഷ്ഠന്റെ മരണം ആഗ്രഹിക്കുന്ന ഈ ദുരാത്മാവ് എന്തൊരു പാപിയാണ്!" ഇപ്രകാരം തന്നെ ചിന്തിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിന്റെ മനസ്സിനെ ക്രോധാഗ്നി ജ്വലിപ്പിച്ചു.

ഉപേയിവാംശ്ച സ്വകരാജധാനീം
സുഗ്രീവമസ്യാഃ സ ബഹിശ്ചകാര.
നൈവാശൃണോദസ്യ വചശ്ചരോഷാദ്
ബുദ്ധിഭ്രമസ്തസ്യ ദൃഢോ ബഭൂവ. (26)

സ്വന്തം കൊട്ടാരത്തിലെത്തിയപ്പോൾ അദ്ദേഹം സുഗ്രീവനെ പുറംതള്ളി. സുഗ്രീവൻ പറഞ്ഞതൊന്നും അദ്ദേഹം കേൾക്കാൻ തന്നെ കൂട്ടാക്കിയില്ല; അത്ര തീവ്രമായിരുന്നു അദ്ദേഹത്തിന്റെ മതിഭ്രമം.

പൃഥക് കൃതോ/സൗ നിതരാം നിരാഗാഃ
സുഗ്രീവ ആസീന്മനസാ/തിരുഗ്ണഃ
വിനാപരാധം നഹി കസ്യ ചേതോ/-
വമാനനാദുഃഖഭരം തനോതി. (27)

കുറ്റമൊന്നും ചെയ്യാതെ നിഷ്കാസിതനായ സുഗ്രീവന്റെ മനസ്സു വല്ലാതെ നൊന്തു. അപരാധമൊന്നും ചെയ്യാതെയുള്ള അപമാനം ആരുടെ മനസ്സിനെയാണ് വേദനിപ്പിക്കാത്തത്?

ക്രോധാത് സ സംപ്രാർത്ഥത സ്വകസ്യ
ഭ്രാതുർവ്വധം രാഘവവീരമുഖ്യം
സമ്പാദനം തസ്യ ച സോഽചിരേണ
തം രാഘവഃ പ്രത്യശൃണോച്ഛരണ്യഃ (28)

ക്രോധം നിമിത്തം അദ്ദേഹം സ്വന്തം സഹോദരനെ വധിക്കാൻ ശ്രീരാമനോട് അഭ്യർത്ഥിച്ചു. ശരണാഗതവത്സലനായ രാമനാകട്ടെ താമസമെന്യേ അതു സാധിച്ചുകൊടുക്കാമെന്നു വാക്കും കൊടുത്തു.

നിയോധനേ ബാലിനമാഹ്വയസ്വേ-
ത്യേവം സ സുഗ്രീവമുവാച വീരഃ
തഥാ ചകാരാപി ച തദ്ഗിരാഽസൗ
വാലീ നിയോദ്ധും ച സമാജഗാമ. (29)

ബാലിയെ പോരിനു വിളിക്കാൻ ആ വീരൻ സുഗ്രീവനോടാവശ്യപ്പെട്ടു. ആ വാക്കുകേട്ട് സുഗ്രീവൻ ബാലിയെ യുദ്ധത്തിനു വിളിച്ചു. യുദ്ധം ചെയ്യാൻ ബാലി വന്നുചേരുകയും ചെയ്തു.

വൃത്തേ നിയുദ്ധേ ച കകുത്സ്ഥവംശഃ
ശരേണ വൃക്ഷാന്തരിതോ ജഘാന
സുഗ്രീവരാജാഗ്രജമുഗ്രബുദ്ധിം
രാജ്യേ ച സുഗ്രീവമഥാഭ്യഷിഞ്ചത്. (30)

യുദ്ധം തുടങ്ങിയപ്പോൾ ശ്രീരാമൻ മരത്തിന്റെ മറവിൽനിന്ന് ഒരു അമ്പുകൊണ്ട് ഉഗ്രബുദ്ധിയായ ബാലിയെ വധിച്ചു; സുഗ്രീവനെ രാജ്യാഭിഷേകം ചെയ്യിക്കയും ചെയ്തു.

സാഹായ്യമസ്യ പ്രതിശുശ്രുവാൻ സഃ
വിദേഹജായാഃ പുനരാപ്തിഹേതോഃ
സുഗ്രീവരാജഃ പ്രഥമോപകാര-
കൃതജ്ഞതാമാത്മനി സന്ദധാനഃ (31)

പ്രഥമോപകാരത്തിന്റെ കൃതജ്ഞത ഉള്ളിൽ വെച്ചുകൊണ്ട് സുഗ്രീവരാജാവ് സീതയെ വീണ്ടെടുക്കാനുള്ള എല്ലാ സഹായവും അദ്ദേഹത്തിനു വാഗ്ദാനം ചെയ്തു.

**പുത്രീകൃതോ വാലിസുതോഽംഗദോഽപി**
**സാഹ്യായ സംപ്രൈരൃത തേന വീരഃ**
**അന്യേഽപി യേ നീലഫദാദയസ്തേ**
**സംപ്രേരിതാസ്തേന സഹായതായൈ. (32)**

പുത്രതുല്യനായി താൻ സ്വീകരിച്ച ബാലിയുടെ വീരപുത്രനായ അംഗദനോടും സുഗ്രീവൻ ഇക്കാര്യത്തിൽ സഹായമഭ്യർത്ഥിച്ചു. നീലഫദനെപ്പോലുള്ള മറ്റുള്ളവരെയും അദ്ദേഹം സഹായത്തിനു പ്രേരിപ്പിച്ചു.

**സർവ്വാ ചമുസ്തസ്യ വിശാലരൂപാ**
**സുഗ്രീവരാജസ്യ സമുദ്രഗേവ**
**ലങ്കാപുരീം ജേതുമുപാത്തഭാവാ**
**സമുദ്രതീരം സമഭിപ്രപന്നാ. (33)**

ആ സുഗ്രീവരാജന്റെ വിശാലമായ സമസ്തസൈന്യവും ലങ്കാപുരി കീഴടക്കുകയെന്ന ലക്ഷ്യത്തിൽ ഏകമനസ്സോടെ ഒരു നദിപോലെ സമുദ്രതീരമണഞ്ഞു.

**തതോഽനു വിദ്വാൻ ഹനുമാഞ്ജഗാമ**
**ലങ്കാപുരീം തത്ര ദദർശ ചാപി**
**സീതാമഭിജ്ഞാനമുപാനയൻ സോഽം-**
**ഗുലീയകം ദാശരഥിപ്രദത്തം (34)**

പിന്നെ പണ്ഡിതനായ ഹനുമാൻ ലങ്കാപുരിയിലേക്ക് പോവുകയും അവിടെവച്ച് സീതയെ കാണുകയും ചെയ്തു. രാമൻ നൽകിയ മോതിരം അദ്ദേഹം സീതയുടെ അടയാളമായി തിരികെ കൊണ്ടുപോരികയും ചെയ്തു.

**നിവർത്തമാനശ്ച തതഃ സ ലങ്കാം**
**ദഗ്ദ്ധാതസ്വപുച്ഛാദ്ദനുജൈർനൃശംസൈഃ**
**ദദാഹ ഹാഹാകൃതമാസ്തയേന**
**സ്വാഹാകൃതഞ്ചാപി സമസ്തപുര്യാം (35)**

അങ്ങിനെ മടങ്ങുമ്പോൾ ക്രൂരന്മാരായ രാക്ഷസന്മാർ നിമിത്തം വാലിൽ തീകൊളുത്തപ്പെട്ട അദ്ദേഹം ലങ്കയെ ദഹിപ്പിച്ചു;

അതു നിമിത്തം ആ നഗരത്തിലെ സ്വാഹാ ശബ്ദത്തോടെയുള്ള അനുഷ്ഠാനങ്ങൾ പോലും "ഹാ, ഹാ" എന്ന നിലവിളിയിലവസാനിച്ചു.

തദനു ദാശരഥിം സമുപേയിവാൻ
സകലവൃത്തമുവാച കപിർബുധഃ
സ ച സഹായവൃതോഽഭവദ്യതോ
ദശമുഖാക്രമണായ വിവേകവാൻ. (36)

അതിനുശേഷം ശ്രീരാമന്റെ അടുക്കലെത്തി പണ്ഡിതനായ ആ കപിവര്യൻ സമസ്തവൃത്താന്തവും അദ്ദേഹത്തെ ധരിപ്പിച്ചു. സഹായികളാൽ പരിവൃതനായ അദ്ദേഹമാകട്ടെ രാവണനെ ആക്രമിക്കാൻ തയ്യാറാവുകയും ചെയ്തു.

## ഒമ്പതാം സർഗ്ഗം

### രാവണസ്വപ്നോപാഖ്യാനവും
### രാമശിബിരത്തിൽ ചാരസംപ്രേഷണോപാഖ്യാനവും
### (മന്ദാക്രാന്ത)

ലങ്കാം യദ്യപ്യദഹദഖിലാം വായുപുത്രസ്തരസ്വീ
നൈതച്ചിന്താമണുമപി മനസ്യാതനോദ് ഗർവ്വിതസ്യ
പൗലസ്ത്യസ്യ പ്രഥിതയശസോ ലോകലോകൈകജേതുർ-
ധീരാ ആപദ്യപി നിപതിതാ നൈവ മുഞ്ചന്തി ധൈര്യം. (1)

വേഗവാനായ വായുപുത്രൻ ലങ്കയെ സമ്പൂർണ്ണമായി ദഹിപ്പിച്ചുവെങ്കിലും ഇതു ഗർവ്വിഷ്ഠനും പുകൾപെറ്റവനും ലോകം മുഴുവൻ ജയിച്ചവനുമായ രാവണന്റെ മനസ്സിൽ തരിമ്പും ചിന്തയുളവാക്കിയില്ല. ആപത്തിൽ ചെന്നുചാടിയാലും ധീരന്മാർ തങ്ങളുടെ ധൈര്യം കൈവെടിയുകയില്ലല്ലോ.

അൽപേനൈവാസുരപുരപതിഃ കാലഖണ്ഡേന ലങ്കാം
തേനേ ദീപ്രാം പുനരിതി പരം വിസ്മയം തദ്വിതേനേ.
സംസ്കാരോഽസ്യൈ മുഹുരപിദദേ കാമ്യകാന്തിം പ്രഭുതാം-
യേനാത്യർത്ഥം കനകവദിയം തപ്തവർണ്ണാ ബഭാസേ (2)

അൽപമായ കാലയളവിൽത്തന്നെ ആ രാക്ഷസരാജാവ് ലങ്കയെ പുനർനിർമ്മാണത്തിലൂടെ വീണ്ടും പ്രകാശമാനമാക്കി; അത് ആളുകൾക്ക് വീണ്ടും അത്ഭുതമുളവാക്കാൻ തുടങ്ങി. പുതിയ പരിഷ്കാരം ലങ്കാപുരിക്ക് അളവില്ലാത്ത മനോഹരകാന്തി നൽകി. അതുമൂലം ആ നഗരി സ്വർണ്ണംപോലെ വർണ്ണാഭമായിത്തിളങ്ങി.

ലങ്കാ യസ്മാദഭവദധികം പൂർവ്വതോഽപി പ്രദീപ്രാ
പൂർണ്ണാ ഭോഗൈരുചിരതരകൈർദേവലോകേഽപി കാമ്യൈഃ
തേനാത്യർത്ഥം സുഖമനുഭവൻ രാവണസ്താം ശശാസ
ദേവൈര്യക്ഷൈരുരഗപതിഭിഃ പൂജ്യമാനോഽസുരൈശ്ച. (3)

ദേവലോകത്തിനുപോലും അഭിലാഷം ജനിപ്പിക്കുന്ന മനോഹരങ്ങളായ ഉപഭോഗസാമഗ്രികൾകൊണ്ട് സമ്പൂർണ്ണമായ ലങ്കാനഗരി പണ്ടത്തേക്കാളധികം പ്രകാശമാനമായിത്തീർന്നതു നിമിത്തം

ദേവന്മാർ, യക്ഷന്മാർ, സർപ്പരാജന്മാർ, അസുരന്മാർ എന്നിവരാലെല്ലാം വന്ദിതനായ രാവണൻ അത്യന്തം സുഖമനുഭവിച്ചുകൊണ്ട് ആ നഗരി അടക്കിവാണു.

**സേയം ശാന്തിർനഹി ചിരമവാതിഷ്ഠതാമുഷ്യ ചിത്തേ**
**കിഞ്ചിന്നൈവ സ്ഥിരമിഹ ജഗത്യസ്തി സഞ്ചാരശീലേ**
**സുപ്തോ രാത്രാവയമതിസുഖീ സ്വപ്നമേകം ദദർശ**
**കസ്യാഞ്ചിദ്യോऽജനയദഭിതോऽസ്യാന്യഥാവൃത്തി ചേതഃ (4)**

എന്നാൽ ഈ ശാന്തിയൊന്നും അദ്ദേഹത്തിന്റെ മനസ്സിൽ ഏറെക്കാലം നിലനിന്നില്ല. ചലനാത്മകമായ ഈ പ്രപഞ്ചത്തിൽ സ്ഥിരമായി ഒന്നുംതന്നെയില്ലല്ലോ. സുഖഭോഗങ്ങളിൽ മുഴുകിയ രാവണൻ രാത്രിയിലുറങ്ങവേ ഒരു സ്വപ്നംകണ്ടു; ആ സ്വപ്നം അദ്ദേഹത്തിന്റെ മനസ്സിനെ ആകെ മാറ്റിമറിച്ചു.

**തസ്മിൻ സ്വപ്നേऽതിതുമുലതയാ യുധ്യമാനൗ ദദർശ**
**ശ്യേനാവേകോऽഭവദിഹ യയോഃ കൃഷ്ണവർണ്ണസ്തഥാ ച**
**ആസീദേകോऽതിധവളരുചിർയേന കൃഷ്ണോ ഹതോऽഭൂദ്**
**പ്രത്യഗ്ദിഗ്ഭാഗത ഉപഗതഃ പൂർവ്വകാഷ്ഠാഗതേന. (5)**

ആ സ്വപ്നത്തിൽ അദ്ദേഹം രണ്ടു കഴുകൻമാർ അതിഘോരമായി യുദ്ധം ചെയ്യുന്നതുകണ്ടു; അതിലൊന്നിന് കറുപ്പും മറ്റേതിന് വെളുപ്പുമായിരുന്നു നിറം. പടിഞ്ഞാറുനിന്ന് വന്ന കറുത്ത കഴുകനെ കിഴക്കുനിന്നു വന്ന വെളുത്ത കഴുകൻ കൊന്നു.

**തത്പശ്ചാത്സ സ്വകരഗതേ കോടരേ നാരികേളേ**
**തൈലാസേകം വിദധതമഹോ സ്വം ദദർശാതിമുഗ്ദ്ധഃ**
**വർത്തിം തസ്മിൻ നിദധതമസൗ സ്വം യദാ പശ്യതിദ്രാഗ്**
**യോഷാ തത്രാപതതി സഹസാऽദൃഷ്ടപൂർവ്വാ കുതശ്ചിത് (6)**

അതിനുശേഷം അദ്ദേഹം തന്റെ കയ്യിലെടുത്ത നാളികേരച്ചിരട്ടയിൽ താൻ തന്നെ എണ്ണ നിറയ്ക്കുന്നതായിക്കണ്ട് അത്ഭുതസ്തബ്ധനായി. അതിൽ താനൊരു തിരിയിടുമ്പോഴേക്കും എവിടെനിന്നോ ഒരു സ്ത്രീ അവിടെ പെട്ടെന്ന് വന്നണഞ്ഞതും അദ്ദേഹം കണ്ടു.

വർത്തിം സാ പ്രജ്വലയതി തദാ യേന തത് കോടരം ദ്രാക്
ദഗ്ദ്ധം വഹ്നിഃ കരതലമനു പ്രാവിശച്ചാപി തസ്യ
സർവ്വഃ കായസ്തദനു സുതരാമന്വഭുദ്വഹ്നിദാഹം
തസ്മിൻ കാലേ ഝടിതി ശയനാദുത്ഥിതോഽഭൂദ്ദനുജഃ (7)

അവൾ ആ തിരി കത്തിച്ച മാത്രയിൽ നാളികേരച്ചിരട്ട കത്തി ച്ചാമ്പലായി. അദ്ദേഹത്തിന്റെ ശരീരത്തിൽ തീ പിടിക്കുകയും ചെയ്തു. തുടർന്ന് ശരീരമാസകലം അഗ്നിബാധയേറ്റു. ആ സമ യത്ത് അദ്ദേഹം പെട്ടെന്ന് ശയ്യയിൽനിന്ന് ഉണർന്നെഴുന്നേറ്റു.

സ്വപ്നദ്വയ്യാ ക്രകചയുഗളാഭിഖ്യതാമാദധത്യാ
ശങ്കാജാലൈഃ പ്രബലതരകൈർ ദീര്യമാണാന്തരംഗഃ
സ്വപ്വ്യാഖ്യാം സ നിജമനുജം പൃഷ്ടവാൻ ബുദ്ധിമന്തം
ബ്രൂഹി ഭ്രാതഃ ഫലമിഹ ശുഭം വാഽശുഭം സ്വപ്നയോർമേ(8)

രണ്ട് ഈർച്ചവാളുകളെപ്പോലെ തോന്നിച്ച് ആ രണ്ടു സ്വപ്ന ങ്ങൾ നിമിത്തം വർദ്ധിച്ച ആശങ്കകൾകൊണ്ട് മനസ്സു കീറിമുറി ക്കപ്പെട്ടതുപോലെയായ രാവണൻ ബുദ്ധിമാനായ അനുജനോ ട് ആ സ്വപ്നങ്ങളുടെ പൊരുൾ വ്യാഖ്യാനിക്കാനാവശ്യപ്പെട്ടു. "അനുജാ, എന്റെ രണ്ടു സ്വപ്നങ്ങളുടെയും ഫലം ശുഭമായാലും അശുഭമായാലും വിവരിക്കുക."

തം സംപ്രോചേ നയവിനയവാനഗ്രജം സ്വപ്നശാസ്ത്ര-
ധുര്യോ ഭ്രാതഃ ശൃണു ഫലമിഹ പ്രോച്യമാനം മയാഽത്ര
സ്വപ്നാവേതൗ സുഭൃശമശുഭൗ കഷ്ടസംസൂചകൗ തേ
ദുഖ്യച്ചേതാഃ കഥമപി തയോർവച്മ്യനിഷ്ടം ഫലം തേ (9)

സ്വപ്നശാസ്ത്രപ്രവീണനും നയവിനയസമ്പന്നനുമാ അനുജ ൻ വിഭീഷണൻ ജ്യേഷ്ഠനോട് പറഞ്ഞു. "ജ്യേഷ്ഠാ! ഈ സ്വ പ്നങ്ങളുടെ ഫലം ഞാൻ പറയുന്നത് കേട്ടോളൂ. ഈ രണ്ടു സ്വപ്നങ്ങളും അശുഭങ്ങളും അങ്ങയുടെ കഷ്ടതയെ സൂചിപ്പി ക്കുന്നവയുമാണ്. ദുഃഖചിത്തനായ ഞാൻ അവയുടെ അനിഷ്ട ഫലം എങ്ങിനെയൊക്കെയോ അങ്ങയെ അറിയിക്കുകയാണ്."

**കൃഷ്ണഃ ശ്യേതസ്ത്വമസി ധവളശ്ചാസ്തി രാമോ/ഭിരാമോ**
**ഹിംസാ കാർഷ്ണീ ധവളവിഹിതാ തേ/ന്തസൂചികാ/സ്തി**
**ലങ്കാപുര്യാ വിഗണയ വിഭോ നാരികേളം പ്രതീകം**
**തത്തൈലം തേ കുലമവികലം വഹ്നിസാദ്യദ് ഭവേന്നു (10)**

കറുത്ത കഴുകൻ അങ്ങാണ്. സുന്ദരനായ രാമനാണ് വെളുത്ത കഴുകൻ. കറുത്ത കഴുകനെ കൊന്നത് അങ്ങയുടെ അന്ത്യത്തെ സൂചിപ്പിക്കുന്നു. പ്രഭോ, നാളികേരത്തെ ലങ്കാപുരിയുടെ പ്രതീകമായിക്കാണുക. തീയിലെരിഞ്ഞ എണ്ണ അങ്ങയുടെ വംശമത്രേ.

**യോഷാ സ്വപ്നേ നയനവിഷയം യാ ഗതാ തേ ബഭൂവ**
**ദീപം യാവജ്ജ്വലയതി പുരാ കോടരം നാരികേളം**
**സാ തൗ ഭ്രാതഃ സകലകലഹദ്വാരഭൂതാ സ്വസൈവ**
**വഹ്നിജ്വാലാ/തികുടിലധിയാ ദീപിതാ ഭോസ്തയൈവ (11)**

അങ്ങയുടെ സ്വപ്നത്തിൽ നാളികേരച്ചിരട്ടയിലെ തിരികത്തിച്ച സ്ത്രീയുണ്ടല്ലോ, എല്ലാ കലഹത്തിനും വഴിവെച്ച അവൾ നമ്മുടെ സഹോദരിയാണ്. വക്രബുദ്ധിയായ അവൾ തന്നെയാണ് തീ കൊളുത്തിയത്.

**ജ്വാലാ ഭ്രാതർനിജകരതലം യാ/നുഭൂതാ ദഹന്തീ**
**സൈഷാ സാധ്വീ ജനകതനയാ ത്വദ്വിനാശൈകഹേതുഃ**
**താം ത്വം ശാന്ത്യാ ദശരഥസുതം ദ്രാഗ് വിനിര്യാതയസ്വ**
**രക്ഷാഥോ ച പ്രിയമിഹ കുലം രാക്ഷസാനാം സമസ്തം. (12)**

ജ്യേഷ്ഠ, അങ്ങയുടെ കൈപൊള്ളിച്ച ആ തീജ്വാല അങ്ങയുടെ നാശത്തിനു കാരണമായ സീതയാണ്. അങ്ങ് സമാധാനമായി അവളെ ശ്രീരാമനു തിരിച്ചുനൽകി പ്രിയപ്പെട്ട രാക്ഷസകുലത്തെ രക്ഷിക്കുക.''

**ഇത്ഥങ്കാരം വചനരചനാം സംവിരച്യാത്മനീനേ**
**തുഷ്ണീഭൂതേ ദനുജകലജേ സോ/നുജേ ക്രോധതാമ്രഃ**
**പൗലസ്ത്യസ്തം പരുഷവചനൈർഭർത്സയാമാസ തീവ്രം**
**രജ്ജുച്ഛേദേ ഘടമിവ നു കോ ധാരയേത്സദ്വചോ/ജ്ഞഃ (13)**

ഇപ്രകാരം രാക്ഷസവംശജനും തനിക്കു യഥാർത്ഥത്തിൽ

ഹിതകാരിയുമായ സ്വന്തം അനുജൻ തന്റെ വാക്കുകൾ പറഞ്ഞു നിർത്തിയപ്പോൾ ക്രോധംകൊണ്ട് ചുവന്ന് തുടുത്ത രാവണൻ അദ്ദേഹത്തെ കഠിനമായി ഭർത്സിച്ചു; കയർ പൊട്ടിയാൽ കുടത്തെ താങ്ങിനിർത്തുന്നതുപോലെ അജ്ഞനായ ആരാണ് സദ്വചസ്സുകളെ സ്വീകരിക്കുക?

**നിര്യാത്യാ മേ ജനകതനയേത്യേവമാത്ഥാത്ര യത്ത്വം**
**തത്തേ നൂനം കലുഷഹൃദയം സ്പഷ്ടമാവിഷ്കരോതി.**
**ഭ്രാതാ മേ ത്വം കഥമിവ നു മേ രാഘവാന്നാശമാത്ഥ**
**ലങ്കായാം ത്വം നിവസസി പരം ശത്രുപക്ഷേ സ്ഥിതോഽസി (14)**

"സീതയെ തിരിച്ചേൽപ്പിക്കണമെന്നാണല്ലോ നീ പറഞ്ഞത്. അതു നിന്റെ കളങ്കിതമായ ഹൃദയത്തെയാണ് വെളിപ്പെടുത്തുന്നത്. എന്റെ അനുജനായ നിനക്കെങ്ങിനെ രാമനിൽനിന്നുള്ള എന്റെ നാശം പറയാനായി? നീ താമസിക്കുന്നതു ലങ്കയിലാണ്; പക്ഷേ ശത്രുപക്ഷത്തിലാണ് നിന്റെ നിൽപ്പ്.

**ശക്തിം ന്യൂനാം ഗണയസി കഥം രാഘവാന്മേ വിജേതുർ-**
**ദിക് പാലാനാം സകലഭുവനസ്പൃഹ്യർകീർത്തേർവിമൂഢ!**
**ക്വാഹം വീരോ ജഗതി വിദിതോ രാക്ഷസാനാമധീശോ**
**രാജ്യാദ് ഭ്രഷ്ടോ വനമധിവസൻ രാഘവോ വാ പുനഃ ക്വ? (15)**

വിഡ്ഢീ, മൂന്നു ലോകത്തിനും സ്പൃഹണീയമായ കീർത്തി നേടിയ, ദിക്പാലന്മാരെ വെന്ന എനിക്ക് രാമനേക്കാൾ ശക്തി കുറവാണെന്ന് നീ വിചാരിക്കുന്നതെന്തുകൊണ്ടാണ്? രാക്ഷസാധീശനും ഭുവനവിദിതനുമായ ഞാനെവിടെ? രാജ്യത്തിൽനിന്നു ഭ്രഷ്ടനാക്കപ്പെട്ടു കാട്ടിൽക്കഴിയുന്ന രാമനെവിടെ?

**തം താദൃക്ഷം മശകമിവ ഭോഃ സ്വേച്ഛയൈവോപപന്നം**
**നിഷ്പീഡ്യാഹം കരതലഗതം ഹേലയൈവ പ്രസന്നഃ**
**മാമാക്രാന്തും കൃതപരികരം സ്വസ്യ മൃത്യും യഥൈവ**
**രാമം രാമാവിരഹരുജം പ്രാപയിഷ്യാമ്യനന്താം. (16)**

എടോ, എന്നെ ആക്രമിക്കാൻ കോപ്പുകൂട്ടി തന്നിഷ്ടപ്രകാരം വന്നുചേർന്ന ആ രാമനെ ഉള്ളംകൈയ്യിൽ വന്ന കൊതുകിനെ

യെന്നോണം ഞെരിച്ചമർത്തി ഞാൻ മരണത്തിലേക്കും അറ്റമില്ലാത്ത പത്നീദുഃഖത്തിലേക്കും തള്ളിവിടാൻ പോവുകയാണ്.''

നാമ്നൈവാസ്സേ ദനുജകുലജോ ഭീഷണസ്ത്വം വിശേഷാദ്
യത്സത്യം മേ വിഗതമിവതേ ഭീഷണത്വം വിഭാതി.
യസ്ത്വം രാമം ദശരഥസുതം വന്യവേഷം ബ്രവീഷി
മൃത്യുർമേ ഭോസ്ത്രിഭുവനജയസ്ഫീതബാഹുദ്വയസ്യ (17)

പേർ കൊണ്ടു മാത്രമാണ് നീ രാക്ഷസ്കുലജനായ വിഭീഷണനായത്. സത്യം പറഞ്ഞാൽ നിന്റെ വിശേഷേണയുള്ള ഭീഷണത്വമെല്ലാം പൊയ്പോയതുപോലെയാണ് എനിക്കു തോന്നുന്നത്. അതിനാലാണ് നീ ദശരഥപുത്രനും വനവാസിയുമായ രാമനെ മൂന്നുലകവും കീഴടക്കിയ മഹാബാഹുവായ എന്റെ മൃത്യുവായി കണക്കാക്കുന്നത്.

വസ്തും സത്യം മയി ന സുതരാമർഹസി ത്വം വിമൂഢോ
നിർഗച്ഛേതസ്സ്വയമഹമുത ത്വാമഹം ശത്രുപക്ഷ്യം
ലങ്കാപുര്യാഃ പൃഥഗനുചരൈഃ സാവമാനം കരോമി
സ്വാംഗം ചേത്സ്യാദ് വപുഷി ഗളിതം തദ്ബഹിഷ്കാര്യമേവ (18)

മൂഢാത്മാവായ നീ ഇനി എന്നോടൊപ്പം താമസിക്കാൻ യോഗ്യനല്ല. നീ സ്വയം പുറത്തുപോ! അല്ലെങ്കിൽ ശത്രുപക്ഷക്കാരനായ നിന്നെ ഞാൻ അനുചരന്മാരെക്കൊണ്ട് അപമാനിച്ച് പുറത്താക്കും. ശരീരത്തിൽ പുഴുത്തുപോയ ഭാഗം വെട്ടിമാറ്റുക തന്നെ വേണം.''

ശ്രുത്വാ ഭ്രാതുഃ പരുഷവചനം സർവ്വഥാऽശാന്തചിത്തഃ
സ്വപ്നവ്യാഖ്യാവിധിവിധിവശാത് പ്രാപ്ത ഭൂയോപമാനഃ
യാപ്യേ രോഗേ ഭിഷഗിവ രുജാക്രാന്തകായം നരം സ
സന്ത്യജ്യായാദവമതിശിഖിജ്വാലയാ ദഹ്യമാനഃ (19)

സ്വപ്നത്തിൽ നടന്ന കാര്യങ്ങൾ വിവരിച്ചുകൊടുത്തതിന്റെ പേരിൽ അപമാനിതനായി അതിന്റെ ജ്വാലയിൽ ദഹിച്ച് ദുഃഖചിത്തനായ വിഭീഷണൻ ജ്യേഷ്ഠന്റെ പരുഷവാക്കുകൾ കേട്ട് തടുക്കാനാവാത്ത രോഗം മൂർച്ഛിച്ച രോഗിയെ വൈദ്യനെന്നപോലെ അദ്ദേഹത്തെ ഉപേക്ഷിച്ച് പുറത്തുപോന്നു.

രാമം ചായാത്സപദി ശരണം തം ശരണ്യം വിപശ്ചിത്
തം ചാപ്യാഖ്യത് കൃതചരമഭൂദ്യദ്ദശാസ്യേന തസ്മിൻ
ഭക്തിപ്രഹ്വശ്ചരണകമലേ രാഘവസ്യ പ്രണമ്യ
സ്വം സ്വീകർത്തും പ്രഭുമയമഹോ! പ്രാർത്ഥയാമാസ ധീരഃ(20)

പണ്ഡിതനായ അദ്ദേഹം ആപത്തിൽ ശരണ്യനായ രാമനെ അഭയം പ്രാപിച്ചു. രാവണൻ തന്നോടു ചെയ്തതെല്ലാം അദ്ദേഹത്തെ ഉണർത്തിക്കുകയും ചെയ്തു. ഭക്തിനമ്രനായി ശ്രീരാമന്റെ പദകമലങ്ങളിൽ പ്രണമിച്ച് ആ ധീരൻ അഭയം നൽകി തന്നെ കൈക്കൊള്ളാൻ അദ്ദേഹത്തോടപേക്ഷിച്ചു.

വൃത്തം ശ്രുത്വാഽതിമൃദുഹൃദയോ രാഘവഃ സ്വീചകാര
ശത്രോഃ പക്ഷാദുപഗതമപി പ്രേമഭാവാത്തമാശു
തത്പശ്ചാത്തൗ പരമസുഹൃദൗ പ്രത്യയം ധാരയന്താ-
വന്യോന്യസ്മിൻ കമപി സമയം നിന്യതുഃ സ്വം സുഖേന (21)

മൃദുലഹൃദയനായ ശ്രീരാമൻ കാര്യമെല്ലാം മനസ്സിലാക്കി ശത്രുപക്ഷത്തിൽനിന്നു വന്നവനെങ്കിലും അദ്ദേഹത്തെ സ്നേഹവായ്പോടെ സ്വീകരിച്ചു. അതിനുശേഷം അടുത്ത സുഹൃത്തുക്കളായി മാറിയ അവർ രണ്ടുപേരും പരസ്പരവിശ്വാസം കാത്തുസൂക്ഷിച്ചുകൊണ്ട് സുഖമായി കാലം കഴിച്ചു.

രാമം ഭ്രാതുഃ പരിഗതവതോ രാക്ഷസാനാമധീശ-
സ്യാസീത് പൂർവ്വം കപിവരഭടൈഃ സംസ്തവോഽദൃഷ്ടപൂർവ്വഃ
തത്ര പ്രാപ്തേഃ പ്രഥമമഭവത്തസ്യ ചിത്തം സചിന്തം
ശക്ത്യാ യുക്താഃ ക്വ ദനുജഭടാഃ വാനരാഃക്വ ശ്ലഥാംഗാഃ (22)

രാമനുമായി അടുത്ത ആ രാക്ഷസാധീശസഹോദരന് വാനരസൈനികരെക്കുറിച്ച് കേട്ടറിവേ ഉണ്ടായിരുന്നുള്ളൂ. അവരെ അദ്ദേഹം കണ്ടിട്ടുണ്ടായിരുന്നില്ല. അവിടെയെത്തിയതിനുശേഷം അദ്ദേഹത്തിന്റെ മനസ്സ് സംശയാകുലമായിത്തീർന്നു: ശക്തിമാൻമാരായ രാക്ഷസഭടന്മാരെവിടെ? ശരീരബലമില്ലാത്ത വാനരന്മാരെവിടെ?

**രാമസ്യാപ്തഃ ശിബിരമനഘസ്താൻയദാ സന്ദദർശ**
**ചിത്രീയായാഃ പരമുപഗതഃ പാരമാസീത്സ ദൈത്യഃ**
**ശക്താഃ കിം സ്യുർദനുജകുലജൈരേ്യാദ്ധുമേതേ കപീന്ദ്രാഃ**
**ഇത്യാശങ്കാം നിജമനസിജാം സോഽഥ സുഗ്രീവമാഹ (23)**

നിർദോഷനായ ആ രാക്ഷസൻ രാമന്റെ സേനാശിബിരം സന്ദർശിച്ചപ്പോൾ അത്ഭുതത്തിന്റെ മറുകര കടന്നു. ഈ വാനരന്മാർക്ക് രാക്ഷസന്മാരുമായി യുദ്ധം ചെയ്യാൻ കഴിയുമോ എന്ന തന്റെ മനസ്സിലെ ആശങ്ക അദ്ദേഹം സുഗ്രീവനെ ധരിപ്പിച്ചു.

**സുഗ്രീവസ്താംസ്തദനു സ കപീനാദിശച്ഛക്തിമേനം**
**വീരാഃ സദ്യോ ദനുജകുലജം ദർശയധ്വം സ്വകീയാം**
**ജ്ഞാനീയാത്തോ ഽപ്യവിദിതചരീം യേന വഃ ശക്തിമദ്യ**
**സാക്ഷാദ് ദൃഷ്ടേ ഭവതി സുതരാം പ്രത്യയോ നാത്ര ശങ്കാ.**

അപ്പോൾ സുഗ്രീവൻ ആ വാനരേന്ദ്രന്മാരോട് ഇപ്രകാരം ആജ്ഞാപിച്ചു; ''വീരന്മാരേ, നിങ്ങൾ നിങ്ങളുടെ ശക്തി രാക്ഷസകുലത്തിൽപ്പിറന്ന ഇദ്ദേഹത്തിനു കാണിച്ചുകൊടുക്കൂ. അദ്ദേഹം മുമ്പു താനറിഞ്ഞിട്ടില്ലാത്ത നിങ്ങളുടെ ബലമറിയട്ടെ. നേരിട്ടുകണ്ടാലേ ശരിക്കു വിശ്വാസം വരൂ-ഇക്കാര്യത്തിൽ സംശയമില്ല.''

**തച്ഛ്രുത്വാ തേ വചനമാമലം യൂഥമുഖ്യസ്യ ദീപ്താഃ**
**ശക്തേഃ സ്വസ്യാഃ പരിചയവിധൗ സ്വം മനോ ദത്തവന്തഃ**
**വൃക്ഷാൻ കേചിദ് വിപുലതരകാൻ കേചിദേവാപി ചാദ്രീൻ**
**മൂലോച്ഛേദം കരതലഗതാഞ്ചക്രിരേ സാഹസേന (25)**

സംഘനേതാവായ അദ്ദേഹത്തിന്റെ നിർമ്മലമായ ആ വചനം കേട്ട് പ്രചോദിതരായി തങ്ങളുടെ ശക്തി കാണിച്ചുകൊടുക്കുന്നതിൽ മനസ്സുറപ്പിച്ച അവരിൽച്ചിലർ വലിയ മാമരങ്ങളെ വേരോടെ പിഴുതുകാണിച്ചു. ചിലരാകട്ടെ മാമലകൾ പുഴക്കി സാഹസപൂർവ്വം കയ്യിലെടുത്തു.

**അന്യേ താവദ് ദൃഢതരധിയഃ സൂര്യമാവവ്രിരേ ദ്രാഗ്**
**ജാതം വിശ്വം പ്രബലതമസാഽഽച്ഛാദിതം യേന വിശ്വം**
**കേചിച്ചാഥോ പവനമബലം തേനിരേ സ്വസ്യ വേഗാ-**
**ദന്യേ ചാഥോ ജലധിമതുലം ശുഷ്കതാം നീതവന്തഃ (26)**

മറ്റു ചിലർ ദൃഢചിത്തരായി സൂര്യനെ മറച്ചുപിടിച്ചു. തന്മൂലം ലോകമെല്ലാം ഇരുട്ടിലാണ്ടു. ചിലർ തങ്ങളുടെ വേഗംകൊണ്ട് വായുവിനെ നിഷ്പ്രഭനാക്കി. മറ്റു ചിലർ അതുല്യമായ സമുദ്രത്തെ വഹിച്ചു.

**ദൃഷ്ട്വാ ദൃശ്യം തദഖിലമഭൂദ്വിസ്മയാവിഷ്ടചേതാ**
**ഹൃഷ്യദ്രോമാ നിജനയനയോർവിശ്വസന്നോ മഹാത്മാ**
**പൗലസ്ത്യസ്യാവരജ ഇതി തം പ്രാഹ സുഗ്രീവരാജം**
**ഭാസ്വദ്വക്ത്രം ദശരഥസുതേഽത്യന്തരക്തം കപീന്ദ്രം. (27)**

ഇക്കാഴ്ചയെല്ലാം സ്വന്തം കണ്ണുകൾകൊണ്ട് കണ്ട് ആ മഹാത്മാവിന്റെ മനസ്സിൽ വിസ്മയം നിറഞ്ഞു. അദ്ദേഹത്തിന്റെ രോമങ്ങൾ എഴുന്നുനിന്നു. തിളക്കമാർന്ന മുഖമുള്ളവനും ശ്രീരാമനോട് ഏറ്റവും അടുപ്പമുള്ളവനുമായ ആ സുഗ്രീവരാജനോട് രാവണാനുജനായ അദ്ദേഹം ഇപ്രകാരം പറഞ്ഞു.

**ശക്തിര്യാഭൂത്സപദി ഭവതാം സൈന്യസംഘസ്യ ദൃഷ്ട്വാ**
**നാതഃ പൂർവ്വം കുഹചന മായാഽലോകിതേതി ബ്രവീമി.**
**യത്സത്യം തേ കപിവരഭടാ രാക്ഷസൈര്യോദ്ധുമർഹാഃ**
**ഏഷാം ശക്ത്യാ രഘുവരജയം നിശ്ചിതം തർക്കയാമി. (28)**

“നിങ്ങളുടെ സൈന്യസംഘത്തിന്റെ ശക്തി ഇപ്പോൾ ഞാൻ കണ്ടുവല്ലോ. അതെവിടെയും പണ്ടു കണ്ടിട്ടുള്ളതല്ലെന്നു ഞാൻ പറയുന്നു. ഈ വാനരസൈനികന്മാർ തീർച്ചയായും രാക്ഷസന്മാരുമായി യുദ്ധം ചെയ്യാൻ അർഹന്മാർ തന്നെ. ഇവരുടെ ശക്തികൊണ്ട് ശ്രീരാമന്റെ വിജയം സുനിശ്ചിതമാണെന്നു ഞാൻ കരുതുന്നു.”

**യോഽഭൂച്ഛബ്ദസ്തരുഗിരിശതവ്രാതസന്ദാരണോത്ഥോ**
**വ്യാപ്നോത്യോഽയം സകലഭുവനം നാദയൻ ദിഗ്ദിഗന്താൻ**
**ലങ്കാപുര്യാമപി ഗതവതാ രാക്ഷസേന്ദ്രസ്യ തേന**
**സ്പൃഷ്ടാസ്താവച്ഛ്രവണകുഹരാ വിസ്മയാവിഷ്ടബുദ്ധേഃ (29)**

നൂറുകണക്കിനു മരങ്ങളും പർവതങ്ങളും പറിച്ചെടുത്തതിന്റെ ശബ്ദം ദിഗന്തങ്ങളിലെല്ലാം മുഴങ്ങി സമസ്തലോകവും വ്യാ

പിച്ചു. ലങ്കാപുരിയിലും ചെന്നലച്ച ആ ശബ്ദം വിസ്മയംപൂണ്ട രാവണന്റെ ശ്രോത്രപുടങ്ങളിലുമെത്തി.

**കോയംഽശബ്ദഃ കുത ഇത ഇതഃ കിം കൃതോ വാ കിമർത്ഥം**
**വായം ലോകേ ജനിത ഇതി സ സ്വാൻജനാനന്വയുങ്ക്ത**
**തേ തം പ്രോചുഃ കപിവരഭടൈഃ രാഘവസ്യൈഷ ചമ്വാ**
**ശബ്ദോ ഭീമോ ജനിത ഇഹ യോ വിസ്മയം നസ്തനോതി.(30)**

"ഈ ശബ്ദം എന്താണ്? എവിടെ നിന്നുണ്ടായി? എങ്ങിനെയുണ്ടായി? എന്തിനാണിതീ ഭൂമിയിലുണ്ടായത്?" എന്തൊക്കെ അറിയാൻ അദ്ദേഹം സ്വജനങ്ങളെ നിയോഗിച്ചു. "നമുക്കിവിടെ വിസ്മയമുണ്ടാക്കുന്ന ആ ഭയങ്കരശബ്ദം രാമന്റെ സൈന്യം കപീന്ദ്രന്മാരെക്കൊണ്ടുണ്ടാക്കിയതാണെ"ന്ന് അവർ അദ്ദേഹത്തോട് പറഞ്ഞു.

**തച്ഛ്രുത്വാഽസൗ രിപുകുലഗതം വൃത്തമിച്ഛന്നിബോദ്ധും**
**സർവ്വം സൂക്ഷ്മം പ്രണിധിമകരോച്ഛുക്രസാരാഖ്യമേകം.**
**രക്ഷോവീരം ച തമചകഥദ്രാമഭദ്രസ്യ സൈന്യം**
**യാതും ദ്രഷ്ടും വിദധതി ഭടാഃ യത്തദർത്ഥം പ്രവൃത്താഃ (31)**

അതുകേട്ട് ശത്രുപക്ഷത്തിലെ കാര്യങ്ങൾ മുഴുവൻ മനസ്സിലാക്കാനുള്ള ആഗ്രഹത്തോടെ അദ്ദേഹം ശുക്രസാരനെന്ന ഒരുവനെ ചാരപുരുഷനായയച്ചു. രാക്ഷസവീരനായ അവനോട് ശ്രീരാമനുവേണ്ടി പ്രവർത്തിക്കാനൊരുങ്ങിയ സൈന്യം എന്തെല്ലാമാണ് ചെയ്യുന്നതെന്നു കണ്ടെത്താൻ അദ്ദേഹം ആവശ്യപ്പെട്ടു.

**ശ്യേനാകൃതിം സ്വാം വിരചയ്യ ദൂതോ**
**രാമസ്യ താവച്ഛിബിരം വിവേശ**
**തത്പ്രാപ്തമാത്രശ്ച കപിർബഭൂവാ-**
**നിരീക്ഷ്യമാണോഽന്യകപിപ്രവേകൈഃ (32)**

ഒരു കഴുകന്റെ രൂപം പൂണ്ട് ആ ദൂതൻ രാമന്റെ ശിബിരത്തിൽ പ്രവേശിച്ചു. അവിടെ പ്രവേശിച്ച മാത്രയിൽ അവൻ മറ്റാരാലും തിരിച്ചറിയപ്പെടാത്ത ഒരു വാനരനായി മാറി.

**വിഭീഷണസ്യാഥ ന സൂക്ഷ്മദൃഷ്ടേർ-**
**ദൃഷ്ടിം പരീഹർത്തുമസൗ ശശാക**
**കപിസ്വരൂപേഽപി തമഭ്യജാനാത്**
**തം രാവണസ്യ പ്രണിധിം സ വിജ്ഞഃ (33)**

എന്നാൽ സൂക്ഷ്മദൃഷ്ടിയായ വിഭീഷണന്റെ കണ്ണുവെട്ടിക്കാൻ മാത്രം അയാൾക്കു കഴിഞ്ഞില്ല. പണ്ഡിതനായ അദ്ദേഹം വാനരരൂപിയായിട്ടും അവനെ രാവണന്റെ ദൂതനായി തിരിച്ചറിഞ്ഞു.

**ഇദം ഹനൂമന്തമുവാച ചാപി**
**സ ചാപ്യഭിജ്ഞാതുമിമം വവാഞ്ഛ**
**തദർത്ഥമാത്മാനമതസ്തതാന**
**വിതാനരൂപം പവനസ്യ പുത്രഃ (34)**

ഇക്കാര്യം അദ്ദേഹം ഹനുമാനെയുമറിയിച്ചു. ഹനുമാൻ അവനെ തിരിച്ചറിയാനാഗ്രഹിച്ചു. അതിനുവേണ്ടി ഹനുമാൻ സ്വയമൊരു വൃക്ഷവിതാനമായി രൂപം മാറി.

**സമാദിദേശാഥ കപിപ്രവീരാൻ**
**ഏകൈകമേതും സ തദന്തരാശു**
**തതശ്ച നിര്യാതുമിമം വിധിം സോഽ-**
**ഭിജ്ഞാതുമാധാദിഹ ശുക്രസാരം. (35)**

അതിനുശേഷം അദ്ദേഹം ഓരോ വാനരനോടും അതിനടിയിലേക്കു ഓരോരുത്തരായി വരാനും ഓരോരുത്തരായിത്തന്നെ തിരിച്ചുപോകാനും ആവശ്യപ്പെട്ടു. ശുക്രസാരനെ തിരിച്ചറിയാൻ ഈ ഉപായമാണദ്ദേഹം പ്രയോഗിച്ചത്.

**ഏനം വിധിം സൈഷ സമാശ്രിതഃ സൻ**
**ദദർശ സൂക്ഷ്മേക്ഷികയൈകമേകം**
**കപിം കപീനാം പ്രവരോ വിവേകീ**
**ശത്രോഃ സ്പശം മാർഗ്ഗയിതും പ്രവൃത്തഃ (36)**

ഈ വിധി ആശ്രയിച്ച് ശത്രുചാരനെ അന്വേഷിക്കാൻ തുനിഞ്ഞ ആ കപിശ്രേഷ്ഠൻ ഓരോ വാനരനെയും സൂക്ഷ്മദൃഷ്ടിയോടെ വീക്ഷിച്ചു.

കപിസ്വരൂപേണ വിവേശ ധൂർത്തഃ
ക്രമാദ്യദാ തത്ര തു ശുക്രസാരഃ
നിമേഷഹീനാക്ഷിയുഗേന ജജ്ഞേ
ഛായാവിഹീനത്വവശേന ചാപി (37)

തട്ടിപ്പുകാരനായ ശുക്രസാരൻ ക്രമപ്രകാരം വാനര രൂപത്തിൽ പ്രവേശിച്ചപ്പോൾ ഇമവെട്ടാത്ത അവന്റെ കണ്ണുകൾകൊണ്ടും നിഴലില്ലാത്ത അവന്റെ അവസ്ഥകൊണ്ടും ഹനുമാനവനെ തിരിച്ചറിഞ്ഞു.

ദൈത്യം കപിസ്തം നിഗൃഹീതവാംശ്ച
കശാഭിഘാതം ഹതവാൻ ദൃഢം ച
ചിഹ്നാനി സർവ്വാവയവേഷു തസ്യ
കൃത്വാ വ്യമുഞ്ചച്ച വിലജ്ജിതം സഃ (38)

ആ രാക്ഷസനെ ഹനുമാൻ പിടികൂടി ചാട്ടവാർകൊണ്ട് ആഞ്ഞു പ്രഹരിച്ചു. അവന്റെ അംഗങ്ങളിലെല്ലാം അടയാളങ്ങൾ ഉണ്ടാക്കി അവനെ നാണംകെടുത്തി വിട്ടയക്കുകയും ചെയ്തു.

ലങ്കാനരേശം സ സമഭ്യുപേതോ
ന്യവീവിദത്തം നിജവൃത്തജാതം
ശൗര്യം കപീനാം തമബോധയച്ച
വൈലക്ഷ്യശല്യം ഹൃദയേ ദധാനഃ (39)

അവൻ രാവണരാജന്റെ അടുക്കൽ തിരിച്ചുചെന്ന് നടന്ന സംഭവങ്ങളെല്ലാം വിവരിച്ചു. അപമാനത്തിന്റെ മുൾമുന ഹൃദയത്തിലൊതുക്കി വാനരന്മാരുടെ ശൗര്യം അവൻ രാവണനു വിവരിച്ചു കൊടുക്കുകയും ചെയ്തു.

മോഘേ പ്രയത്നേ പ്രണിധേഃ പ്രജാതേ
സ്വയം ദശാസ്യഃ കൃതസാധുവേശഃ
രാമസ്യ സേനാമനുസംപ്രവിഷ്ടോ
ദുഷ്ടാഭിസന്ധിർമകരോ യഥാഽബ്ധിം. (40)

ചാരപ്പണി പാഴിലായപ്പോൾ രാവണൻ ദുഷ്ടലാക്കോടെ സ്വയമൊരു സന്യാസിവേഷമണിഞ്ഞ് മുതല സമുദ്രത്തിൽ പ്രവേശിക്കുന്നതുപോലെ രാമന്റെ സൈന്യത്തിലേക്കു പ്രവേശിച്ചു.

തപസ്വിവേഷോ$/$പി വിഭീഷണേനാ-
ഭിജ്ഞാത ആസീൽ കപടീ തഥാ$/$പി
മന്ത്രപ്രഭാവേണ ഗതഃ സ തൂഷ്ണീം-
ഭാവം ന വക്തും പ്രബഭൂവ കിഞ്ചിത്. (41)

മുനിവേഷമണിഞ്ഞിട്ടും ആ കാപട്യക്കാരനെ വിഭീഷണൻ തിരിച്ചറിഞ്ഞു. എന്നാൽ മന്ത്രശക്തികൊണ്ട് നിശ്ശബ്ദനാക്കപ്പെട്ട അദ്ദേഹത്തിന് ഒന്നുംതന്നെ ഉരിയാടാൻ കഴിഞ്ഞില്ല.

രാമഃ പുരസ്താദവലോക്യ സാധും
തം പൂജയാഞ്ചക്ര ഉവാച ചാപി
വസ്തുസ്ഥിതിം നോ കലയാ$/$പി ജാനം-
സ്തദ്വേഷമാത്രേണ ഹൃതാംഗരംഗഃ (42)

തന്റെ മുമ്പിലൊരു സന്ന്യാസി വന്നതുകൊണ്ട് അദ്ദേഹത്തിന്റെ വേഷംകണ്ട് മനം കവർന്ന നിലയിലായ രാമൻ വസ്തുസ്ഥിതി മനസ്സിലാക്കാതെ അദ്ദേഹത്തെ പൂജിക്കയും ഇപ്രകാരം പറയുകയും ചെയ്തു.

കുതോ ഭവാനത്ര മദീയഭാഗ്യാത്
പ്രാപ്തോ$/$സ്തി സംഭാവയിതും സ്വയം മാം
തപസ്വിനാം ദർശനമേവ പുണ്യം
തേഷാം ഗിരഃ പുണ്യതരാസ്തതോ$/$പി (43)

"അങ്ങ് എവിടെ നിന്നാണ് വരുന്നത്? എന്റെ ഭാഗ്യംകൊണ്ടാണ് അങ്ങ് എന്നെ നേരിൽക്കാണാൻ സ്വയം വന്നത്. താപസന്മാരുടെ ദർശനംതന്നെ പുണ്യമത്രേ. അവരുടെ വാക്കുകളോ, പുണ്യതരങ്ങളും

സംഭാവനാം വർധയിതും മദീയാ-
മാഖ്യാതു മാം കിം കരണീയമസ്തി
മയാ നിയോഗക്രിയയോത്സുകേന
സേവാ സതാം സത്ഫലദായിനീ സ്യാത് (44)

എന്റെ സത്കീർത്തി വർദ്ധിപ്പിക്കാൻ ഞാൻ എന്താണ് ചെയ്യേണ്ടതെന്ന് അരുളിച്ചെയ്താലും. കൽപിച്ചതനുസരിക്കാൻ വെമ്പൽ കൊള്ളുന്ന ഞാൻ ചെയ്യുന്ന സേവനം സത്ഫലമുണ്ടാക്കട്ടെ."

ശ്രുത്വാ തദീയം വചനം ദശാസ്യ-
ശ്ഛദ്മസ്വരൂപസ്തമുവാച വാചം
കാമ്യം ന മേ കിഞ്ചിദപീഹ ലോകേ
പരോപകാരായ മമാസ്തി കായഃ (45)

വേഷച്ഛന്നനായ രാവണൻ ഈ വാക്കുകൾകേട്ട് അദ്ദേഹത്തോട് പറഞ്ഞു. ''ഈ ലോകത്തിൽ എനിക്ക് ആഗ്രഹങ്ങളൊന്നുമില്ല. എന്റെ ഈ ശരീരം പരോപകാരത്തിനുള്ളതാണ്.''

ശ്രുതം മയാ യദ്ദശകന്ധരം ത്വ-
മാക്രാന്തുകാമഃ കപിസേനയാഽസി.
സോഽയം ന കാമോഽസ്തി തവാഭിരാമോ
നാശോഽത്ര തേ സ്യാത് പരിണാമ ഏവ (46)

''നീ വാനരസേനയുമായി രാവണനെ അക്രമിക്കാൻ പോവുകയാണെന്നു ഞാൻ കേട്ടു. നിന്റെ ഈ പ്രവൃത്തി ഒട്ടും ശുഭകരമല്ല; ഇതിന്റെ പരിണാമം നിന്റെ നാശമായിരിക്കും.''

ത്വാം രാമ തസ്മാത് പരിബോധയേ മാ
ദശാസ്യവഹ്നൗ ശലഭായിതോ ഭൂഃ
ത്രൈലോക്യജേതാ ക്വ സ രാക്ഷസേന്ദ്രൈഃ-
പരീവൃതസ്ത്വം ക്വ ച വാനരൈർഭോഃ (47)

''അതിനാൽ രാമ!, ഞാൻ നിന്നെ പറഞ്ഞുമനസ്സിലാക്കുകയാണ്. നീ രാവണനാകുന്ന അഗ്നിയിൽ പാറ്റ കണക്കേ എരിഞ്ഞുനശിക്കരുത്. രാക്ഷസേന്ദ്രന്മാർ ചുഴലുന്ന ത്രൈലോക്യ ജേതാവായ രാവണനെവിടെ? വാനരന്മാരാൽ പരിവൃതനായ നീയെവിടെ!

ദുസ്സാഹസം ത്വം ത്യജ യാഹി ചാപി
ഭ്രാത്രാ സമം കാനനമേവ ഭൂയഃ
വിവേകിനോ നോ സഹസാക്രമന്തേ
പഥാ ധ്രുവം യേന ഭവേദ്വിനാശഃ (48)

ഈ ദുഃസ്സാഹസം നീ ത്യജിക്കുക. സഹോദരനോടുകൂടി കാട്ടിലേക്കുതന്നെ തിരിച്ചുപോവുക. വിവരമുള്ളവർ നാശമുറപ്പായ വഴിയിലെടുത്തുചാടിപ്പോവുകയില്ലല്ലോ.

ആകർണ്ണ്യ തസ്യാപ്രിയവാക്യജാലം
താന്താന്തരംഗോഽപി ബഹിഃ പ്രശാന്തഃ
കാല്യം വചശ്ചരദ്മ തപസ്വിനി ദ്രാക്
പ്രാവർത്തയദ് ദാശരഥിർമഹാത്മാ (49)

അദ്ദേഹത്തിന്റെ ആ അപ്രിയവാക്കുകൾ കേട്ട് അകമേ നൊന്തെങ്കിലും പുറത്തു പ്രശാന്തഭാവം നിലനിർത്തി മഹാത്മാവായ ശ്രീരാമൻ ആ കപടസന്യാസിയോട് അവസരോചിതമായി ഇപ്രകാരം പറഞ്ഞു.

ഭാര്യാ ഹൃതാ മേഽധമരാക്ഷസേന
തതോഽസ്തി മേ ദണ്ഡ്യതമോ മതോഽയം
വൃത്തോഽഹമസ്മാദഭിഷേണനേഽസ്യ
പ്രയോജകോഽന്യോ നഹി മേഽത്ര ഹേതുഃ (50)

"ആ നീചരാക്ഷസൻ എന്റെ പത്നിയെ അപഹരിച്ചു. അതിനാൽ അവൻ ഏറ്റവും ദണ്ഡ്യനാണെന്ന് എനിക്ക് തോന്നുന്നു. അതുകൊണ്ടാണ് ഞാനവനോട് ഏറ്റുമുട്ടാൻ തുനിയുന്നത്. എനിക്ക് മറ്റൊരുദ്ദേശ്യവുമില്ല.

ചാപദ്വിതീയേ മയി യുധ്യമാനേ
സ്ഥാതും മമാഗ്രേ ന ഭവേദലം സഃ
ഏകൈകശഃ കർത്തയിതാഽസ്മി തസ്യ
തീക്ഷ്ണൈഃ ദർശാസ്യാനി ശരൈരഹം ദ്രാക് (51)

വില്ലുമേന്തി ഞാൻ യുദ്ധം ചെയ്യുമ്പോൾ എന്റെ മുമ്പിൽ നിൽക്കാൻപോലും അവനാവില്ല. അവന്റെ ഓരോ തലയും ഞാൻ എന്റെ അമ്പുകൾകൊണ്ട് പെട്ടെന്ന് അറുത്തുമാറ്റുന്നുണ്ട്.

കിം വാ ബഹൂക്തേന മദീയ ഏഷ
ദൃഢോഽസ്തി സങ്കൽപ ഇതി പ്രജാനൻ
ന മാമതശ്ചാലയിതും സമർത്ഥോ
ഭവാംശിലൗഘം പവനോ യഥൈവ (52)

എന്തിനേറെപ്പറയുന്നു ? എന്റെ ഈ നിശ്ചയം ദൃഢമാണെന്നറിയുന്ന അങ്ങ് എന്നെ പാറക്കെട്ടിനെ കാറ്റെന്നപോലെ അതിൽ നിന്ന് തരിമ്പും വ്യതിചലിപ്പിക്കാൻ ശക്തനാവുകയില്ല."

ശ്രുത്വാസദീയം വചനം വിഷണ്ണോ
ലങ്കാം ദശാസ്യോ ന്യവൃതദ്വിമുഢഃ
സഞ്ചിന്തയാമാസ ച സോഽന്യമേവോ-
പായം തതോ രോദ്ധുമനാ അപായം. (53)

അദ്ദേഹത്തിന്റെ വാക്കുകൾകേട്ട് അന്ധാളിച്ച രാവണൻ വിഷണ്ണനായി ലങ്കയിലേക്ക് മടങ്ങി. അദ്ദേഹത്തിൽ നിന്നുള്ള ആപത്തു തടുക്കാൻ രാവണൻ മറ്റൊരുപായം ചിന്തിച്ചു.

യദി ഭവതി വിഷാദസ്യോദയോ രാമചിത്തേ
നഹി കഥമപി ശക്തഃ സ്യാദയം സംഗരായ
ഇതി ധിയമഭിപന്നസ്തത്പരാവർത്തനാർത്ഥം.
ദശമുഖ ഇഹ ഗൂഢാം യുക്തിമേകാം പ്രപന്നഃ (54)

രാമന്റെ മനസ്സിൽ വിഷാദം ഉണ്ടാവുകയാണെങ്കിൽ അദ്ദേഹം ഒരിക്കലും യുദ്ധത്തിനു മുതിരുന്നതല്ല. എന്നുവിചാരിച്ച് വച്ച് രാവണൻ അദ്ദേഹത്തെ പിന്തിരിപ്പിക്കാൻ മറ്റൊരു ഗൂഢതന്ത്രം മെനഞ്ഞെടുത്തു.

# പത്താം സർഗ്ഗം

## ബേഞ്ജയാഖ്യാനം

### ഇന്ദ്രവജ്ര, ഉപജാതി

ആസീത് പുരാ ബേഞ്ജകയീതി നാമ്നീ
ക്രൂരാകൃതീ രാക്ഷസകന്യകൈകാ
സാ രാവണോക്താ വിദധേ സ്വരൂപ-
മഭിന്നരൂപം ജനകാത്മജായാഃ (1)

പണ്ട് ബേഞ്ജകയി എന്ന പേരിൽ ക്രൂരാകാരയായൊരു രാക്ഷസകന്യകയുണ്ടായിരുന്നു. അവൾ രാവണൻ പറഞ്ഞതനുസരിച്ച് സീതയുടെ അതേ രൂപമെടുത്തു.

മൃതാമിവ സ്വം പരിദർശയന്തീ
തസ്യാഃ പ്രവാഹേ സ്വമവാഹയത്സാ
നദ്യാവഗാഹം വ്യതനിഷ്ട യസ്യാം
ശ്രീരാമഭദ്രോഽനുദിനം പ്രഭാതേ (2)

താൻ മൃതയാണെന്നഭിനയിച്ചുകൊണ്ട് അവൾ ശ്രീരാമൻ ദിവസവും പ്രഭാതത്തിൽ മുങ്ങിക്കുളിച്ചിരുന്ന നദിയുടെ പ്രവാഹത്തിൽ സ്വയമൊഴുകി.

മായാവശേനൈവ തയാ സ്വരൂപം
ധൃതം മൃതായാഃ ജനകാത്മജായാഃ
യേനാവഗാഹാർത്ഥമുപാഗതഃ സ-
ന്നാലോക്യ താം മുഹ്യതു രാമഭദ്രഃ (3)

മായകൊണ്ടാണവൾ സീതയുടെ മൃതരൂപം കൈക്കൊണ്ടത്. അതുനിമിത്തം അവിടെ മുങ്ങിക്കുളിക്കാനെത്തുന്ന ശ്രീരാമനു തെറ്റിദ്ധാരണയുണ്ടാവട്ടെയെന്നതായിരുന്നു അവളുടെ ഇംഗിതം.

"നഷ്ടാ പ്രിയാ മേ കിമു ജീവിതേന
കാര്യം മമേതി പ്രതിപന്നബുദ്ധിഃ
ഖിന്നാന്തരാത്മാ വിരമേത്സ യുദ്ധാത്-
പ്രാണാംസ്ത്യജേദ്വാ വനമാശ്രയേദ്വാ (4)

"എന്റെ പ്രിയതമ നഷ്ടപ്പെട്ട സ്ഥിതിക്ക് എനിക്കു ജീവിതം കൊണ്ടെന്തു കാര്യമെന്ന് ആലോചിച്ച് ഖിന്നമാനസനായി രാമൻ യുദ്ധത്തിൽനിന്ന് പിന്തിരിയാനോ പ്രാണൻ വെടിയാനോ കാട്ടി ലേക്കു പോകാനോ ഒക്കെ തുനിഞ്ഞേക്കുമല്ലോ."

ഇത്യേവ സഞ്ചിന്ത്യ സദാ പരേഷാം
പ്രവഞ്ചനായാം നിപുണോ ദുരാത്മാ
ദശാനനോ രാക്ഷസകന്യകാം താം
ന്യയോജയത് കർമ്മണി തത്ര ഘോരേ. (5)

ഇപ്രകാരമൊക്കെ ചിന്തിച്ച് മറ്റുള്ളവരെ വഞ്ചിക്കുന്നതിൽ നിപുണനും ദുരാത്മാവുമായ രാവണൻ ആ രാക്ഷസകന്യകയെ ആ ഘോരകർമ്മത്തിനു നിയോഗിച്ചു.

യഥാനുമാനം ദനുജസ്യ തസ്യ
യദാഽഗതോ ദാശരഥിർവിധാതും
സ്നാനാദികം ദൈനികകൃത്യജാതം
തടേ തടിന്യാഃ സമവാലുലോകേ (6)

മൃതം ശരീരം ജനകാത്മജായാഃ
നദീപ്രവാഹേണ സമുഹ്യമാനം
തദാ സ സമ്മോഹമുപാഗതോഽഭൂ-
ദമുഞ്ചദശ്രൂണി ച ലുപ്തധൈര്യഃ (7)

രാവണൻ കരുതിയിരുന്നതുപോലെത്തന്നെ കുളിയും മറ്റു ദിനകൃത്യങ്ങളും നിർവഹിക്കാൻ ശ്രീരാമൻ നദീതീരത്തുചെന്ന പ്പോൾ നദീപ്രവാഹം സീതയുടെ മൃതശരീരം വഹിച്ചുകൊണ്ടു പോകുന്നതു കണ്ടു മോഹാലസ്യപ്പെട്ടു. ധൈര്യമെല്ലാം ചോർ ന്നുപോയ അദ്ദേഹം കണ്ണീർ പൊഴിക്കാൻ തുടങ്ങി.

അന്വേഷണായാഥ ചിരായമാണ-
സ്യാര്യസ്യ സൗമിത്രിരുപാഗതസ്തം
ദൃഷ്ട്വാ വിഷാദാംബുനിധൗ നിമഗ്നം
ദുഃഖസ്യ കോടിം പരമാം ജഗാമ. (8)

ജ്യേഷ്ഠൻ മടങ്ങിവരാൻ വൈകുന്നതുകണ്ട് ലക്ഷ്മണൻ അവി

ടേക്കു ചെന്നു. വിഷാദസമുദ്രത്തിൽ നിമഗ്നനായ അദ്ദേഹത്തെ കണ്ടപ്പോൾ ലക്ഷ്മണൻ വല്ലാത്ത ദുഃഖത്തിലകപ്പെട്ടു.

സ്നാനായ യാതോ ന പുനർനിവൃത്തഃ
ശ്രീരാമ ഇത്യസ്തസമസ്തകാര്യൗ
സംപ്രാർത്ഥിഷാതാം ശിബിരാത്സ്വകീയാത്
സുഗ്രീവരാജോ. ഹനുമാംശ്ച വീരം (9)

കുളിക്കാൻ പോയ ശ്രീരാമൻ തിരിച്ചുവന്നില്ലെന്നു മനസ്സിലാക്കി മറ്റെല്ലാ കാര്യവും മാറ്റിവെച്ച് രാജാവായ സുഗ്രീവനും ഹനുമാനും തങ്ങളുടെ ശിബിരത്തിൽനിന്നു പുറപ്പെട്ടു.

അന്വേഷയന്തൗ സുതരാം സചിന്തൗ
കൂലങ്കഷാതീരമവാപതുസ്തൗ
മ്ലാനാനനൗ ഭ്രാതൃവരൗ വിലോക്യ
ദുഃഖം പരം താവുപജഗ്മതുശ്ച (10)

ചിന്താകുലരായി അന്വേഷിച്ചുകൊണ്ട് അവർ ആ നദിക്കരയിലെത്തിച്ചേർന്നു. മ്ലാനവദനന്മാരായ ആ ജ്യേഷ്ഠാനുജന്മാരെക്കൊണ്ട് അവർ അതീവ ദുഃഖിതരായിത്തീരുകയും ചെയ്തു.

വിവേകശീലസ്തു തയോർഹനൂമാൻ
പ്രത്യൈന്ന സീതാമരണം കഥഞ്ചിത്
പ്രാണാന്ന ജഹ്യാജ്ജനകാത്മജേതി
ദൃഢാ മതിസ്തസ്യ കപേർബഭുവ (11)

അവരിൽ വിവേകശാലിയായ ഹനുമാൻ സീത മരിച്ചുവെന്നത് ഒട്ടും വിശ്വസിച്ചില്ല. സീതയൊരിക്കലും പ്രാണൻ വെടിയുകയില്ലെന്ന് അദ്ദേഹത്തിന്റെ മനസ്സിനുറപ്പുണ്ടായിരുന്നു.

കഷ്ടം ശ്രിതാഽപി സ്വപതേർവിയുക്താഽ-
പ്യേഷാ ന ജഹ്യാത് പതിസംഗമാശാം
ഭൂമേഃ സുതാ ഭൂമിവദേവ തസ്യാ
ധൈര്യം ഭവേദ്ധൈര്യധനാ മതാ സാ (12)

സ്വഭർത്താവിൽനിന്നു വേർപിരിഞ്ഞത് കഷ്ടതകളനുഭവിക്കുന്നവളെങ്കിലും അവൾ ഒരിക്കലും ഭർതൃസമാഗമാശ വെടിയുക

യുണ്ടാവില്ല. ഭൂമിപുത്രി ഭൂമിയെപ്പോലെത്തന്നെയാണ്. അവൾക്കു ധൈര്യമുണ്ടാകും. ധൈര്യധനയായാണ് സീത അറിയപ്പെട്ടിരുന്നത്.

ന പ്രാകൃതേവ വ്യവഹാരമേഷാ
സമാശ്രയേജ്ജാതുചിദത്ര ലോകേ
ന വൃക്ഷശാഖേവ പതേത് പ്രചണ്ഡേ
വായൗ സ്ഥിരാ സ്യാദ് ഗിരിശൃംഖലേവ (13)

ഈ ലോകത്തിൽ അവളൊരിക്കലും പ്രാകൃതമായ പെരുമാറ്റം കൈക്കൊള്ളുകയില്ല. പ്രചണ്ഡാനിലനിൽ ഒരു വൃക്ഷശാഖയെപ്പോലെ അവൾ നിപതിക്കുകയില്ല. ഒരു ഗിരിനിരപോലെ അവൾ സ്ഥിരമായി നിലകൊള്ളുകയേ ഉള്ളൂ.

മായാവിനാമഗ്രസരാ മദാന്ധാഃ
കിം വാ/സുരാ നൈവ വിദധ്യുരേനഃ
സീതാ പ്രമീതേതി ന സംഭവീതി
ദൃഢാ മതിസ്തത്ര കപേർബഭുവ. (14)

മായാവികളിൽ മുമ്പന്മാരും അഹങ്കാരാന്ധന്മാരുമായ രാക്ഷസന്മാർ എന്തു പാപമാണ് ചെയ്തുകൂടാത്തത്? സീത മരിക്കുകയെന്നത് അസംഭവ്യം തന്നെയെന്നതായിരുന്നു ആ വാനരശ്രേഷ്ഠന്റെ വിചാരം.

മൃതം ശരീരം ജനകാത്മജായാ
അന്യസ്ത്രീയാ വാ/സുരസംഭവായാഃ
ഏതത് പരീക്ഷാർത്ഥമകാലഹീനം
ചിതാം സ സംപ്രജ്വലയാംബഭുവ (15)

ആ മൃതശരീരം സീതയുടേതാണോ അതോ ഒരു രാക്ഷസസ്ത്രീയുടേതാണോ എന്നു പരീക്ഷിച്ചറിയാൻ അദ്ദേഹം കാലവിളംബം കൂടാതെ ഒരു ചിതക്ക് തീകൊടുത്തു.

ചിക്ഷേപ ചാസ്യാം സ മൃതം ശരീരം
തസ്യാസ്തരസ്വീ പവനസ്യ പുത്രഃ
ക്രോശന്ത്യതസ്തത്ക്ഷണമേവ രക്ഷഃ -
കന്യാ വിരൂപാ വിയദുൽപ്പപാത (16)

വേഗവാനായ ആ വായുപുത്രൻ മൃതശരീരം ആ ചിതയിലേക്കെറിഞ്ഞു. ആ രാക്ഷസകന്യക അലറിക്കൊണ്ട് തൽക്ഷണം ആകാശത്തിലേയ്ക്കു കുതിച്ചുപോയി.

താമുത്പതന്തീം ബലവദ്ബലിഷ്ഠോ
ധൃത്വാ സ കേശൈർഭുവമാചകർഷ
ആകൃഷ്യ താം തത്ര സമാർപിപച്ച
ശ്രീരാമചന്ദ്രായ വിദാം വരായ (17)

ഉയരത്തിലേക്ക് അതിവേഗം കുതിച്ചുപോവുകയായിരുന്ന അവളെ ബലിഷ്ഠനായ ഹനുമാൻ മുടിപിടിച്ച് ഭൂമിയിലേക്ക് വലിച്ചുകൊണ്ടുവന്നു. അവളെ വലിച്ചിഴച്ച് ജ്ഞാനികളിൽ ശ്രേഷ്ഠനായ ശ്രീരാമനു സമർപ്പിക്കുകയും ചെയതു.

അത്രാന്തരേ താവദുപസ്ഥിതോऽഭൂദ്
വിഭീഷണോऽന്വേഷണചേതസാऽത്ര
നിരീക്ഷ്യ താം രാക്ഷസകന്യകാം ച
പ്രോചേ സ വാചം വദതാം വരേണ്യഃ (18)

ഇതിനിടയിൽ അന്വേഷണത്വരയോടെ വിഭീഷണനും അവിടെയെത്തി. വാഗ്മികളിൽ മുമ്പനായ അദ്ദേഹം ആ രാക്ഷസകന്യകയെക്കണ്ട് ഈ വാക്കുകൾ പറഞ്ഞുഃ

മമാധമസ്യാസ്തി സുതേയമാര്യ!
ക്രൂരാകൃതിർബേഞ്ജകയീതി നാമ്നീ
ധൃത്വാ യയാ രുപമനിന്ദ്യരൂപം
പ്രവഞ്ചിതസ്ത്വം ജനകാത്മജായാഃ (19)

"അധമനായ എന്റെ മകളാണ് ഈ ക്രൂരാകാരയായ ബേഞ്ജകയി. സീതയുടെ അനിന്ദ്യവേഷമെടുത്ത് ഇവളാണ് അങ്ങയെ വഞ്ചിച്ചത്."

നൃശംസമസ്യാ അതിനിന്ദനീയം
കർമ്മേതി താവദ് ഹൃദി സംപ്രധാര്യ
ത്വാം വച്മ്യഹം മിത്രമിതി പ്രപന്നഃ
സുതാ മമേയം വധമർഹതീതി (20)

"ഇവളുടെ കർമ്മം ക്രൂരവും നിന്ദ്യവുമാണെന്ന് ഹൃദയത്തിൽ നിനച്ചുകൊണ്ട് മിത്രമായി അങ്ങയെ ആശ്രയിച്ച ഞാൻ പറയുന്നു, എന്റെ ഈ മകൾ വധമർഹിക്കുന്നു."

ഏവം സഖേ നൈവ ഭവേത്കഥഞ്ചിദ്
ഹന്യാം കഥം മിത്രവരസ്യ കന്യാം
യഥാ തവേയം ഹി തഥാ മമാപി
ക്ഷമ്യോ മയാऽസ്യാഃ പ്രഥമാപരാധഃ (21)

"സ്നേഹിത, ഇതൊരിക്കലും പാടില്ല. ഞാനെങ്ങിനെ പ്രിയ സുഹൃത്തിന്റെ മകളെക്കൊല്ലും? താങ്കളെപ്പോലെ ഞാനും ഇവളുടെ പ്രഥമാപരാധത്തെ പൊറുക്കേണ്ടതാണ്."

ഉക്ത്വൈതദുർജസ്വി വചോऽഭിരാമം
ശ്രീരാമഭദ്രോ ഹനുമന്തമൂചേ
സംപ്രാപയൈനാം ബഹുമാനപൂർവ്വം
ലങ്കാം നിവർത്തസ്വ തതശ്ച ശീഘ്രം (22)

ഇപ്രകാരം ഊർജസ്വലവും മധുരവുമായ വാക്കുപറഞ്ഞ് ശ്രീരാമൻ ഹനുമാനോട് അരുളിച്ചെയ്തു. "ഇവളെ ബഹുമാനപൂർവ്വം ലങ്കയിലെത്തിക്കൂ. അവിടെനിന്നു ശീഘ്രം തിരികെ വരുകയും വേണം."

ഓമിത്യുവാച പ്രഭുവാചമാച-
മ്യാസൗ കപിപ്രാഗ്രഹരോ മനീഷീ
വിനിര്യയൗ തത്ക്ഷണമേവ രക്ഷഃ
കന്യാസഹായസ്യ യയൗ വിഹായഃ (23)

പണ്ഡിതനായ ആ കപിപ്രവരൻ പ്രഭുവാക്യത്തെ "അങ്ങിനെ ത്തന്നെ"യെന്ന് ആചമനപൂർവ്വം സ്വീകരിച്ചു. തത്ക്ഷണംതന്നെ അദ്ദേഹം ആ രാക്ഷസകന്യയുടെ സഹായിയായി ആകാശത്തി ലേക്കു പോയി.

(തോടകവൃത്തം)

അഥ രാമവചോ ഹൃദയേ നിദധത്
കപിരാശു സബേഞ്ജകയാമനയത്
പഥി യാനപരശ്ച ബഭൂവ ദൃഢം
കുസുമേഷുശരൈരസമൈഃ പ്രഹൃതഃ (24)

ശ്രീരാമവാക്കുകൾ ഹൃദയത്തിൽവച്ച് ഹനുമാൻ ബേഞ്ജകിയെ കൊണ്ടുപോയി. മാർഗ്ഗമധ്യേ കാമദേവന്റെ അതുല്യശരങ്ങളുടെ പ്രഹാരം അദ്ദേഹത്തിനേൽക്കുകയും ചെയ്തു.

തരുണീ കനകം കമലം കമലാ
നഹി കസ്യ ഹരന്തി മനോഹരിണം
ന വിവേകിജനോഽപി നിവർത്തയിതും
പ്രഭവേദിമമിത്യമൃഷോദ്യവചഃ (25)

ആരുടെ മനസ്സാകുന്ന മാനിനെയാണ് തരുണിയും കനകവും താമരപ്പൂവും ലക്ഷ്മീദേവിയും വശീകരിക്കാത്തത്? വിവേകികൾ പോലും ഇവയിൽനിന്നു പിന്തിരിയുകയില്ലെന്ന ചൊല്ല് സത്യംതന്നെ.

കുസുമായുധശക്തിരഹോ അമിതാ
ഹനുമാനപി യദ്വശമാപ കൃതീ
അസുരീമപി സ പ്രണയം പ്രബലഃ
സമയാചത തത്സഹിതോ രഹസി (26)

സുകൃതിയായ ഹനുമാൻപോലും വശപ്പെട്ടുപോയ കാമദേവന്റെ ആയുധത്തിന്റെ ശക്തി അപാരം തന്നെ. ബലവാനായ അദ്ദേഹം ആ രാക്ഷസകന്യയോടു രഹസ്യമായി പ്രണയാഭ്യർത്ഥന നടത്തി.

അഥ സാഽപി ശശാക വിധാതുമിമം
ബലിനം പ്രവിലോക്യ വിലോക്യതമം
സ്വമനോ ന മനോജവശാത് സ്വവശേ
മുദിതാ സമരംസ്ത ച തേന സമം (27)

ദർശനീയനും ബലവാനുമായ അദ്ദേഹത്തെക്കണ്ട് കാമദേവപ്രഭാവം നിമിത്തം അവൾക്കും സ്വന്തം മനസ്സിനെ വരുതിയിൽ

# പതിനൊന്നാം സർഗ്ഗം

## നീലഹനുമദ്ദ്യുദ്ധോപാഖ്യാനം

## (ഭുജംഗപ്രയാതാവൃത്തം)

സമുദ്രസ്യ മധ്യേ സ്ഥിതാ രാവണസ്യ
പുരീ നാമ ലങ്കാ ബഭൗ രാജധാനീ
സമൃദ്ധേഃ പരം പാരമാപ്താ സുഗുപ്താ
ത്രിലോക്യാം പ്രസിദ്ധിം പരാമാസസാദ (1)

സമുദ്രമധ്യത്തിൽ രാവണന്റെ രാജധാനിയായ ലങ്കാപുരി ശോഭിച്ചു. ഐശ്വര്യത്തിന്റെ പാരമ്യത്തെ പ്രാപിച്ചതും നല്ലതുപോലെ സംരക്ഷിതവുമായ ആ നഗരി മൂവ്വുലകിലും ഏറ്റവും പ്രശസ്തി നേടി.

ന താം സംപ്രപത്തും സുശക്യം ബഭൂവ
യതോഽംഭോനിധിർ വിസ്തൃതസ്താം ররക്ഷ
കഥം തത്ര ഗന്തവ്യമിത്യാകുലഃ സൻ
ക്ഷണം നാപിരാമഃ ക്ഷണം പ്രാപ വീരഃ (2)

സുവിസ്തൃതമായ സമുദ്രം അതിനെ സംരക്ഷിച്ചുവന്നത് നിമിത്തം അവിടേക്ക് പ്രവേശിക്കുക എളുപ്പമായിരുന്നില്ല. അവിടെ എങ്ങിനെ എത്തിച്ചേരുമെന്നാലോചിച്ച് ശ്രീരാമന് ഒരു നിമിഷം പോലും സ്വസ്ഥത അനുഭവപ്പെട്ടില്ല.

സമുദ്രേ ക്രിയേതാഥ സേതുഃ കഥഞ്ചിത്
തദാ പാരമേതും ചമൂഃ ശക്നുയാൻ മേ
വിചിന്ത്യൈവമാദിഷ്ടവാൻ വായുപുത്രം
തദാ നീലഫന്നാമധേയം കപിം സഃ (3)

"സമുദ്രത്തിലെങ്ങിനെയെങ്കിലുമൊരപ ചിറ കെട്ടുകയാണെങ്കിൽ സൈന്യത്തെ അപ്പുറത്തേക്ക് കടത്താനായേനെ" എന്നിങ്ങനെ ആലോചിച്ച് അദ്ദേഹം ഹനുമാനോടും നീലഫദ് എന്ന മറ്റൊരു വാനരനോടും ഇപ്രകാരം ആജ്ഞാപിച്ചുഃ

അനന്തരം വിഭീഷണപുത്രീസമാഗമംകൊണ്ട് സൗഖ്യം പ്രാപിച്ച ഹനുമാൻ ലങ്കാപുരിയിലെത്തി രാവണരാജധാനിയിൽ രാമവാക്യാനുസാരം അവളെ സാദരം വിട്ടേച്ച് പെട്ടെന്നുതന്നെ തിരിച്ചുവന്നു.

വിസൃജ്യ താം ബേഞ്ജകയീം പ്രവീരോ
വിയോഗദുഃഖാദ്വിമനായിതോഽപി
പ്രഭോഃ സ്മരംസ്തച്ചരണാനുരക്ത-
സ്തമേവ താവത്തരസാ പ്രപേദേ

ആ ബേഞ്ജകേയിയെ അവിടെ വിട്ട് വിരഹദുഃഖം കൊണ്ട് അസ്വസ്ഥനെങ്കിലും വീരനായ ഹനുമാൻ പ്രഭുവിനെ ഓർത്ത് അദ്ദേഹത്തിന്റെ പാദങ്ങളിൽ ഭക്തിയാർന്ന് അദ്ദേഹത്തിന്റെ അടുക്കലേക്കുതന്നെ ചെന്നു.

പ്രയത്നജാതേ വിഫലേ പ്രജാതേ
വിനാഹവം ദാശരഥിം വിജേതും
തസ്മാത് പരാവർത്തയിതും തഥാ വാ
സംശ്രിത്യ യുക്തീരപി നൈകരൂപാഃ (33)

യുദ്ധായ താവത്സമഹ്യതൈവ
ദശാനനോ രാക്ഷസവംശനാഥഃ
രാമോഽപി വീരൈഃകപിഭിഃ സമേതോ
യുദ്ധായ ഘോരായ സമുദ്യതോഽഭൂത്. (34)

രാക്ഷസകുലജാതനായ രാവണനാകട്ടെ, യുദ്ധം കൂടാതെ ശ്രീരാമനെ ജയിക്കാനും അദ്ദേഹത്തെ പിന്തിരിപ്പിക്കാനുമുള്ള തന്റെ പ്രയത്നമെല്ലാം വിഫലമായിത്തീർന്ന സ്ഥിതിക്ക് പലവിധം യുക്തികളാശ്രയിച്ച് യുദ്ധത്തിനു തയ്യാറെടുത്തു. ശ്രീരാമനും വാനരന്മാരോടൊത്ത് ഘോരയുദ്ധത്തിന്നു തയ്യാറായി.

# പതിനൊന്നാം സർഗ്ഗം
## നീലഹനുമദ്വുദ്ധോപാഖ്യാനം
### (ഭുജംഗപ്രയാതാവൃത്തം)

സമുദ്രസ്യ മധ്യേ സ്ഥിതാ രാവണസ്യ
പുരീ നാമ ലങ്കാ ബഭൗ രാജധാനീ
സമൃദ്ധേഃ പരം പാരമാപ്താ സുഗുപ്താ
ത്രിലോക്യാം പ്രസിദ്ധിം പരാമാസസാദ (1)

സമുദ്രമധ്യത്തിൽ രാവണന്റെ രാജധാനിയായ ലങ്കാപുരി ശോഭിച്ചു. ഐശ്വര്യത്തിന്റെ പാരമ്യത്തെ പ്രാപിച്ചതും നല്ലതുപോലെ സംക്ഷിതവുമായ ആ നഗരി മൂവ്വുലകിലും ഏറ്റവും പ്രശസ്തി നേടി.

ന താം സംപ്രപത്തും സുശക്യം ബഭൂവ
യതോഽഭോനിധിർ വിസ്തൃതസ്താം രരക്ഷ
കഥം തത്ര ഗന്തവ്യമിത്യാകുലഃ സൻ
ക്ഷണം നാപിരാമഃ ക്ഷണം പ്രാപ വീരഃ (2)

സുവിസ്തൃതമായ സമുദ്രം അതിനെ സംരക്ഷിച്ചുവന്നത് നിമിത്തം അവിടേക്ക് പ്രവേശിക്കുക എളുപ്പമായിരുന്നില്ല. അവിടെ എങ്ങിനെ എത്തിച്ചേരുമെന്നാലോചിച്ച് ശ്രീരാമന് ഒരു നിമിഷം പോലും സ്വസ്ഥത അനുഭവപ്പെട്ടില്ല.

സമുദ്രേ ക്രിയേതാഥ സേതുഃ കഥഞ്ചിത്
തദാ പാരമേതും ചമൂഃ ശക്നുയാൻ മേ
വിചിന്ത്യൈവമാദിഷ്ടവാൻ വായുപുത്രം
തദാ നീലഹന്നാമധേയം കപിം സഃ (3)

"സമുദ്രത്തിലെങ്ങിനെയെങ്കിലുമൊരപ ചിറ കെട്ടുകയാണെങ്കിൽ സൈന്യത്തെ അപ്പുറത്തേക്ക് കടത്താനായേനെ" എന്നിങ്ങനെ ആലോചിച്ച് അദ്ദേഹം ഹനുമാനോടും നീലഹദ് എന്ന മറ്റൊരു വാനരനോടും ഇപ്രകാരം ആജ്ഞാപിച്ചു:

യുവാഭ്യാമുഭാഭ്യാം നിബദ്ധവ്യ ആശു
ചമൂനാം കൃതേ സേതുരസ്മിൻ സമുദ്രേ
പടു അത്ര കർമ്മണ്യുഭൗ സ്ഥോ യുവാം ത-
ന്നിയുഞ്ജ്ജേഽത്ര കർമ്മണ്യുഭൗ വാമഹം ഭോഃ (4)

"നിങ്ങൾ രണ്ടുപേരും ചേർന്നു സൈന്യത്തിനുവേണ്ടി ഈ സമുദ്രത്തിനൊരു ചിറ കെട്ടുക. നിങ്ങളിരുവരും ഈ കർമ്മത്തിൽ സമർത്ഥരാണ്. അതുകൊണ്ടാണ് നിങ്ങളെ ഇക്കാര്യം ഏൽപി ക്കുന്നത്."

അഹോ! ഭാഗധേയം യദാവാം സ്മൃതൗ സ്വഃ
കരിഷ്യാവ ആവാം സമുദ്രേഽത്ര സേതും
ഭവൽകാര്യഹേതൗ നിമിത്തീഭവന്താ-
വവശ്യം പ്രഭോ! ധന്യകോടിം ഗതൗ സ്വഃ

"അഹോ! ഞങ്ങളെ ഓർത്തതു വലിയ ഭാഗ്യംതന്നെ. ഞങ്ങൾ ഈ സമുദ്രത്തിനു ചിറകെട്ടാം. പ്രഭോ! അങ്ങയുടെ കാര്യത്തിനു നിമിത്തമാവാൻ കഴിഞ്ഞുവെന്നതുകൊണ്ട് ഞങ്ങൾ രണ്ടുപേരും ധന്യപദവിയിലെത്തിയിരിക്കയാണ്."

തമുക്ത്വൈവമാശു പ്രവീണൗ സ്വകാര്യേ
വിഹായാന്യകാര്യം സമാസജ്ജതാം തൗ
സുശീലാശ്ച സദ്വൃത്തയശ്ച സ്യുരേവ
നിയോജ്യാ നിയോഗേ സ്വകേ സാവധാനാഃ (6)

അദ്ദേഹത്തോട് ഇപ്രകാരം പറഞ്ഞ് വിദഗ്ദ്ധരായ രണ്ടുപേരും മറ്റെല്ലാ കാര്യവും വെടിഞ്ഞ് തങ്ങളുടെ നിയോഗത്തിൽ വ്യാപൃ തരായി. സുശീലരും സദ്വൃത്തരും ആയ വ്യക്തികൾ എല്ലായ്പ്പോ ഴും നിയോഗയോഗ്യരും സ്വകർമ്മത്തിൽ ബദ്ധശ്രദ്ധരും ആകു മല്ലോ.

തയോരേവമാസീന്നിബദ്ധോഽത്ര സേതോ-
ര്യദേകഃ ശിലാഃ പ്രക്ഷിപേദബ്ധിമധ്യേ
തദന്യശ്ച സമ്യഗ്യഥാസ്ഥാനമേനാ
ഉപസ്ഥാപയേത്സേതുകാര്യപ്രവീണഃ (7)

അവരുടെ പരിപാടി ഇപ്രകാരമായിരുന്നു: ഒരാൾ സമുദ്രമധ്യത്തിൽ കല്ലുകൾ നിക്ഷേപിക്കുമ്പോൾ ചിറകെട്ടുന്നതിൽ വിരുതനായ അപരൻ അത് വേണ്ട സ്ഥാനത്ത് വിന്യസിക്കും.

ശിലാനാമവക്ഷേപകാര്യം ചകാര
കപീനാം വരോ നീലഫദ്വീരവര്യഃ
നിവേശം ച താസാം വ്യധാദാഞ്ജനേയോ
യഥാശക്തി കാലാതിപാതം വിഹായ. (8)

ശിലകൾ കൊണ്ടുവന്നിടുന്ന കാര്യം കപിശ്രേഷ്ഠനും വീരനുമായ നീലഫത്തു നിർവഹിച്ചു. അവയെ യഥാസ്ഥാനം വിന്യസിക്കുന്ന കാര്യം ഒട്ടും താമസം വരുത്താതെ ഹനുമാനും യഥാശക്തി നിർവഹിച്ചു.

പിതൃവ്യേ ഹനുമാൻ ന മേ സാധ്വചാരീത്
പുരാ ജംബുനാമ്നീതി കോപം ദധാനഃ
കപിർനീലഫദ് മന്യതേ സ്മോപയുക്താം
പ്രതീകാരവേളാമിമാമേവ വീരഃ (9)

"എന്റെ ഇളയച്ഛനായ ജംബുവിനോട് ഹനുമാൻ അന്യായം പ്രവർത്തിച്ചു"വെന്നുള്ള ദേഷ്യം ഉള്ളിൽ വെച്ചുകൊണ്ട് വീരനായ നീലഫത്ത് "ഇതുതന്നെ പ്രതികാരം ചെയ്യാനുള്ള ഉചിത സമയ" മെന്ന് കണക്കാക്കി.

ദ്രുതോഽഭൂത്തഥാ ക്ഷേപണേഽസൗ ശിലാനാം
യഥാ നാശകത്താൻ നിവേഷ്ടും കഥഞ്ചിത്
പ്രവീണോഽപി വായോഃ സുതോ ഭൂരിയത്നോ
നിതാന്തം ച താന്താന്തരംഗോ ബഭൂവ. (10)

അയാൾ ശിലകൾ എറിഞ്ഞുകൊടുക്കുന്നവിധം ഹനുമാനു വേണ്ടപോലെ അടുക്കിവെക്കൻ സാധ്യമല്ലാത്ത അത്ര വേഗത്തിലാക്കി. വളരെ പ്രഗൽഭനെങ്കിലും കഠിനയത്നം ചെയ്തതു നിമിത്തം ഹനുമാൻ വല്ലാതെ ക്ഷീണിച്ചു.

ന ഭൂയാനപേക്ഷ്യോ ഭവേത് ക്ഷേപണായ
ശിലാനാം സമുദ്രേ ഗുരൂണാം ഹി കാലഃ
നിവേശേ തു താസാം യഥാസ്ഥാനമബ്ധൗ
വ്യപേക്ഷാഽഭവത്തസ്യ ഭൂയസ്തരസ്യ (11)

വലിയ ശിലകളെ സമുദ്രക്കിലേക്കെറിയാൻ ഏറെ സമയമൊന്നും ആവശ്യമായി വരില്ല. എന്നാൽ അവയെ സമുദ്രത്തിൽ യഥാസ്ഥാനം വിന്യസിക്കാൻ ഏറെ സമയം വേണ്ടിവന്നു.

യദാ കാല ഏവം വ്യതീയായ കശ്ചി-
ന്നിയോഗോഽനയോഃ സംപരീവർത്തിതോഽഭൂത്
കപേരാഞ്ജനേയസ്യ നീലസ്യ ചാപി
തഥാഽദേശ ആസീത് പ്രഭോ രാഘവസ്യ (12)

ഇപ്രകാരം സമയമേറെക്കഴിഞ്ഞപ്പോൾ ഹനുമാന്റെയും നീലന്റെയും പ്രവൃത്തികൾ പരസ്പരം മാറ്റി. അങ്ങനെയായിരുന്നു പ്രഭുവായ ശ്രീരാമന്റെ കൽപന.

പുരാ യത്കപിർനീലനാമാ വ്യധത്ത
തദേവാഞ്ജനേയേന കർത്തവ്യമാസീത്
യദേവാപി തേനാഭവത് കാര്യമത്ര
തദേവാഭവന്നീലനാമ്നാ വിധേയം. (13)

ആദ്യം നീലൻ ചെയ്തിരുന്ന കാര്യമാണ് ഹനുമാന് ചെയ്യേണ്ടതായി വന്നത്. അദ്ദേഹത്തിന്റെ പണി നീലനും ചെയ്യേണ്ടിവന്നു.

സ്വകർമ്മവ്യതീഹാര ഏവം പ്രവൃത്തേഽ-
പമാനാഗ്നിനാ ദഹ്യമാനോ ഹനൂമാൻ
പ്രതികാരവേളാമിമാം സ്വോപയുക്താം
വിചിന്ത്യാശ്രയദ്യുക്തിമത്രാഭിയുക്തഃ (14)

താന്താങ്ങളുടെ കർമ്മം അങ്ങിനെ വിനിമയം ചെയ്യപ്പെട്ടപ്പോൾ അപമാനാഗ്നികൊണ്ട് ദഹിച്ചിരുന്ന പണ്ഡിതനായ ഹനുമാൻ തനിക്ക് ലഭിച്ച പ്രതികാരാവസരമോർത്ത് ഒരു യുക്തി പ്രയോഗിച്ചു.

**സ ഏകൈകശോ രോമസു സ്വേഷു യുക്ത്യാ**
**ന്യബധ്നാച്ഛിലാഖണ്ഡമേകൈകശോ ദ്രാക്.**
**ഭൃശം ചാപി രുഷ്ടഃ പ്രതികാരമീപ്സുർ**
**നിചിക്ഷേപ തം സന്തതം താന്തചിത്തഃ (15)**

ദുഃഖിതനും രോഷാകുലനും പ്രതികാരേച്ഛുവുമായ അദ്ദേഹം ക്ഷണം തന്റെ ഓരോ രോമത്തിലും ഓരോ കല്ലുകൾ കെട്ടി അതൊക്കെയും ഇടതടവില്ലാതെ സമുദ്രത്തിലേക്കെറിയാൻ തുടങ്ങി.

**ന നീലഃ ശശാകാതിയത്നാദപീമാൻ**
**ശിലാഖണ്ഡകാൻ സന്നിവേഷ്ടും യഥാവത്**
**ഭൃശം ലജ്ജിതോഽവാങ്മുഖശ്ചാപി തസ്ഥൗ**
**ന സഹ്യാ ഭവേന്മാനഹാനിഃകഥഞ്ചിത് (16)**

ഏറെയൊക്കെ ശ്രമിച്ചിട്ടും നീലന് ഈ ശിലാഖണ്ഡങ്ങളെ യഥാസ്ഥാനം വിന്യസിക്കാൻ കഴിഞ്ഞില്ല. അവൻ ലജ്ജിതനും അധോമുഖനുമായി നിന്നു. മാനഹാനി ഒരിക്കലും സഹിക്കാവുന്നതല്ലല്ലോ.

**സ ഏവം വിലോക്യാതിദുഃഖ്യൻ രഘൂണാം**
**പതിർന്ന പ്രവൃത്തിം തയോരക്ഷമിഷ്ട**
**വ്യധാച്ചാപി ദണ്ഡവ്യവസ്ഥാം ദ്വയോഃ സഃ**
**വിവാദസ്തയോരസ്യ നോ സഹ്യ ആസീത്. (17)**

ഇതെല്ലാം ദുഃഖത്തോടെ നോക്കിക്കണ്ട ശ്രീരാമന് അവരുടെ പ്രവൃത്തികൾ പൊറുക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ഇരുവർക്കും ശിക്ഷ കൽപിച്ചു. അവരുടെ കലഹം അദ്ദേഹത്തിനു സഹിക്കാവുന്നതായിരുന്നില്ല.

**(ഉപജാതി)**

**നീലസ്യ വായോസ്തനയസ്യ ചാപി**
**മിഥോ വിവാദോ ജനയേദ്വിവാദം**
**അന്യേഷു സൈന്യേഷ്വിതി ചിന്തിതോഽഭൂത്**
**സുസൂക്ഷ്മദൃഗ് ദാശരഥിർമഹാത്മാ (18)**

നീലന്റെയും ഹനുമാന്റെയും പരസ്പരവിവാദം മറ്റുള്ള സൈനികരിലും കലഹം സൃഷ്ടിക്കാൻ ഇടയാക്കിയേക്കുമെന്ന് സൂക്ഷ്മദൃഷ്ടിയും മഹാത്മാവുമായ ശ്രീരാമൻ വിചാരിച്ചു.

സൈന്യാധിപാവേവ പരസ്പരേണ
യദാ വിവാദേ കുരുതോ മനഃസ്വം
തദാഽന്യസൈന്യാനി ന കിം പ്രകുര്യുർ
മഹാജനോ യേന ഗതഃ സ പന്ഥാഃ (19)

സൈന്യാധിപന്മാർ തന്നെ പരസ്പര വിവാദത്തിൽ സ്വന്തം മനസ്സു വ്യാപരിപ്പിക്കാൻ തുടങ്ങിയാൽ മറ്റുള്ള സൈനികൻമാർ എന്തുതന്നെ ചെയ്കയില്ല? മഹാജനം പോംവഴി തന്നെ മാർഗ്ഗം.

നാഭ്യാമഭൂത് പ്രസ്തുത ആത്മസൈന്യ-
സംഘാർത്ഥമാദർശ ഇതി പ്രധാര്യ
ദണ്ഡ്യാവിമാവിത്യവധാര്യ ചാഽപി
സമാദിശദ് ദണ്ഡമിമം മഹാത്മാ (20)

ഇവർ രണ്ടുപേരും സ്വന്തം സൈന്യത്തിന്റെ കെട്ടുറപ്പിനു വേണ്ട ആദർശമല്ല കാണിച്ചതെന്നാലോചിച്ചും അവരെ ശിക്ഷാർഹരായി കണക്കാക്കിയും മഹാത്മാവായ അദ്ദേഹം ഈ ശിക്ഷ വിധിച്ചു.

കിഷ്കിന്ധാനഗരീം താവദ്
വ്രജേന്നീലോ മഹാമനാഃ
സുഗ്രീവാത് പ്രതി തത്രാസ്തു
ശാസ്തു ചൈനാം ച ശാസ്ത്രതഃ (21)

മഹാമനസ്കനായ നീലൻ കിഷ്കിന്ധാനഗരിയിലേക്ക് പോകട്ടെ; സുഗ്രീവന്റെ പ്രതിനിധിയായി അവിടെ ശാസ്ത്രാനുസാരം ഭരണം നടത്തട്ടെ.

യദ്യദാവശ്യകം വസ്തു
സേനായാഃ ഹി കൃതേ ഭവേത്
തസ്യ തസ്യ വ്യവസ്ഥാം സ
വിദധാതു പ്രയത്നതഃ (22)

സേനയുടെ ആവശ്യാർത്ഥം എന്തൊക്കെ വേണമോ, അതിന്റെയെല്ലാം വ്യവസ്ഥ അദ്ദേഹം യത്നപൂർവം നിർവഹിക്കട്ടെ.

ഹനുമാംശ്ചാപി ദിവസൈഃ
കേവലം സപ്തഭിർബുധഃ
ബധ്നാതു സേതും യേനേയം
യായാല്ലങ്കാം ചമൂർമ്മമ (23)

പണ്ഡിതനായ ഹനുമാനാകട്ടെ, വെറും ഏഴുദിവസംകൊണ്ട് എന്റെ ഈ സൈന്യത്തിന് ലങ്ക പൂകാൻ പാകത്തിൽ ചിറ കെട്ടട്ടെ.

ആദേശമേതം പ്രഭുണാ വിസൃഷ്ടം
നിശമ്യ നീലഃ പ്രയയൗ പുരം സ്വം
വ്യാപാരയാമാസ ച വായുപുത്രഃ
സർവ്വാത്മനാ സേതുനിബന്ധനേ സ്വം (24)

പ്രഭു നൽകിയ ഈ കൽപനകേട്ട് നീലൻ തന്റെ പുരത്തിലേക്ക് യാത്രതിരിച്ചു. ഹനുമാനും സർവ്വാത്മനാ സേതുബന്ധനത്തിൽ സ്വയം വ്യാപൃതനായി.

# പന്ത്രണ്ടാം സർഗ്ഗം

## സുവർണ്ണമത്സ്യോപാഖ്യാനം

### (അനുഷ്ടുപ്പ് വൃത്തം)

**കപിസൈന്യ സഹായോഽസൗ ശതശഃ പ്രാക്ഷിപച്ഛിലാഃ.**
**പ്രസ്തരാംശ്ചാപി യേനാസൗപൂരിതോംഽബോനിധിർ ഭവേത് (1)**

വാനരസൈന്യത്തിന്റെ സഹായത്തോടെ അദ്ദേഹം നൂറുകണക്കിനു കല്ലുകൾ സമുദ്രം നിറയാൻ പാകത്തിൽ വിക്ഷേപിച്ചു.

**ദിനമേകം സ ബലവാൻ ശതശഃ കപിഭിഃ സഹ**
**അനാരതം ശിലാ അബ്ധൗ പ്രക്ഷിപൻ വ്യാപൃതോഽഭവത് (2)**

ബലവാനായ അദ്ദേഹം നൂറുകണക്കിന് വാനരന്മാരോടൊത്ത് ദിവസം മുഴുവൻ ഇടതടവില്ലാതെ സമുദ്രത്തിൽ കല്ലിടുന്നതിൽ വ്യാപൃതനായി.

**അപരസ്മിൻ ദിനേ പ്രാതഃ സ്വകാര്യാർത്ഥമുപസ്ഥിതഃ**
**അദർശനം ഗതാസ്തത്ര സമവാലോകയച്ഛിലാഃ (3)**

പിറ്റേന്നു രാവിലെ കാര്യനിർവഹണത്തിനു വന്നെത്തിയപ്പോൾ അദ്ദേഹം കണ്ടത് ആ ശിലകളെല്ലാം അപ്രത്യക്ഷമായതാണ്.

**കേയം മായേതി സുതരാം വിസ്മിതഃ കപിപുംഗവഃ**
**വിനഷ്ടാ രാത്രിമാത്രേണ ശിലാഃ കുത്ര ഗതാ ഇതി. (4)**

'ഒരൊറ്റ രാത്രികൊണ്ട് ശിലകളെല്ലാം പൊയ്പോയല്ലോ. ഇതെന്തൊരു മായ!' എന്നിങ്ങനെ അദ്ദേഹം അങ്ങേയറ്റം ആശ്ചര്യപ്പെട്ടു.

**ബഹു ചിന്തയമാനോഽപി നൈവാബുധ്യത കിഞ്ചന**
**പ്രക്രന്തവ്യം പുനഃ കാര്യമിതി ചൈവാശ്രയൻ മതിം. (5)**

ഏറെ ആലോചിച്ചിട്ടും അദ്ദേഹത്തിന് ഒന്നും പിടികിട്ടിയില്ല. തന്റെ പ്രവൃത്തി തുടരണമെന്ന് അദ്ദേഹം മനസ്സിൽ നിശ്ചയിക്കുകയും ചെയ്തു.

**സ സ്വയം കപയശ്ചാപി തദാദിഷ്ടാഃ സമന്തതഃ**
**ശിലൗഘാൻ പ്രാക്ഷിപൻ വാർധൗ സ്വസ്യ കർമ്മണ്യതന്ദ്രിതാഃ (6)**

അദ്ദേഹവും അദ്ദേഹത്തിന്റെ കൽപനയനുസരിച്ച് മറ്റു വാനരന്മാരും സ്വകർമ്മത്തിൽ ഒട്ടും ആലസ്യം കാണിക്കാതെ സമുദ്രത്തിൽ ശിലാസമൂഹങ്ങൾ നിക്ഷേപിച്ചു.

(ഇന്ദ്രവജ്ര, ഉപജാതി)

**പ്രാതര്യദാഽഗാദ്ധനുമാൻ പരേദ്യുഃ**
**സമുദ്രതീരേ കപിഭിഃ സമേതഃ**
**നാലോകയൻ ക്ഷിപ്തചരം സമുദ്രേ**
**വിസിസ്മിയേ പൂർവ്വദിനേ ശിലൗഘം. (7)**

പിറ്റേന്നു രാവിലെ ഹനുമാൻ വീണ്ടും വാനരന്മാരോടൊത്ത് സമുദ്രതീരത്തു ചെന്നപ്പോൾ തലേന്നിട്ട കല്ലുകളൊന്നും കാണാഞ്ഞ് അത്ഭുതപ്പെട്ടു.

**ശിലാ ഇതഃ കോഽപനയത്യകസ്മാത്**
**കസ്മാദിതിജ്ഞാതുമശക്നുവാനഃ**
**കപിർഹനുമാൻ വ്യചിചിന്തദിത്ഥം**
**സ്ഥേയം മയാഽരാജ്ജലധേർനിശായാം (8)**

ഈ ശിലകളെല്ലാം ആരാണ് അകാരണമായി ഇവിടെനിന്നുമാറുന്നതെന്നറിയാൻ കഴിയാതെ ഹനുമാൻ ഇപ്രകാരം ചിന്തിച്ചു. "ഞാൻ രാത്രി സമുദ്രതീരത്തു നിലയുറപ്പിച്ചേ മതിയാവൂ.

**ശിലാഃ സമുദ്രേ ദിവസേ ക്ഷിപാമോ**
**ലോപം തു താ യാന്തി കഥം നിശായാം**
**കസ്താഃ കിമർത്ഥം ച നയത്യയം മേ**
**വിവേചനീയോ വിഷയോഽസ്തി സൂക്ഷ്മം. (9)**

പകൽവേളയിൽ നമ്മൾ സമുദ്രത്തിൽ ശിലകൾ നിക്ഷേപിക്കുന്നു; അവ രാത്രി എങ്ങിനെയാണ് ഇല്ലാതെയാവുന്നത്? ആർ എന്തിനുവേണ്ടി അവ എടുത്തുമാറ്റുന്നുവെന്ന് എനിക്കു സൂക്ഷ്മമായി വിവേചിച്ചറിയേണ്ടിയിരിക്കുന്നു.

**പരിശ്രമോഽസ്മാകമനർത്ഥകത്വം**
**ദിവാ കൃതോ യാതി നിശാസു ഹന്ത**
**ഏവം സ്ഥിതേ സേതുനിബന്ധനം സ്യാ -**
**ദശക്യമേവേതി മഹാനനർത്ഥഃ (10)**

കഷ്ടം! പകൽ നാം ചെയ്ത പരിശ്രമമാകെ രാത്രിയാവുമ്പോൾ നിരർത്ഥകമാവുന്നു. ഇങ്ങിനെയാണെങ്കിൽ ചിറ കെട്ടുക അസാധ്യം തന്നെയാവും–വലിയ അനർഥമാവുമത്.

സ്ഥാസ്യാമി രാത്രാവതിസാവധാനോ
വിഹായ നിദ്രാം സമയാ സമുദ്രം
ദ്രക്ഷ്യാമി കിം വാ കുരുതേ/ഥ കോ വാ
ഭവേദനേനൈവ രഹസ്യഭേദഃ (11)

ഞാൻ ഏതായാലും രാത്രി സമുദ്രതീരത്തു നിദ്രവെടിഞ്ഞു നിലയുറപ്പിക്കാൻ പോവുകയാണ്. ആരെന്തു ചെയ്യുന്നു എന്ന് ഞാൻ നോക്കട്ടെ; അതുകൊണ്ടുതന്നെ രഹസ്യം പുറത്തുവരും.

ആസ്ഥായ സങ്കൽപമിമം ഹനൂമാൻ
സമുദ്രതീരേ സ്ഥിതിമാൻ ബഭൂവ
ശ്രാന്തോ/പി ഭൂയോ ന യയൗ സ നിദ്രാം
ധീരാഃ സ്വകാര്യൈകപരാ ഭവന്തി (12)

ഈ വിചാരം ഉള്ളിൽവച്ച് ഹനുമാൻ സമുദ്രതീരത്ത് നിലയുറപ്പിച്ചു. ഏറെ തളർന്നവനെങ്കിലും അദ്ദേഹത്തിന് ഉറക്കം വന്നില്ല. ധീരന്മാർ തങ്ങളുടെ കർത്തവ്യങ്ങളിലുറച്ചു നിൽക്കുമല്ലോ.

പ്രലോഭിതാഃ ഭൂരിസുഖൈഷണാഭിഃ
കഷ്ടൈരനിഷ്ടൈഃ പരിവേഷ്ടിതാ വാ
അംഗീകൃതാന്നൈവ കഥഞ്ചനാപി
ധീരാഃ സ്വകാര്യാദ്വിരതാ ഭവന്തി. (13)

ഏറെ സുഖവാഗ്ദാനങ്ങളിലൂടെ പ്രലോഭിപ്പിക്കപ്പെട്ടാലും ദുഃഖകരങ്ങളായ കഷ്ടങ്ങൾകൊണ്ട് ചുറ്റപ്പെട്ടവരായാലും ധീരന്മാർ തങ്ങളേറ്റെടുത്ത കാര്യങ്ങളിൽ നിന്ന് ഒരിക്കലും പിൻമടങ്ങുകയില്ല.

ഗോധൂളിവേളാപഗമേ നിശായാം
സമാഗതായാം കപിരസ്തതന്ദ്രഃ
ദിങ്മണ്ഡലേ ചന്ദ്രമരീചിധൗതേ
നിസ്തബ്ധതായാം പരിതഃ സ്ഥിതായാം (14)

തീരേ സമുദ്രസ്യ ഗതോ ഹനുമാ-
നബ്ധ്യന്തരാളസ്ഥിതിബോധകാമഃ
അവപ്ലുതഃ സംസ്തരസാതദന്തർ -
വിചിത്രദൃശ്യം സമവാലുലോകേ. (യുഗ്മകം) (15)

സന്ധ്യാസമയം കഴിഞ്ഞ് രാത്രി വന്നണഞ്ഞപ്പോൾ, ദിങ്മണ്ഡലം ചന്ദ്രരശ്മിധവളിതമാവുകയും ചുറ്റുപാടിലെല്ലാം നിശ്ചലത ബാധിക്കുകയും ചെയ്തപ്പോൾ, ഊർജസ്വലനായിത്തന്നെ ഹനുമാൻ സമുദ്രാന്തർഗതവസ്തുതകൾ മനസ്സിലാക്കാനുള്ള ആഗ്രഹത്തോടെ ചെന്നൊളിച്ചുനിന്നു. അപ്പോൾ അദ്ദേഹം ഒരു വിചിത്രദൃശ്യം കണ്ടു.

അഭൂതപൂർവ്വാശ്രുതപൂർവ്വമേവ
യദ് വിസ്മയം തസ്യ ഭൃശം തതാന
അകൽപനീയം സുതരാം ബഭൂവ -
യത്തേന സാക്ഷാത് പരിദൃഷ്ടമാസ്ത. (16)

മുമ്പൊരിക്കലും ഉണ്ടാകാത്തതും കേട്ടിട്ടില്ലാത്തതുമായ അത് അദ്ദേഹത്തെ അത്ഭുതപ്പെടുത്തി. അദ്ദേഹം കണ്ട കാഴ്ച സങ്കൽപിക്കാൻ പോലും പറ്റാത്തതായിരുന്നു.

മത്സ്യാംശ്ച മത്സീംശ്ച സഹസ്രശോഽസൗ
യുക്താൻ ശിലാനാം വ്യപരോപണായ
ദദർശ രാജ്ഞീമപി തത്ര തേഷാ -
മാസന്നിമേ യദ്വചനാത് പ്രവൃത്താഃ (17)

ശിലകൾ എടുത്തുമാറ്റുന്നതിന് നിയുക്തരായ ആയിരക്കണക്കിന് ആൺമൽസ്യങ്ങളെയും പെൺമൽസ്യങ്ങളെയും, ഇതിനൊക്കെ അവർ തുനിയുന്നത് ആരുടെ വാക്കുകൾകൊണ്ടാണോ, ആ മത്സ്യരാജ്ഞിയെയുമായിരുന്നു അദ്ദേഹം അവിടെ കണ്ടത്.

സുവർണ്ണമത്സ്യേത്യഭിധാനികാ സാ
ദശാനനസ്യാസ്ത സുതാ സുബുദ്ധാ
അർധം ശരീരേണ ബഭുവ മത്സീ
ബഭുവ സാഽർധേന മനുഷ്യയോനിഃ (18)

സുവർണ്ണമത്സ്യയെന്നു പേരുള്ള അവൾ രാവണന്റെ ബുദ്ധിമതിയായ ഒരു പുത്രിയായിരുന്നു. അവളുടെ പകുതി ശരീരം മത്സ്യത്തിന്റേതും മറ്റേ പകുതി മനുഷ്യയോനിയുടേതുമായിരുന്നു.

കപിർഹനുമാനുപസേദിവാംസ്താം
പപ്രച്ഛ കസ്മാദ്ധരണം ശിലാനാം
തന്വന്തി മത്സ്യാഃ കിമു തത്ര ഹേതുഃ
പ്രയോജനം വാ കിമു തത്ര തേഷാം. (19)

ഹനുമാൻ അവളുടെ അടുത്തുചെന്നു ചോദിച്ചു. "എന്തിനാണ് മത്സ്യങ്ങൾ ഈ കല്ലുകളെല്ലാം എടുത്തുമാറ്റുന്നത്? അവർക്ക് എന്താണതുകൊണ്ടുള്ള പ്രയോജനം ?"

ഏതേ മദാദേശവശാത് പ്രവൃത്താഃ
പിതുർമമാദേശവശാദഹം ച
കുർവേ തഥാഽഹം സ യഥാഽദിശന്മാം
'ആജ്ഞാ ഗുരൂണാം ഹ്യവിചാരണീയാ' (20)

"ഇവരൊക്കെ എന്റെ കൽപനപ്രകാരമാണ് ഇതെല്ലാം ചെയ്യുന്നത്. അച്ഛൻ എന്നോടു കൽപിച്ചതുകൊണ്ട് ഞാനും. അദ്ദേഹം ആജ്ഞാപിച്ചതെന്തും ഞാൻ അനുസരിക്കും. ഗുരുജനങ്ങളുടെ കൽപന യുക്തിവിചാരണ ചെയ്യാനുള്ളതല്ലല്ലോ

ബദ്ധോ ഭവേത്സേതുരപാം നിധൗ ചേ-
ച്ചമൂരുപായാദ് ഭവതാം നു ലങ്കാം
മാഭൂദിദം തത്പരിഹാരഹേതോ -
സ്താതോഽത്ര മാം കർമ്മണി സംന്യയുങ്ക്ത (21)

സമുദ്രത്തിനൊരു ചിറകെട്ടിക്കഴിഞ്ഞാൽ നിങ്ങളുടെ സൈന്യം ലങ്കയിൽ പ്രവേശിക്കും. ഇപ്രകാരം സംഭവക്കാതിരിക്കട്ടെ. ഇതൊഴിവാക്കാനാണ് അച്ഛൻ ഈ പ്രവൃത്തിയിൽ എന്നെ നിയോഗിച്ചത്.

പരസ്സഹസ്രൈർനിജമത്സ്യസൈന്യൈഃ
ക്ഷിപ്താ ശിലാ യത്നവശേന വാർധൗ
ഉദ്ധാരമുദ്ധാരമപാകരോമി
യത്നം ച വോഽഹം വിഫലീകരോമി. (22)

കഠിനപ്രയത്നത്തിലൂടെ സമുദ്രത്തിൽ വിന്യസിക്കപ്പെട്ട എല്ലാ ശിലകളും പരസഹസ്രം വരുന്ന സ്വന്തം മത്സ്യസൈന്യം ഉപയോഗിച്ച് പൊക്കിയെടുത്ത് ഞാൻ ദൂരെക്കളയുന്നു; അങ്ങിനെ നിങ്ങളുടെ പ്രയത്നം ഞാൻ വിഫലമക്കിത്തീർക്കും.

സാംരാവിണം ക്ഷിപ്തശിലൗഘജാതം
പപാത താതശ്രുതിശഷ്കുലീഷു
യദാ തദാനീം ബുബുധേ വിപശ്ചി-
ന്നിബധ്യമാനം ജലധൗ സ സേതും (23)

ശിലകൾ വിക്ഷേപിക്കുന്നതിന്റെ ശബ്ദം എന്റെ അച്ഛന്റെ കർണ്ണപുടങ്ങളിലെത്തിയപ്പോൾ ബുദ്ധിമാനായ അദ്ദേഹം സമുദ്രത്തിനൊരു ചിറ കെട്ടുന്ന സംഗതി മനസ്സിലാക്കി.

കാലേന തസ്യ പ്രതികാരകാര്യേ
ന്വയുങ്ക്ത മാം യോജനകർമ്മദക്ഷഃ
അസാവഗാദീച്ച സുതേ! പ്രയാഹി
ശത്രോശ്ച യത്നം വിഫലം വിധേഹി (24)

കാര്യങ്ങൾ ആസൂത്രണം ചെയ്യുന്നതിൽ വിദഗ്ദ്ധനായ അദ്ദേഹം യഥാകാലം അതിനൊരു പ്രതിവിധി ചെയ്യാൻ എന്നെ ചുമതലപ്പെടുത്തി. അദ്ദേഹം ഇപ്രകാരം പറഞ്ഞു. "മകളേ, നീ പോയി ശത്രുവിന്റെ യത്നം നിഷ്ഫലമാക്കുക."

തദേവ താവദവിദധാമി ഭദ്ര!
രക്ഷാത്മനോ നോ ഭൃശമേഷണീയാ
സ്വരക്ഷണാന്നാസ്തി പരോ ഹി ധർമ്മഃ
സ ഏവ താവത് പരിപാല്യതേ/ത്ര (25)

"സുഹൃത്തേ, അതുതന്നെയാണ് ഞാനിവിടെ ചെയ്യുന്നത്. ആത്മരക്ഷ ഞങ്ങൾക്കു തീർച്ചയായും അഭിലഷണീയം തന്നെയാണല്ലോ. സ്വരക്ഷയേക്കാൾ പരമമായ ധർമ്മമില്ല. അതാണിവിടെ പരിപാലിക്കുന്നത്."

ഇത്യേദദുക്ത്വാ ഖലു മത്സ്യകന്യാ
തൂഷ്ണീം ബഭൂവാഥ കപിർഹനുമാൻ

ത്വദ്വാക്യവിന്യാസചമൽകൃതോഽപി
താമുത്തരം താവദിദം പ്രപേദേ (26)

ഇത്രയും പറഞ്ഞുകൊണ്ട് ആ മത്സ്യകന്യക നിശ്ശബ്ദയായി. ഹനുമാൻ അവളുടെ മനോഹരമായ വചോവിന്യാസം കൊണ്ട് വ്യാമുഗ്ദ്ധനായെങ്കിലും ഇങ്ങനെ മറുപടി പറഞ്ഞു.

അർത്ഥ്യം ച ഹൃദ്യം ച വചസ്തവേദം
സുവർണ്ണമത്സ്യേ ! സ്ഫുടവർണ്ണശോഭി
സദ്വാക്യവിന്യാസചമത്കൃതേഽപി
ബ്രുവേ വചസ്ത്വദ്വിപരീതമത്ര (27)

"ഹേ സുവർണ്ണമത്സ്യേ! നിന്റെ വാക്ക് സ്ഫുടവർണ്ണശോഭിയും അർത്ഥഗർഭവും ഹൃദ്യവുമാണ്. നിന്റെ വാഗ്വൈഭവം കൊണ്ട് വശീകൃതനാണ് ഞാനെങ്കിലും അതിനു വിപരീതമായൊരു കാര്യമിവിടെ പറയട്ടെ.

സംബന്ധമാഭാഷണപൂർവ്വമാഹുർ-
വൃത്തഃ സ നാവത്ര സമുദ്രമധ്യേ
ബ്രവീമി യത്ത്വാം ഹിതകാമ്യയാഽഹം
സംബന്ധിനോ മേ ശ്രുണു ദേവി! തത്ത്വം. (28)

സംഭാഷണത്തിലൂടെയാണ് പരസ്പരബന്ധമുടലെടുക്കുന്നത്. അത് നമുക്ക് ഈ സമുദ്രമധ്യത്തിലുണ്ടായിക്കഴിഞ്ഞു. ഹേ ദേവി! എന്നോട് അടുത്തുകഴിഞ്ഞ നിനക്കു ഹിതം വരാൻ ആഗ്രഹിച്ചുകൊണ്ട് ഞാൻ പറയുന്ന തത്വവചനം കേട്ടാലും.

വിചാരശക്തിഃ പ്രകൃതിപ്രദത്താ
ഹേയാ ജഹത്യാം ന ജനൈഃ കദാചിത്
നൃണാം പശൂനാം ച കഥഞ്ചിദേവ
തദന്യഥാത്വേ ന ഭവേദ്വിവേകഃ (29)

പ്രകൃതി നൽകിയ ആലോചനാശക്തി ആളുകൾ ഈ ലോകത്ത് ഒരിക്കലും കൈവിടരുത്. ആലോചനാശക്തിയില്ലെങ്കിൽ മനുഷ്യർക്കും മൃഗങ്ങൾക്കും തമ്മിൽ ഒരു വ്യത്യാസവുമുണ്ടാവുകയില്ല.

സത്യം വചസ്തദ് ഭവതീ യദാഹ
മാന്യാഃ സദാ നോ ഗുരവോ ജഗത്യാം
തഥാഽപ്യനൗചിത്യകൃതം കദാപി
കർമ്മാസദീയം ന സമർത്ഥനീയം (30)

ഭവതി പറഞ്ഞതു സത്യംതന്നെ: ഈ ലോകത്തിൽ നാം എപ്പോഴും നമ്മുടെ ഗുരുജനങ്ങളെ മാനിക്കുക തന്നെ വേണം. അങ്ങിനെയാണെങ്കിലും ഒരിക്കലും നാം അനൗചിത്യം കലർന്ന പ്രവൃത്തികളെ ന്യായീകരിക്കുകയുമരുത്.

ശ്രീരാമപത്നീമഹരത് പിതാ തേ
ഛലേന സാധ്വീം ധൃതസാധുവേഷഃ
അധർമ്മ്യമാചാരവിവർജ്ജിതം ച
കാര്യം കൃതം തേന ജഘന്യമേതത്. (31)

ഒരു സന്യാസിയുടെ വേഷംപൂണ്ട് നിന്റെ അച്ഛൻ കാപട്യം കാട്ടി ശ്രീരാമപത്നിയെ അപഹരിച്ചു. അധർമ്മ്യവും ആചാരവിരുദ്ധവും നിന്ദ്യവുമായ കർമ്മമാണദ്ദേഹം ചെയ്തത്.

അകീർത്തിരേതേന ജഗത്ത്രയേഽസ്യ
ഛലേന ദാരാൻ ഹരതോഽപരസ്യ
വേദാർത്ഥവിജ്ഞോഽപ്യപവിത്ര ഏഷ
ആചാരഹീനം ന പുനന്തി വേദാഃ (32)

പരദാരങ്ങളെ വഞ്ചനയിലൂടെ അപഹരിച്ച അദ്ദേഹത്തിന് ഈ മൂവുലകിലും ഉണ്ടാകാൻ പോകുന്നത് ദുഷ്കീർത്തിയാണ്. വേദാർത്ഥങ്ങളൊക്കെ അറിയുന്നവനെങ്കിലും അദ്ദേഹം അതു നിമിത്തം ദുഷിച്ചവനാണ്. ആചാരഹീനനെ വേദങ്ങൾക്കും ശുദ്ധീകരിക്കാനാവില്ല.

പിതാഽപി യദ്യുൽപഥമാശ്രയേത
വർജ്ജ്യോ ഭവേദേവ കദന്നവത്സഃ
സാഹായ്യമസ്യ പ്രവിധേഹി നത്വം
വിവേകിനാമഗ്രസരാ മതാഽസി (33)

വഴിതെറ്റി നടക്കുന്നത് അച്ഛൻ തന്നെയാദ്യം അദ്ദേഹത്തെ ദു

ഷിച്ചുപോയ ഭക്ഷണംപോലെ വർജിക്കണം. നീ അദ്ദേഹത്തിന് ഒരു സഹായവും ചെയ്തുകൊടുക്കരുത്. വിവേകികളിൽ മുമ്പിൽ നിൽക്കുന്നവളായാണ് നീയെന്നാണ് എനിക്കു തോന്നുന്നത്."

ശ്രുത്വൈതദൂർജസ്വി വചഃ കപേഃ സാഽ-
ഭവത് ക്ഷണം ഗൂഢവിചാരമഗ്നാ
ആന്ദോളിതാഽഥോ വിപരീതഭാവൈ-
വാതേരിതാ നൗരിവ നിമ്നഗായാം. (34)

ഹനുമാന്റെ ആ ഊർജസ്വലമായ വാക്കുകൾ കേട്ട് അവൾ തത്ക്ഷണം തന്നെ ഗാഢചിന്തയിലാണ്ടു. നദിയിൽ കാറ്റേറ്റ വഞ്ചി പോലെ അവൾ വിരുദ്ധവികാരങ്ങൾകൊണ്ട് ചാഞ്ചാട്ടമാടി.

ദീർഘം വിനിശ്വസ്യ വിചിന്ത്യ കിഞ്ചിത്
സുവർണ്ണമത്സ്യാ കപിമാബഭാഷേ
തത് സത്യമേവാസ്തി യദാത്ഥ സൗമ്യ!
ത്വത്തോ നമേ വിപ്രതിപത്തിരസ്തി (35)

ദീർഘമായി നിശ്വസിച്ചുകൊണ്ടും എന്തൊക്കെയോ ആലോചിച്ചുകൊണ്ടും സുവർണ്ണമത്സ്യ ഹനുമാനോടു പറഞ്ഞു. "ഹേ സൗമ്യ! അങ്ങു പറഞ്ഞതെല്ലാം സത്യമാണ്. അങ്ങയുമായി എനിക്ക് ഒരഭിപ്രായവ്യത്യാസവുമില്ല.

നാര്യസ്മി നാരീഹരണം ബലേന
ഛലേന വാ നൈവ സമർത്ഥയേയം
കഷ്ടായ തസ്യൈ പ്രിയവിപ്രയോഗഃ
പതിർഹി നാര്യൈ പരമേശ്വരോഽസ്തി (36)

ഞാനൊരു സ്ത്രീയാണ്. സ്ത്രീയെ വഞ്ചനയിലൂടെയോ ബലപ്രയോഗത്തിലൂടെയോ തട്ടിക്കൊണ്ടുപോകുന്നതിനെ എനിക്ക് ഒരിക്കലും ന്യായീകരിക്കാനാവുകയില്ല. അവൾക്കു വന്നുചേർന്ന ഭർതൃവിയോഗം കഷ്ടകരം തന്നെ. ഭർത്താവ് സ്ത്രീക്ക് പരമേശ്വരതുല്യനാണ്.

മൂഢാ പിതുർമ്മോഹവശം ഗതാഽഹം
സാഹായ്യമസ്യാചരിതും പ്രവൃത്താ

മോഹോഽസ്തി നഷ്ടോ വചനൈഃ സ മേഽദ്യ
ശ്ലക്ഷ്ണൈസ്ത്വദീയൈഃ സുവിചാരവദ്ഭിഃ (37)

അച്ഛനോടുള്ള സ്നേഹവായ്പുനിമിത്തം അദ്ദേഹത്തിനു സഹായം ചെയ്യാൻ തുനിഞ്ഞത് ഞാൻ വിഡ്ഢിയായതുകൊണ്ടാണ്. അങ്ങയുടെ മൃദുലങ്ങളും ആലോചനാപൂർണ്ണങ്ങളുമായ വാക്കുകൾകൊണ്ട് എന്റെ എല്ലാ തെറ്റിദ്ധാരണയും മാറിക്കിട്ടി.

സജ്ജോസ്മി കർത്തും വചനം ത്വദീയം
സർവ്വേഽനുഗാ മേ വിരതാ ഭവന്തു
സ്ഥാനേ സ്ഥിതാഃ സന്തു ശിലാസ്തവൈതാഃ
സിദ്ധോഽസ്തു തേ ഭദ്ര! മനീഷിതോഽർത്ഥഃ (38)

അങ്ങയുടെ വാക്കുകൾ അനുസരിക്കാൻ ഞാൻ തയ്യാറായിക്കഴിഞ്ഞു. എന്റെ അനുചരന്മാരെല്ലാം പിൻമടങ്ങട്ടെ. അങ്ങയുടെ കല്ലുകളെല്ലാം അതതു സ്ഥാനത്തുതന്നെ ഇരിക്കട്ടെ. ഭദ്ര! അങ്ങ് അഭിലഷിച്ച കാര്യം അങ്ങേക്കു ലഭിക്കുമാറാകട്ടെ."

ഇത്യേതദുക്ത്വാ വിരരാമ ധീരാ
പ്രീതിം കപേശ്ചേതസി കുർവ്വതീ സാ
അന്യോന്യമാലോകയതാം തദാ തൗ
സുവർണ്ണമത്സ്യാ ച കപിശ്ച വീരഃ (39)

ഇത്രയും പറഞ്ഞ് ഹനുമാന്റെ മനസ്സിൽ പ്രീതിയുളവാക്കിക്കൊണ്ട് ആ മനസ്വിനി വിരമിച്ചു. തദനന്തരം സുവർണ്ണമത്സ്യയും ആ വാനരവീരനും പരസ്പരം മിഴിനട്ടുനിന്നു.

ഏവം തദാലോകയമാനയോസ്തു
മിഥോഽനുരാഗോഽങ്കുരിതോ ബഭൂവ
ബഭൂവതുസ്തദ്വശഗാവുഭൗ ച
സാധാരണഃ പ്രാണിഷു ഭാവ ഏഷഃ (40)

അപ്രകാരം പരസ്പരം നോക്കിക്കൊണ്ടിരുന്ന അവർക്ക് ഉള്ളിൽ പരസ്പരാനുരാഗം നാമ്പിട്ടു. അവർ അതിനു പൂർണ്ണമായി അടിപെട്ടുപോവുകയും ചെയ്തു. ഈ വികാരം ജീവജാലങ്ങളിൽ സാധാരണമാണല്ലോ.

**വജ്രാംഗ ഏഷ തരുണഃ ശുഭദർശനശ്ച**
**ധീരഃ പരാക്രമ ഇവാശ്രിതതത്സ്വരൂപഃ**
**സുശ്ലക്ഷ്ണാവാക് പരഹിതേ നിരതോ വദാന്യോ**
**ലോകാതിഗൈർഗുണഗണൈഃ പരിഭൂഷിതശ്ച (41)**

വജ്രംകൊണ്ടുണ്ടാക്കിയ അവയവങ്ങളാണിദ്ദേഹത്തിന്. തരുണനും ശുഭദർശനനും ധീരനും പരാക്രമം സ്വയം രൂപമെടുത്തവനോ എന്നു തോന്നിപ്പിക്കുന്നവനും മൃദുവാക്കും പരഹിതനിരതനും ദാനശീലനും ലോകാതീതഗുണങ്ങൾകൊണ്ട് അലങ്കൃതനുമാണ് ഇദ്ദേഹം.

**ദൃഷ്ട്വൈനമത്ര മനസഃ സുതരാമനീശാ**
**ജാനേ ന കിം ഖലു മയാ കരണീയമത്ര**
**പര്യാകുലേവ ലുളിതേവ സുവിഹ്വലേവ**
**വല്ലീവ പൗരുഷതരും ശ്രയിതും ലഷാമി (42)**

ഇദ്ദേഹത്തെ കണ്ടമാത്രയിൽ മനസ്സു വരുതിവിട്ടുപോയി. എന്തു ചെയ്യണമെന്ന് എനിക്കറിയില്ല. പര്യാകുലയും അലങ്കോലപ്പെട്ട നിലയിലെത്തിയവളും വിഹ്വലയും ഒക്കെ ആയപോലെ ഞാൻ മാമരത്തെ വള്ളിയെന്നോണം ഇദ്ദേഹത്തെ ആശ്രയിക്കാൻ ആഗ്രഹിക്കുന്നു.

**കിം നാമ ചേതസി ഭവേച്ഛുഭദർശനസ്യ**
**ഭാവഃ സ ഏവ ഹൃദയം മമ യോ ധുനോതി**
**ഏഷോഽപി കിം കുസുമചാപശരൗഘവിദ്ധോ**
**ഗാഢം ഭവേദഹമിവേതി സുവർണ്ണമത്സ്യാ (43)**

**ചിന്താപരാ വിവിധചാരുവിചാരവീചി-**
**പ്രേങ്ഖോലിതാ ന വചനം കിമപി പ്രപേദേ**
**വായോഃ സുതോഽപി കമനീയതമാംഗയഷ്ടിഃ**
**പശ്യന്ന താം സ്വമനസഃ പ്രബഭൂവ വീരഃ (യുഗ്മകം) (44)**

"എന്റെ ഹൃദയത്തെ ഇളക്കിമറിക്കുന്ന അതേ വികാരം തന്നെയാണോ ഈ ശുഭദർശനന്റെ മനസ്സിലും ഉള്ളത്? ഇദ്ദേഹവും എന്നെപ്പോലെ ഗാഢമായി കാമബാണശരവിദ്ധനായിരിക്കുമോ?"

എന്നൊക്കെയുള്ള ചിന്തയിൽ മുഴുകി വിവിധ മനോഹരങ്ങളായ ആലോചനാവീചികളാൽ തരളിതയായി സുവർണ്ണമത്സ്യ ഒരു വാക്കും ഉരിയാടാതെ നിലകൊണ്ടു. സുന്ദരാംഗനായ വായുസുതനാകട്ടെ, അവളെ നോക്കിക്കൊണ്ടു നിന്നപ്പോൾ മനസ്സിനെ നിയന്ത്രിക്കാനുമായില്ല.

**സൗന്ദര്യമത്ഭുതമനിന്ദ്യതമം ജഗത്യാം**
**വർണ്ണഃ സുവർണ്ണമിവ കോകിലവത്സ്വരശ്ച**
**ഭൃംഗാവലീവ നനു കുന്തളരാജിരസ്യാഃ**
**കം വാ നഹി പ്രമദയേത് പ്രമദോത്തമൈഷാ (45)**

"ഇവളുടെ സൗന്ദര്യം അത്ഭുതകരവും അനവദ്യവുമാണീ ലോകത്തിൽ. തങ്കത്തിന്റെ നിറം; കുയിലിന്റെ നാദം. ഇവളുടെ കാർകൂന്തൽ വണ്ടിൻ ചാർത്തിനെപ്പോലെ. ഈ സുന്ദരി ആരെ ത്തന്നെ ലഹരി പിടിപ്പിക്കുകയില്ല?"

**ധീരം വിലോകയതി വിസ്ഫുടമന്ദഹാസാ**
**വാചം ന മിശ്രയതി വാനരവീരവാചാ**
**ആവിഷ്കരോതി ദൃഢഭൂമിയുമുപേയിവാംസം**
**നിശ്വാസവായു മിഷതഃ സ്മരദാഹമേഷാ (46)**

സ്ഫുടമന്ദഹാസമാർന്ന ഇവൾ ധൈര്യപൂർവ്വം നോക്കുന്നു. വാനരവീരന്റെ വാക്കുകളോടു തന്റെ വാക്കുകൂടിക്കലർത്തുന്നുമില്ല. ദീർഘനിശ്വാസ വ്യാജേന ഇവൾ തന്നിൽ ദൃഢമായിത്തീർന്ന കാമദാഹത്തെ പ്രകാശിപ്പിക്കുന്നു.

**അന്യോന്യമേവമവിതൃപ്തതയോപപന്നൗ**
**ഗാഢോപഗൂഹസുഖാകുലിതാന്തരംഗൗ**
**വായോഃ സുതശ്ച രമണീ ച സുവർണ്ണമത്സ്യാ**
**ഗാഢം ബഭൂവതുരുഭൗ മദനേഷുവിദ്ധൗ (47)**

ഇപ്രകാരം അന്യോന്യം തൃപ്തിയാവാത്ത അഭിലാഷത്തോടെ സമീപിച്ചവരും നിഗൂഢാഭിലാഷംകൊണ്ട് പരവശമായ അന്തരംഗത്തോടുകൂടിയവരും ആയ വായുപുത്രനും സുന്ദരിയായ സുവർണ്ണമത്സ്യയും കാമദേവന്റെ അമ്പ് ആഴത്തിൽ ഏറ്റുവാങ്ങി

ആനന്ദമാപുരുഭൗ ച ഗിരാമഗമ്യം
സമ്മീലിതാക്ഷിയുഗളൗ പരിലുപ്തധൈര്യൗ
രാഗാങ്കുരസ്ഫുരണതാമ്രകപോലയുഗ്മൗ
വക്ഷോനിപീഡമധരാമൃതപാനമഗ്നൗ (48)

നിയന്ത്രണമെല്ലാം ചോർന്നുപോയ അവർ നിമീലിതാക്ഷരായി അനുരാഗാങ്കുരംനിമിത്തം തുടുത്ത കവിൾത്തടത്തോടെ ഗാഢാലിംഗനത്തിലും അധരരസപാനത്തിലും ആമഗ്നരായി വാചാമതീതമായ ആനന്ദമനുഭവിച്ചു

രോമോദ്ഗമപ്രകടരാഗവിശേഷവൃത്തീ
വിദ്ധൗ സമം മനസിജാസമപുംഖപത്രൈഃ
ആബദ്ധബാഹുയുഗളൗ പരിനിശ്വസന്തൗ
സ്വേദാംബുജാലജടിലാളകജാലകാളീ (49)

അന്യോന്യചുംബനപരൗ രതികർമ്മസക്തൗ
സംപ്രാപിതൗ മനസിജേന ദശാം വിചിത്രാം
ആനന്ദസാഗരതരംഗപരമ്പരാസു
പ്രേങ്ഖോലിതൗ സമമുഭൗ രജനീം വ്യനേഷ്ടാം (50)
(യുഗ്മകം)

രോമാഞ്ചത്തിലൂടെ പ്രകടിതമായ അനുരാഗത്തോടുകൂടിയവരും കാമശരങ്ങളാൽ ഒരേവിധം വിദ്ധരും പരസ്പരാലിംഗനബദ്ധരും നിശ്വസിക്കുന്നവരും വിയർപ്പുതുള്ളികൊണ്ട് ജടിലമായ അളകാവലിയോടുകൂടിയവരും പരസ്പരചുംബനനിരതരും രതികർമ്മനിരതരും കാമദേവനാൽ വിചിത്രമായൊരു അവസ്ഥയിലേക്കു നയിക്കപ്പെട്ടവരും ആനന്ദസാഗരവീചികളിൽ നൃത്തം ചെയ്യുന്നവരുമായി അവർ ആ രാത്രി കഴിച്ചുകൂട്ടി.

(അനുഷ്ടുപ്പ് വൃത്തം)

വ്യതിവ്യാപ്യ നിശാമേവം
കപിഃ പ്രമുദിതസ്തദാ
വാരാം നിധേഃ സമുത്പ്ലുത്യ
സ്വസ്ഥാനം പുനരാഗതഃ (51)

രാത്രി ഇപ്രകാരം പോക്കി സന്തുഷ്ടനായ ഹനുമാൻ കടലിൽ നിന്നു ചാടി സ്വസ്ഥാനത്തേക്ക് തിരിച്ചുവന്നു.

വിനിർഗതാ സമുദ്രാച്ച
മൽസ്യകന്യാഽപി സുന്ദരീ
ലങ്കാം പ്രത്യാജഗാമാഥ
പരാം നിർവൃതിമീയുഷീ (52)

സമുദ്രത്തിൽ നിന്നു പുറത്തേക്കുവന്ന സുന്ദരിയായ മത്സ്യകന്യകയും പരമനിർവൃതി പ്രാപിച്ച് ലങ്കയിലേക്ക് തിരിച്ചുപോയി.

ലങ്കാപ്രത്യാഗമാത് പൂർവ്വം
പുത്രം സാഽജനയച്ഛുഭം
മച്ഛാനുരീതിനാമാനം
ഹനുമത്പിതൃകം ശുഭം (53)

ലങ്കയിൽ എത്തുന്നതിനുമുമ്പ് അവൾ 'മച്ഛാനു' എന്നു പേരുള്ള ശുഭലക്ഷണമാർന്ന ഹനുമത് പുത്രനെ പ്രസവിച്ചു.

രുഷ്യേത് കദാചിന്മേതാത
ഇതി ഭീതിവശംഗതാ
വിസസർജ്ജ സുതം തീരേ
സമുദ്രസ്യൈവ സുന്ദരീ (54)

അച്ഛൻ രോഷാകുലനായേക്കുമോ എന്ന പേടി പിടികൂടിയ ആ സുന്ദരി സമുദ്രതീരത്തുതന്നെ ആ മകനെ ഉപേക്ഷിച്ചു.

മച്ഛാനുരിതി നാമായം
കാലേന വവൃധേ സുതഃ
പിതൃവച്ചൈവ ബലവാൻ
വീരശ്ച സമജായത (55)

മച്ഛാനുവെന്ന പേരുള്ള ആ മകൻ യഥാകാലം വളർന്നുവലുതായി. അവൻ അച്ഛനെപ്പോലെത്തന്നെ ബലവാനും വീര്യവാനുമായിത്തീർന്നു.

# പതിമൂന്നാം സർഗ്ഗം

## മൈയരംബോപാഖ്യാനം

## (ഇന്ദ്രവജ്ര, ഉപജാതി)

സുവർണ്ണമത്സ്യാവിഹിതേഽന്തരായേ
ഹനൂമതാ യുക്തിവശാന്നിരസ്തേ
സേതുഃ സമുദ്രേ സമയേന ബദ്ധഃ
ശ്രീരാമസൈന്യൈർഹനുമത്പുരോഗൈഃ (1)

സുവർണ്ണമത്സ്യയുണ്ടാക്കിയ തടസ്സം ഹനുമാൻ സമർത്ഥമായി ഇല്ലാതാക്കിയതിനുശേഷം അദ്ദേഹത്തിന്റെ നേതൃത്വത്തിലുള്ള ശ്രീരാമസൈന്യം സമുദ്രത്തിനു സമയത്തിനുള്ളിൽത്തന്നെ ചിറ തീർത്തു.

സൈന്യാനി ചൈനേന സുഖം ഗതാനി
കാലേന ലങ്കാപുരമാപ്തവന്തി
സമന്തതസ്താം രുരുധുർദശാസ്യ -
ചിന്താചിതാവഹ്നിവിവർധകാനി (2)

ഈ ചിറയിലൂടെ സസുഖം സഞ്ചരിച്ചുകൊണ്ട് സൈന്യങ്ങളും യഥാസമയം ലങ്കാപുരിയിലെത്തി. രാവണന്റെ ചിന്തയാകുന്ന ചിതയ്ക്ക് തീ വർധിപ്പിച്ചുകൊണ്ട് അവർ ആ നഗരത്തെ വളഞ്ഞു.

യുദ്ധം വിനാ മേ വിജയോ യദി സ്യാത്
ഫലേദ്ഗ്രഹിസ്തർഹി മനോരഥഃ സ്യത്
വധേന രാമസ്യ ജയോ ധ്രുവം മേ
തത്രൈവ മേ സർവ്വവിധോഽസ്തു യത്നഃ (3)

യുദ്ധം കൂടാതെ എനിക്കു വിജയമുണ്ടാവുകയാണെങ്കിൽ എന്റെ മനോരഥം സഫലമായേനെ. രാമനെ വധിച്ചാൽ എന്റെ വിജയം സുനിശ്ചിതമാണ്. എന്റെ എല്ലാ പ്രയത്നവും ആ ദിശയിലാവട്ടെ.

സങ്കല്പമാരുഹ്യ ദൃഢം സ ഏതം
ജനം തമന്വേഷ്ടുമനാ ബഭൂവ
സമ്പാദനേ യോഽസ്യ ഭവേത്സമർത്ഥോ
വിവേദ തം ച പ്രിയമൈയരാബേ (4)

ഈ ദൃഢസങ്കൽപത്തിലേറി അദ്ദേഹം ഇക്കാര്യം നേടിയെടുക്കുന്നതിൽ സമർത്ഥനായ ഒരാളെ അന്വേഷിക്കാൻ തുനിഞ്ഞു. താൻ തേടിനടന്ന വ്യക്തിയെ അദ്ദേഹം മൈയരാബനിൽ കണ്ടെത്തുകയും ചെയ്തു.

പാതാളദേശം കില മൈയരാബ-
നാമാ നൃപോ നാമ പുരാ ശശാസ
ഹസ്താപചേയാമിതവിക്രമോऽസാ
വജേയ ഇത്യേവ സുവിശ്രുതോऽഭൂത് (5)

മൈയരാബനെന്ന രാജാവ് പണ്ട് പാതാളം ഭരിച്ചിരുന്നു. കൈകൊണ്ട് അമിതമായ പരാക്രമം പറിച്ചെടുത്ത അദ്ദേഹം അജയ്യനാണെന്നു പുകൾ നേടി.

അഭിന്നമിത്രം സ ദശാനനസ്യ
തസ്യ പ്രമാണീകുരുതേ സ്മ വാക്യം
കല്യാണകൃത് സ സ്വസഖസ്യ തസ്യ
നിരന്തരം തദ്ധിതവൃത്തിരാസീത്. (6)

രാവണന്റെ ഉറ്റമിത്രമായിരുന്നു അദ്ദേഹം. രാവണൻ പറയുന്നതെന്തും പ്രമാണീകരിക്കുകയും ചെയ്തിരുന്നു അദ്ദേഹം. സ്വന്തം സ്നേഹിതനു മംഗളങ്ങൾ മാത്രം അനുഷ്ഠിച്ചുവന്ന അദ്ദേഹം എല്ലായ്പ്പോഴും രാവണനു ഹിതമായതു മാത്രം പ്രവർത്തിച്ചു.

സംപ്രാഹ തം വീരവരം ദശാസ്യോ
രാമം ജഹി ത്വം പരിപന്ഥിനം മേ
സഖാऽനുജോ വാപി മതോ മമ ത്വം
ത്വാമേവ കാര്യേऽത്ര തതോ നിയുഞ്ജേ. (7)

ആ വീരശ്രേഷ്ഠനോട് രാവണൻ ഇപ്രകാരം പറഞ്ഞു. "എന്റെ ശത്രുവായ രാമനെ കൊന്നുകളയുക. നീ എനിക്ക് സ്നേഹിതനെയും അനുജനെയുമൊക്കെപ്പോലെയാണ്. അതിനാലാണ് നിന്നെത്തന്നെ ഇക്കാര്യത്തിൽ നിയോഗിക്കുന്നത്."

തദഭ്യുപാഗാത് കില മൈയരാബഃ
പ്രമാണയൻ മിത്രവചോ ഗരീയഃ
അഗാച്ച തത്രാശു ബഭൂവ യത്ര
സത്രാ ഭടൈഃ സൈന്യ രഘുവംശവീരഃ (8)

മൈയരാബനാകട്ടെ, സുഹൃത്തിന്റെ ഗൗരവപൂർണ്ണമായ വാക്കുകൾകേട്ട് തദനുസാരം സ്വന്തം ഭടന്മാരോടൊപ്പം രാമൻ വർത്തിച്ചിരുന്ന സ്ഥലത്തേക്ക് ചെന്നു.

രാമസ്യ താവച്ഛിബിരം പ്രപന്നഃ
പാതാളരാജോ വിസസർജ്ജ താദൃക്
ചൂർണ്ണം സ്ഥിതാ യേന ജനാഃ സമേ്പി
നിദ്രാവശം തത്ര ഗതാ അകസ്മാത്. (9)

രാമന്റെ ശിബിരത്തിലേക്കു ചെന്ന ആ പാതാളരാജാവ് അവിടെക്കൂടിയിരുന്ന ജനങ്ങളെല്ലാം ഉറങ്ങിപ്പോകാൻ പാകത്തിൽ ഒരു പൊടി വിതറി.

സർവ്വേഷു സുപ്തേഷു തദാ പ്രസുപ്തം
ശ്രീരാമഭദ്രം സ തതോ്പനിന്യേ
പാതാളഭൂമിം വധകാമ്യയാ തം
സമ്പ്രാപയാമാസ ച ഹേലയൈവ. (10)

എല്ലാവരും ഉറങ്ങിക്കഴിഞ്ഞപ്പോൾ അയാൾ ഉറക്കത്തിലായിരുന്ന ശ്രീരാമനെ അവിടെനിന്നു മാറ്റി. തുടർന്ന് അദ്ദേഹത്തെ വധിക്കാനായി അനായാസം തന്നെ പാതാളഭൂമിയിലേക്ക് കൊണ്ടുപോയി.

പാതാളഭൂമിം സമുപേയിവാംശ്ച
പ്രക്ഷേപ്തുമുഷ്ണോദക ഏനമൈച്ഛത്
ശ്രീരാമഭദ്രഃ പ്രവിലുപ്തസംജ്ഞോ
മൃത്യോർമ്മുഖം യാസ്യതി ബന്ധുഹീനഃ (11)

പാതാളത്തിലെത്തിയ അയാൾ ശ്രീരാമനെ തിളച്ച വെള്ളത്തിലേക്കെറിയാൻ വിചാരിച്ചു. ബോധം നഷ്ടപ്പെട്ട ശ്രീരാമൻ ബന്ധുക്കളാരോരുമില്ലാതെ മൃത്യുമുഖത്തിലേക്ക് പോവുമല്ലോ.

യാവത്സ സങ്കല്പമിമം തനോതി
താവത്സഹായാ രഘുനന്ദനസ്യ
ചൂർണ്ണപ്രഭാവേ ക്ഷയമീയുഷി ദ്രാഗ്
വിഹായ നിദ്രാം പരിതോ ന്യശാമ്യൻ (12)

അയാൾ ഈ വിചാരത്തിൽ മുഴുകിയ അവസരത്തിൽ ശ്രീരാമന്റെ സഹായികളെല്ലാം ചൂർണ്ണത്തിന്റെ ശക്തി ക്ഷയിക്കാൻ തുടങ്ങിയവാറേ നിദ്ര വെടിഞ്ഞു ചുറ്റും നോക്കി.

രാമം യദാ തേ ദദൃശുർന്ന തത്ര
തദാ ബഭൂവുർഹതചേതസസ്തേ
ഗതഃ ക്വ ധീമാനിതി നാവിദുസ്തേ
വിചാരയന്തോഽപി ബഹു സ്വബുദ്ധ്യാ (13)

ശ്രീരാമനെ എവിടെയും കാണാഞ്ഞ് അവർ ഹതമനസ്കരായി. സ്വബുദ്ധികൊണ്ട് ഏറെ ആലോചിച്ചിട്ടും അവർക്കാർക്കും ആ ബുദ്ധിശാലി എവിടെപ്പോയെന്ന് പിടികിട്ടിയില്ല.

കുതോ ഹ്യകസ്മാച്ഛയിതേഷു തേഷു
ശ്രീരാമസൂര്യോഽസ്തമുപാഗതോഽസ്തി
കോ വാ നയേത്തം ക്വ നു വേത്തി തേഷാം
നാത്ര സ്വബുദ്ധിപ്രസരോ ബഭൂവ (14)

അവരെല്ലാം ഉറങ്ങിക്കിടക്കുമ്പോൾ ശ്രീരാമസൂര്യൻ എന്താണ് ആകസ്മികമായി അസ്തമിച്ചതെന്നും ആർ അദ്ദേഹത്തെ എവിടേക്കു കൊണ്ടുപോയെന്നും അവർക്ക് ബുദ്ധിയിൽ തോന്നിയില്ല.

വിഭീഷണഃ കേവലമാസ്ത തേഷു
നിജേന ദിവ്യസ്ഫടികേന യോഽവേത്
ന ശ്രവ്യമാസീന്ന ച വാപി ദൃശ്യ
മന്യൈർജനൈര്യജ്ജഗതീതലേഽസ്മിൻ (15)

അവരിൽ വച്ച് വിഭീഷണൻ മാത്രം തന്റെ കൈയ്യിലുള്ള ദിവ്യമായ സ്ഫടികമണികൊണ്ട് സംഗതി മനസ്സിലാക്കി. ഈ ഭൂതലത്തിൽ മറ്റാർക്കും അക്കാര്യം കേൾക്കാനോ കാണാനോ കഴിഞ്ഞില്ല.

തേനൈവ ദിവ്യസ്ഫടികേന ദിവ്യ-
ശക്തിർദശാസ്യാവരജോ വ്യജാനാത്
കുത്രാസ്തി രാമോഽപഹൃതശ്ച കേന
കസ്മാച്ച ഹേതോഃ കിമവസ്ഥകശ്ച (16)

ആ സ്ഫടികമണിയുടെ പ്രഭാവംകൊണ്ട് ദിവ്യചക്ഷുസ്സു ലഭിച്ച ആ രാവണാനുജൻ രാവണനെവിടെയുണ്ടെന്നും ആരാണദ്ദേഹത്തെ അപഹരിച്ചതെന്നും അതെന്തിനായിരുന്നുവെന്നും അദ്ദേഹത്തിന്റെ അവസ്ഥയെന്തെന്നും മനസ്സിലാക്കി.

ശ്രീരാമസൈന്യേഷു പരസ്പരേണ
ദീർഘം വിമർശം സമുപേതവത്സു
വിഭീഷണോ ഭീഷണശോകമേഷാം
ഹർത്തും ഗിരം താവദിമാം പ്രപേദേ (17)

ശ്രീരാമസൈന്യങ്ങൾ പരസ്പരം ദീർഘമായി വിമർശിക്കാൻ തുടങ്ങിയപ്പോൾ അദ്ദേഹം അവരുടെ കഠിനദുഃഖമകറ്റാൻ ഈ വാക്കുകൾ പറഞ്ഞു.

ജാനാമി കേനാപഹൃതോ മനസ്വീ
മായാമുപാശ്രിത്യ രഘുപ്രവീരഃ
പ്രാപയ്യ നിദ്രാവശമേഷ നീതോ
ജാഗ്രത് പുനർനോ മനസാഽപി ധൃഷ്യഃ (18)

"മനസ്വിയായ രഘുവീരനെ മായയുപയോഗിച്ച് ആരാണപഹരിച്ചതെന്ന് എനിക്കറിയാം. ഉറക്കിക്കിടത്തിയാണദ്ദേഹത്തെ കൊണ്ടുപോയത്. ജാഗരൂകാവസ്ഥയിൽ അദ്ദേഹത്തെ മനസ്സുകൊണ്ട് പോലും അക്രമിക്കാൻ സാധ്യമല്ല."

പാതാളദേശാധിപതിഃസഹായോ
ദശാനനസ്യാസ്തി ഹി മൈയരാബഃ
തേനൈവ മായാവശതോഽപനീതഃ
ശ്രീരാമഭദ്രഃ സുതരാം വിനീതഃ (19)

മൈയരാബനെന്നു പേരായ പാതാളചക്രവർത്തി രാവണന്റെ സഹായിയാണ്. വിനീതനായ ശ്രീരാമനെ അയാളാണ് മായാപ്രയോഗത്തിലൂടെ തട്ടിക്കൊണ്ടുപോയത്.

നീതാശ്ച ദേശം സ്വകമേഷ തേന
പ്രസ്വാപ്യ സർവ്വാനിഹ സംസ്ഥിതാന്നഃ
പ്രാപ്തവ്യ ഏവാസ്തി സ ദേശ ആശു
യാവത്സ തം ഹന്തി രഘുപ്രവീരം (20)

ഇവിടെയുള്ളവരെയെല്ലാം ഉറക്കത്തിലാഴ്ത്തി അയാൾ ശ്രീരാമനെ സ്വന്തം ദേശത്തിലേക്കാണ് കൊണ്ടുപോയിട്ടുള്ളത്. അയാൾ രഘുവീരനെ വധിക്കുന്നതിനുമുമ്പ് നമുക്കവിടെയെത്തിയേ മതിയാവൂ.

ഏകോ/സ്തി വജ്രാംഗബലീ ഹനൂമാൻ
യോ/സ്മാസു ശക്തഃ സമഭിപ്രപത്തും
പാതാളദേശം ദനുജാധിരാജ-
നിവാസഭൂമിം ഭുജഗൈഃ പരീതം (21)

അസുരരാജചക്രവർത്തിയുടെ സർപ്പങ്ങൾ ചുഴന്ന പാതാളരാജ്യത്തിലേക്ക് ചെല്ലാൻ മാത്രം കരുത്തുള്ള ഒരാൾ നമ്മുടെ ഇടയിലുണ്ട്. അതു വജ്രംകൊണ്ട് തീർത്ത അവയവങ്ങൾ കൊണ്ടെന്നോണം ബലിഷ്ഠനായ ഹനുമാനാണ്.

തസ്മാത്സ യാത്വാശു വിഹായ ചിന്താം
തത്ര സ്ഥിതം രക്ഷതു രാഘവം ച.
കൃത്യേഷു സർവ്വേഷ്വിദമേവ കൃത്യം
ഭജേത താവത് പ്രഥമത്വകോടിം. (22)

അതിനാൽ അദ്ദേഹം ചിന്ത വെടിഞ്ഞു പെട്ടെന്നുപോയി ശ്രീരാമനെ രക്ഷിക്കട്ടെ. ആ കൃത്യമാണല്ലോ എല്ലാ കർത്തവ്യങ്ങളിലും വച്ച് പ്രഥമകോടിയിലെത്തുന്നത്.

വാചം നിശമ്യാഥ വിഭീഷണസ്യ
ശ്രീരാമഭദ്രാർത്ഥപരായണസ്യ
ഉത്പപ്ലുവേ ദ്യാം പവനസ്യ പുത്രഃ
പാതാളദേശം പ്രതി ച പ്രതസ്ഥേ. (23)

ശ്രീരാമന്റെ നന്മയിൽ തത്പരനായ വിഭീഷണന്റെ വാക്കുകൾ കേട്ട് വായുപുത്രനായ ഹനുമാൻ ആകാശത്തിലേക്ക് എടുത്തുചാടി പാതാളദേശത്തേക്കു പുറപ്പെട്ടു.

സങ്കല്പിതാർത്ഥം ഹൃദി സംപ്രധാര്യ
കഷ്ടൈരനിഷ്ടൈരപി വേഷ്ടിതാംഗാഃ
മനസ്വിനോ ധൈര്യപരാ സ്വകാര്യം
സംസാധയന്ത്യേവ തദേകചിത്താഃ (24)

അനിഷ്ടങ്ങളായ കഷ്ടങ്ങൾ എത്രതന്നെ ശരീരത്തെ ക്ലേശിപ്പിച്ചാലും ധീരന്മാരായ മനസ്വികൾ ഉദ്ദിഷ്ടകാര്യം മനസ്സിലുറപ്പിച്ച് അതിൽ മാത്രം ഏകാഗ്രരായി അത് സാധിച്ചെടുക്കുക തന്നെ ചെയ്യും.

പ്രതിഷ്ഠമാനശ്ച ദദർശ മധ്യേ -
പഥം തദാ വീരവരഃ സരഃസഃ
ചക്രൈരിവാത്യന്തവിശാലരൂപൈഃ
പദ്മൈർഭൃതം യത് പരിതോ ബഭൂവ (25)

വീരവരനായി അദ്ദേഹം യാത്ര തിരിച്ചപ്പോൾ വഴിമധ്യത്തിലൊരു സരസ്സുകണ്ടു. അതിൽ നിറയ വിശാലരൂപം പൂണ്ട ചക്രങ്ങളെപ്പോലെയുള്ള താമരപ്പൂക്കളായിരുന്നു.

സമുദ്ഭൂധാരൈകമസൗ തദൈഷു
തന്നാളദണ്ഡേ സ്വമവേശയച്ച
ഗച്ഛൻ ക്രമാത്തേന ദദർശ ചാപി
സരോഽന്യദേകം സ കവിപ്രവീരഃ (26)

അവയിൽനിന്നൊന്ന് അദ്ദേഹം പിഴുതെടുത്ത് അതിന്റെ നാളിയിലേക്ക് സ്വയം ഒതുങ്ങിക്കൂടി. അതിലൂടെ കടന്നുചെന്നപ്പോൾ ആ വാനരവീരൻ മറ്റൊരു സരസ്സുകണ്ടു.

സരസ്തദാസീത് പരിരക്ഷിതം തത് -
പുത്രേണ മച്ഛാനഭിധേന ദിവ്യം
സുവർണ്ണമത്സ്യാഭിധയാ പ്രസൂതോ
യോഽഭൂത് പുരാ സംഗവശാന്നിജസ്യ (27)

ആ ദിവ്യസരസ്സിനെ പരിരക്ഷിച്ചിരുന്നത് അദ്ദേഹത്തിന്റെ പുത്രനായ മച്ഛാനുവായിരുന്നു. അയാളുണ്ടായത് അദ്ദേഹത്തിന് പണ്ട് സുവർണ്ണമത്സ്യയുമായുണ്ടായ സമാഗമത്തിലൂടെയായിരുന്നു.

പ്രസൂതമാത്രം കില സാ തനൂജം
ദശാസ്യരോഷം പരിഹർത്തുകാമാ
സമുദ്രതീരേ വിസർജ്ജ്യ വാമാ
പ്രീതാഽപി പുത്രാപ്തിവശേന ഭീതാ (28)

പുത്രലബ്ധിയിൽ സന്തുഷ്ടയെങ്കിലും ഭീതയായ ആ സുന്ദരി രാവണന്റെ രോഷം ഒഴിവാക്കാൻ അവനെ ജാതമാത്രയിൽ ത്തന്നെ സമുദ്രതീരത്തുപേക്ഷിച്ചിരുന്നു.

**സമുദ്രതീരേ വിലസന്തമേനം**
**സ്വപ്നേ കദാചിത് പരിദൃഷ്ടപൂർവ്വം**
**പാതാളരാജ്ഞോഽക്ഷിഗതം ചകാരാ-**
**ദായ സ്വദേശം ച സമാനിനായ** (29)

പണ്ടൊരിക്കൽ സ്വപ്നത്തിൽക്കണ്ട ഇവൻ സമുദ്രതീരത്തു കളിയാടുന്നത് പാതാളരാജാവിന്റെ ദൃഷ്ടിയിൽപ്പെട്ടു. അദ്ദേഹം അവനെയെടുത്തു സ്വന്തദേശത്തിലേക്കു കൊണ്ടുപോയി.

**പുത്രീചകാരാപി ച തം പ്രഹൃഷ്ടഃ**
**സംപോഷയാമാസ സുഖേന ചാപി**
**കാലേന താവദ് വവൃധേ കുമാരഃ**
**കുമാരവച്ഛക്തിയുതോ ബഭൂവ.** (30)

സന്തുഷ്ടനായ അദ്ദേഹം അവനെ മകനായി സ്വീകരിച്ചു. സന്തോഷപൂർവ്വം വളർത്തിക്കൊണ്ടുവരികയും ചെയ്തു. ആ കുട്ടി വളർന്നു വലുതായി, സുബ്രഹ്മണ്യനെപ്പോലെ ശക്തിമാനായിത്തീരുകയും ചെയ്തു.

**താരുണ്ണണ്യലാവണ്യവിഭുഷിതാംഗോ**
**നാഭുത്സ ദൃഷ്ടോ ജനകേന പൂർവ്വം**
**ഹേതോരതോ നഹ്യഭവത്തദാത്വേഽ-**
**ഭിജ്ഞാ തനുജസ്യ പിതുശ്ച കാപി** (31)

താരുണ്യലാവണ്യങ്ങൾകൊണ്ട് വിഭൂഷിതാംഗനായ അവനെ അച്ഛൻ മുമ്പു കണ്ടിട്ടുണ്ടായിരുന്നില്ല. അതുകാരണം അച്ഛനും മകനും തമ്മിൽ തിരിച്ചറിഞ്ഞതുമില്ല.

**വികസ്വരാംഭോജവിലോഭനീയാൻ**
**മച്ഛാനുരാരാത്സരസഃ സ്ഥിതഃ സൻ**
**സവിസ്മയോഽദൃഷ്ടചരീം കദാപി**
**വിചിത്രരുപാകൃതിമാലുലോകേ.** (32)

സരസ്സിലെ വിടരുന്ന താമരപ്പൂക്കളുടെ ഭംഗിയിലാകൃഷ്ടനായി നിൽക്കുമ്പോൾ മച്ഛാനു മുമ്പൊന്നും കണ്ടിട്ടില്ലാത്ത വിചിത്രാകൃതിയിലുള്ള ഒരു ജീവിയെ സാദ്ഭൂതം നോക്കിക്കണ്ടു.

കോഽയം ഭവേദ്ധേതുരിഹാത്ര കോ വാ
സമാഗമേസ്യേതി ബഹു പ്രതർക്കം
ആരൂഢവാനപ്യതിസൂക്ഷ്മദൃഷ്ട്യാ
ന നിശ്ചയം ഗന്തുമയം ശശാക (33)

"ഇതായിരിക്കാം? ഇദ്ദേഹത്തെ ഇവിടെവെച്ചു കാണാൻ കാരണമെന്തായിരിക്കും?" എന്നൊക്കെ ഏറെ ചിന്തിച്ചുനോക്കിയിട്ടും അയാൾക്ക് ഒരു തീരുമാനത്തിലെത്താൻ കഴിഞ്ഞില്ല.

അജ്ഞാത ഏഷോഽത്ര ജനഃകുതശ്ചിത്
സമാഗതോ മേ പ്രതിരോധമർഹഃ
മച്ഛാനുരേവം പ്രവിചിന്ത്യ സാക്ഷാത്
കപേഃ പ്രതീരോധ ഇവ സ്ഥിതോഽഭൂത് (34)

എവിടെനിന്നോ വന്നുചേർന്ന ഇയാൾ എന്റെ പ്രതിരോധമർഹിക്കുന്നു എന്നു ചിന്തിച്ച് മച്ഛാനു ആ വാനരനെ പ്രതിരോധിക്കാനെന്നോണം നിന്നു.

തൃണായ മത്വാ ഹനുമാൻ യദാ തം
പ്രക്രാന്തുമഗ്രേ സമഭൂത് പ്രവൃത്തഃ
പദാനതാശീവിഷതുല്യരൂപോ
മച്ഛാനുരേതം ന്യരുണത്തദാനീം. (35)

അതിനു പുല്ലുവില കൽപിച്ച് ഹനുമാൻ മുന്നോട്ട് നടക്കാൻ തുനിയവേ ചവിട്ടേറ്റ പാമ്പിനെപ്പോലെ മച്ഛാനു അദ്ദേഹത്തെ തടഞ്ഞു.

രുദ്ധേ കപൗ വീരവരേണ തേന
ഭയങ്കരം യുദ്ധമഭൂത് പ്രവൃത്തം
ശൗര്യം ച വീര്യം ച പരാക്രമശ്ച
യത്രോഭയോശ്ചിത്രമിവാവിരാസൻ (36)

ആ വീരൻ ആ വാനരനെ തടഞ്ഞുനിർത്തിയപ്പോൾ രണ്ടുപേരും തമ്മിൽ ഘോരമായ യുദ്ധം നടന്നു. രണ്ടുപേരുടെയും ശൗര്യവീര്യപരാക്രമങ്ങൾ അത്ഭുതംപോലെ തോന്നിപ്പിച്ചു.

പിതാ ച പുത്രശ്ച തദാ നിയുദ്ധേ
പരസ്പരേണ വ്യതിജഘ്നതുസ്സിതൗ
തലൗ വിനിഷ്പീഡ്യ ക്രുധാ പരീതാ-
വുരോനപീഡം പരിസംഗതൗ ച (37)

യുദ്ധത്തിൽ ആ അച്ഛനും മകനും രോഷാവിഷ്ടരായി കൈ ഞെരിച്ച് നെഞ്ഞമരുംവിധം പരസ്പരം മല്ലടിച്ചു.

ചിരം നിയുധ്യാഽപി യദാ ന കഞ്ചി-
ദപശ്യതാം തൗ പരിഹീയമാനം
തദാപരം വിസ്മയമഭ്യുപേതൗ
ക്ഷണം നു യുദ്ധാദ്വിരതൗ പ്രവീരൗ (38)

ഏറെ നേരെ അടരാടിയെങ്കിലും ആ രണ്ടു വീരന്മാർ രണ്ടിലൊരാളും തരിമ്പും തോറ്റുകൊടുക്കുന്നില്ലെന്നുകണ്ട് അങ്ങേയറ്റം അത്ഭുതപ്പെട്ട് ക്ഷണനേരം യുദ്ധത്തിൽനിന്നു പിന്തിരിഞ്ഞു.

അന്യോന്യമാലോകയതാം തദാ തൗ
സാമ്യം മിഥസ്തൗ സമപശ്യതാം ച
ഭൂയോഽപ്യതോ വിസ്മയമീയിവാംസൗ
സംഭാഷണേ പ്രാവൃതതാം തതശ്ച. (39)

അവർ പരസ്പരം നോക്കി, പരസ്പര സാദൃശ്യം തിരിച്ചറിയുകയും ചെയ്തു. വീണ്ടും വിസ്മയമാണ്ട് പരസ്പരസംഭാഷണത്തിലേർപ്പെട്ടു.

സംരക്ഷകം പദ്മസരോവരസ്യ
പ്രപച്ഛ താവദ്ധനുമാൻ യുവാനം
കോ വാ ഭവാൻ കസ്യ സുതഃ കഥം ച
പരാക്രമോഽദൃഷ്ടചരോ ജഗത്യാം (40)

പദ്മസരോവരത്തിന്റെ സംരക്ഷകനായ ആ യുവാവിനോട് ഹനുമാൻ ചോദിച്ചു. 'താങ്കളാരാണ്? ആരുടെ മകനാണ്? ലോകത്തെങ്ങും കാണാത്ത ഈ പരാക്രമം എങ്ങിനെ കൈവന്നു ?

നൈവാദ്യ യാവത് കഠിനാഃ പ്രഹാരാഃ
കേനാഽപി സോഢാ ഇഹ മേ ജഗത്യാം

വായോരിവാസഹ്യതമാഽസ്തി ശക്തിർ -
മ്മമേതി ലോകേഷു ഗതാ പ്രസിദ്ധിഃ (41)

നാളിതുവരെ എന്റെ കഠിനപ്രഹരങ്ങൾ ഈ ലോകത്തിൽ ആർക്കും താങ്ങാൻ കഴിഞ്ഞിട്ടില്ല. വായുവിനുള്ളതുപോലെത്തന്നെ താങ്ങാൻ കഴിയാത്തതാണ് എന്റെ കരുത്തെന്നാണ് ലോകത്തിലുള്ള കേൾവി.

ത്വമേവ താവത് പ്രഥമോഽസി യേന
മമ പ്രഹാരാഃ കഠിനാഃ വിസോഢാഃ
ന കേവലം താവദിദം ത്വയാ തു
മയ്യേവ ഗാഢം പ്രഹൃതം പ്രവീര! (42)

എന്റെ കഠിനമായ പ്രഹരങ്ങൾ സഹിച്ച ആദ്യത്തെ ആൾ നീയാണ്. അതു മാത്രമല്ല. ഹേ വീര! നീ എന്നെ ഇങ്ങോട്ടും കഠിനമായി പ്രഹരിച്ചു."

നിശമ്യ വാചോഽസ്യ തദാ പ്രവാചോ
മച്ഛാനുരേനം പ്രഹസന്നിവോചേ
കാമം ഭവാൻ വീര്യവതാം വരേണ്യോ
ഭവേന്ന മേഽഗ്രേ ഭവതോഽസ്തി വീര്യം. (43)

വാഗ്മിയായ അദ്ദേഹത്തിന്റെ ആ വാക്കുകൾകേട്ട് മച്ഛാനു പുഞ്ചിരികൊണ്ടെന്നോണം ഇപ്രകാരം പറഞ്ഞു., "അങ്ങ് വീര്യവാന്മാവിൽ വച്ച് ശ്രേഷ്ഠനായിരിക്കാം. എന്നാൽ അങ്ങയുടെ ആ വീര്യമൊന്നും എന്റെ മുമ്പിൽ വിലപ്പോവില്ല.

വായോസ്തനൂജസ്യ സുതോഽസ്മ്യഹം ഭോഃ!
ഹനൂമതോ ലോകസുവിശ്രുതസ്യ
പുത്ര്യാം ദശാസ്യസ്യ പുരാ സുവർണ്ണ -
മത്സ്യാഭിധായാമഭിസംപ്രജാതഃ (44)

നോക്കൂ! വായുപുത്രനും ലോകപ്രശസ്തനുമായ ഹനുമാന് സുവർണ്ണമത്സ്യയെന്ന രാവണപുത്രിയിൽപ്പിറന്ന മകനാണ് ഞാൻ.

ന മേ പുരഃ സ്ഥാതുമിഹാത്ര ശക്തഃ
കശ്ചിദപി ലോകേ ക്വ ഭവാൻ പുനസ്തു

വായോർദശാസ്യസ്യ ച ഭീഷണേ ദ്വേ
ശക്തീ സ്ഥിരേ സ്തോ മയി വിദ്ധി താവത് (45)

എന്റെ മുമ്പിൽ നിൽക്കാൻ ഈ ലോകത്തിലാർക്കുതന്നെയും സാധ്യമല്ല; പിന്നെയല്ലേ അങ്ങേക്ക്? വായുവിന്റേയും രാവണന്റേയും രണ്ടു ശക്തികളും എന്നിൽ സ്ഥിരമായി കുടികൊള്ളുന്നുണ്ടെന്നറിഞ്ഞാലും."

ശ്രുത്വൈതദൂർജസ്വി വചഃ സുതസ്യ
സംഹൃഷ്ടരോമാ ഹനുമാംസ്തദാനീം
അവാപ്തസർവ്വസ്വ ഇവാതിതൃപ്തോ
മച്ഛാനുമൂചേ വചനം പ്രഹൃഷ്ടഃ (46)

മകന്റെ ആ ഉശിരുറ്റ വാക്കുകേട്ട് ഹനുമാൻ രോമാഞ്ചിതനായും സർവ്വസ്വവും ലഭിച്ചതുപോലെ സന്തുഷ്ടനായും ആഹ്ലാദപൂർവ്വം പറഞ്ഞു.

ത്വം മേ സുതോ വീര! പിതാ തവാഹം
ലോകേ ഹനുമാനഹമേവ പുത്ര!
ത്വദ്ദർശനേനൈവ സുതൃപ്തമേഹി
മഹ്യം പരിഷ്വംഗസുഖം പ്രദേഹി (47)

ഹേ വീര! നീ എന്റെ മകനാണ്. ഞാനാണ് നിന്റെ അച്ഛൻ. മകനേ, ഞാൻ തന്നെയാണ് ഹനുമാൻ. നിന്നെ കണ്ടതുകൊണ്ട് തന്നെ തൃപ്തനായ എന്റെ അടുക്കലേക്ക് വരൂ! ആലിംഗനസുഖം നൽകൂ!

സത്പുത്രിണാം ധന്യതമോഽസ്മി പുത്ര!
യത്ത്വാദൃശോ മേഽസ്തി ഗുണീ സുപുത്രഃ
ആലോകമാലോകമഹം ന തൃപ്തിം
ത്വാം യാമി കൽപദ്രുഫലം യഥൈവ (48)

മകനേ, ഞാൻ സത്പുത്രവാന്മാരിൽ വച്ച് ഏറ്റവും കൃതാർഥനാണ്. എന്തെന്നാൽ നിന്നെപ്പോലെ സദ്ഗുണസമ്പന്നനായ ഒരുവനാണല്ലോ എനിക്കു പുത്രനായിപ്പിറന്നത്. കൽപദ്രുമഫലത്തെയെന്നോണം നിന്നെ കണ്ടിട്ടും കണ്ടിട്ടും എനിക്കു തൃപ്തി വരുന്നില്ല.

ആത്മൈവ നാമാത്മജ ഉക്തപൂർവ്വഃ
ശ്രുതൗ മമാത്മൈവ തതോऽസി വീര!
ശൗര്യം യഥാ മേ ത്വയി തത്തഥൈവ
തഥൈവ രൂപം ച ഗുണാസ്തഥൈവ (49)

ആത്മാവുതന്നെയാണ് ആത്മജനെന്നാണല്ലോ ശ്രുതിയിൽ പറഞ്ഞിട്ടുള്ളത്. അതിനാൽ ഹേ വീര! ഞാൻ തന്നെയാണ് നീ. എനിക്കുള്ളതുപോലെത്തന്നെയാണ് ശൗര്യം നിനക്കുമുള്ളത്. ഗുണങ്ങളും അതുപോലെത്തന്നെ.

പ്രഭോ! വിചിത്രൈവ തവാസ്തി മായാऽ-
കസ്മാദ്യയാ സംഗമിതാവിഹ സ്വഃ
ഇത്യേവമുക്ത്വാ സ ബഭൂവ തൂഷ്ണീം
കപിഃ പ്രഹർഷാശ്രുഭരാവിലാക്ഷഃ (50)

"ഈശ്വര, അങ്ങയുടെ മായ വിചിത്രംതന്നെ. അതു നിമിത്ത മാണല്ലോ നമ്മളിന്നു ഒത്തുചേർന്നത്." ഇത്രയും പറഞ്ഞ് ആ വാനരശ്രേഷ്ഠൻ കണ്ണിൽ ആനന്ദാശ്രു നിറഞ്ഞ് നിശ്ശബ്ദനായി.

മച്ഛാനുരപ്യേനമഥോ വിദിത്വാ
വായോസ്തനൂജം പിതരം പ്രിയം സ്വം
അപ്രാർഥിതാവാപ്തഫലോ വിധാനാദ്
വിധേർബഭൂവാതിതരാം പ്രഹൃഷ്ടഃ (51)

മച്ഛാനുവും അദ്ദേഹത്തെ തന്റെ പിതാവായ വായുസുതനാ യി തിരിച്ചറിഞ്ഞ് വിധിയിൽനിന്ന് ആഗ്രഹിക്കാതെ തന്നെ ഫലം ലഭിച്ചതിൽ അതീവസന്തുഷ്ടനായിത്തീർന്നു.

യാഭ്യാം ഭുജാഭ്യാമഭവൻ പ്രഹാരാഃ
സമ്പാതിതാ യേന ഭൃശം കഠോരാഃ
താഭ്യാം ഗളച്ചേതനഏഷ താത-
മാലിംഗനേ ഗാഢതമേ ബബന്ധ (52)

ഏതു കൈകൾകൊണ്ടാണ് താൻ അതികഠിനമായ പ്രഹര ങ്ങൾ നൽകിയത്, അതേ കൈകൾകൊണ്ടുതന്നെ അവൻ പശ്ചാ ത്താപപൂർവ്വം അച്ഛനെ ഗാഢാലിംഗനത്തിൽ ബന്ധിച്ചു.

പാദൗ ച പസ്പർശ ഗുരോഃ പ്രവീരഃ
ക്ഷമാമിമം ചാപി ഭൃശം യയാചേ
അജ്ഞാതഹേതോർബഹുകർമ്മ ലോകേ-
നൗചിത്യപൂർണ്ണം ക്രിയതേ ജനനേ (53)

ആ വീരൻ അച്ഛന്റെ കാലുതൊട്ട് ഏറെ ക്ഷമ ചോദിച്ചു. അറിഞ്ഞുകൂടായ്മ നിമിത്തം ഈ ലോകത്തിൽ ആളുകൾ വളരെയേറെ അനുചിതകർമ്മങ്ങൾ ചെയ്യാറുണ്ടല്ലോ.

ഉത്ഥാപ്യ തം വാനരവീരമുഖ്യഃ
ശിരസ്യുപാഘ്രായ ച വീരവര്യം
വാത്സല്യഭാരാകുലിതാന്തരംഗഃ
പുനഃപുനഃ സസ്പൃഹമാലിലിംഗ (54)

വാനരവീരമുഖ്യനായ ഹനുമാൻ ആ വീരനെ പിടിച്ചെഴുന്നേൽപിച്ച് തലയിൽ മുകർന്ന് വാത്സല്യഭാരം നിമിത്തം തരളഹൃദയനായി വീണ്ടും വീണ്ടും സസ്പൃഹം ആലിംഗനം ചെയ്തു.

വ്രീഡാവനമ്രഃ സ ച തം വിനമ്ര-
ഭാവേന ഭൂയോ വിനിബദ്ധഭാവഃ
അതർക്കിതാവാപ്തതദീയസംഗഃ
സമാലിലിംഗ പ്രണനാമ ചാപി. (55)

ലജ്ജകൊണ്ടു തലകുനിച്ച ആ മകനും വിനയംകൊണ്ട് കൂടുതൽ വിനമ്രഭാവം കൈക്കൊണ്ട് അചിന്തിതമായ ആ പിതൃസമാഗമം അനുഭവിച്ച് അദ്ദേഹത്തെ ആലിംഗനം ചെയ്തു നമസ്കരിച്ചു.

ഏവം ക്ഷണൗഘേ കതിചിദ് വ്യതീതേ
പിതുശ്ച പുത്രസ്യ ച സംഗമേന
ഭാവസ്യ ചാവേഗ ഉപേത ഈഷ-
ച്ഛാന്തിം സുതഃ സ്വം ജനകം ബഭാഷേ (56)

അച്ഛന്റെയും മകന്റെയും സമാഗമംകൊണ്ട് ഏറെ നിമിഷങ്ങൾ കടന്നുപോയപ്പോൾ വികാരത്തിന്റെ തീക്ഷ്ണത കുറഞ്ഞ വേളയിൽ മകനച്ഛനോട് പറഞ്ഞു.

**പ്രയോജനം മേ/ത്ര സമാഗമസ്യ**
**സംപ്രോച്യതാം താത! സുദൂരദേശേ**
**കോ വാത്ര ഹേതുഃ കിമു വാ/പി സാധ്യം**
**ക്രിയാ അപാർത്ഥാ ന ഭവാദൃശാം സ്യുഃ (57)**

"അച്ഛാ, ഈ വീദൂരദേശത്ത് എനിക്കുവന്നുചേർന്ന അങ്ങയുമായുള്ള സമാഗമത്തിന്റെ ഉദ്ദേശ്യം പറയൂ. എന്താണതിനു ഹേതു? എന്തെങ്കിലും സാധിക്കാനുണ്ടോ? അങ്ങയെപ്പോലുള്ളവരുടെ പ്രവൃത്തികൾ കേവലം നിഷ്പ്രയോജനങ്ങളാവാറില്ലല്ലോ."

**ശ്രുത്വാ വചസ്തസ്യ കപിർഹനൂമാൻ**
**വൃത്തം യഥാവൃത്തമമും ജഗാദ**
**ശ്രീരാമമന്വേഷ്ടുമഹം പ്രവൃത്തഃ**
**പാതാളദേശം പ്രതി സംപ്രയാമി. (58)**

മകന്റെ വാക്കുകൾ കേട്ട് ഹനൂമാൻ നടന്ന സംഭവങ്ങളെല്ലാം അതേപടി വിവരിച്ചുകൊടുത്തു. "ശ്രീരാമനെ അന്വേഷിച്ച് പുറപ്പെട്ട ഞാൻ പാതാളദേശത്തിലേക്കു പോവുകയാണ്"

**പന്ഥാനമേതസ്യ കൃതേ വദ ത്വം**
**യേനാഹമേനേന തമഭ്യുപേയാം.**
**ഭവേദനർത്ഥഃ സതി മേ വിളംബേ/-**
**ലംഭൂഷ്ണുരേതം നഹി സോഢുമസ്മി. (59)**

"എനിക്കവിടേക്കു പോകാനുള്ള വഴി നീ പറഞ്ഞുതരിക. എനിക്കു താമസം നേരിട്ടാൽ ഉണ്ടാവാൻ പോകുന്നത് വലിയ അനർത്ഥമാണ്. അത് അലംഭാവത്തോടെ സഹിക്കാൻ എനിക്കാവില്ല."

**മച്ഛാനുരാകർണ്ണ്യ വചസ്തദീയം**
**ചിന്താം മനസ്വീ മഹതീം പ്രപേദേ**
**കൃത്യേ/പ്യകൃത്യേ/പി ച മുഗ്ദ്ധഭാവഃ**
**സദ്യോ ന നിശ്ചേതുമസൗ ശശാക (60)**

അദ്ദേഹത്തിന്റെ വാക്കുകൾകേട്ട് മച്ഛാനു അഗാധചിന്തയിലാണ്ടു. ചെയ്യേണ്ടതും ചെയ്യാൻ പാടില്ലാത്തതും തമ്മിൽ വേർതിരിച്ചറിയാനാവാതെ അവൻ ഒരു നിശ്ചയത്തിലെത്താൻ ശക്തനായില്ല.

ആഖ്യാമി ചേന്മാർഗ്ഗമിമം ഭവേത്സ
ന്യായ്യോ ന മാർഗ്ഗഃ പ്രതി മൈയരാബം
സമ്പോഷിതോഽഹം സുതനിർവിശേഷം
യേനാഽസ്മി ബാല്യാത് കരുണാപരേണ (61)

"ഞാൻ വഴി പറഞ്ഞുകൊടുക്കുകയാണെങ്കിൽ അത് മൈയരാബനോട് നീതിപുലർത്തലാവില്ല. കരുണാമയനായ അദ്ദേഹമാണ് പുത്രനിർവിശേഷം എന്നെ ബാല്യം മുതൽ പോറ്റിവളർത്തിയത്."

നോ മാർഗ്ഗമാഖ്യാമി ഭവേത്തദപ്യ-
ന്യായ്യം മദിയേ ജനകേ പ്രിയേഽസ്മിൻ
യസ്യാത്മജോഽഹം മമ ജന്മഹേതുർ
യ്യഃ, സംഭവോ യസ്യ വശാന്മമാഭൂത്. (62)

"ഞാൻ വഴി പറഞ്ഞുകൊടുത്തില്ലെങ്കിലോ അത് തന്റെ പ്രിയപ്പെട്ട ഈ അച്ഛനോട് നീതി കാണിക്കലാവില്ല. അദ്ദേഹത്തിന്റെ ആത്മജനാണ് ഞാൻ; എന്റെ ജന്മത്തിനു ഹേതുഭൂതനാണദ്ദേഹം. അദ്ദേഹം നിമിത്തമാണ് ഞാനുണ്ടായതു തന്നെ."

ഏവം സ്ഥിതേ കിം കരവാണി കിം വാ
ബ്രുവാണി കിം വാ ഖലു ചിന്തയാനി?
ധർമ്മസ്യ ലോപോ ന ഭവേദ്യഥാ മേ
പ്രവർത്തിതവ്യം മയകാ തഥാഽത്ര (63)

"ഈ കാര്യങ്ങൾ ഇങ്ങനെയായിരിക്കേ ഞാനെന്തു ചെയ്യണം? ഞാനെന്തു പറയണം? എന്തു ചിന്തിക്കണം? എനിക്കു ധർമ്മലോപം വരാത്ത വിധത്തിൽ വേണം ഞാൻ പ്രവർത്തിക്കാൻ."

ഏവംവിധാം ധർമ്മവിരോധശൂന്യാം
ബുദ്ധിം സമാധായ സമാഹിതാത്മാ
സ്വവാഗ്മിതായാഃ പരമം പ്രമാണം
മിതം ച സാരം ച വചോഽഭ്യുവാച (64)

ഇങ്ങനെ ധർമ്മവിരോധമില്ലാത്ത ബുദ്ധി കൈക്കൊണ്ട് ശ്രദ്ധ കേന്ദ്രീകരിച്ച് അവൻ സ്വന്തം വാഗ്മിത്വത്തിന്റെ ഉൽകൃഷ്ടനിദർശനമായി മിതവും സാരവുമായ വാക്കു പറഞ്ഞു.

പ്രാപ്തോ ഭവാനേ്യന പഥാ/ത്ര താവത്
കിം തേന ശക്യം ന പുനഃ പ്രയാതും?
പരേംഗിതജ്ഞാനഫലാഢ്യബുദ്ധ്യാ
തദാശയം ദ്രാഗ്ബുബുധേ ഹനുമാൻ (65)

"അങ്ങ് ഇവിടെ വന്നുചേർന്ന വഴിയിലൂടെ വീണ്ടും യാത്ര തിരിച്ചുകൂടേ?" പരേംഗിതജ്ഞാനമുള്ള തന്റെ കൂർമ്മബുദ്ധിയിലൂടെ ഹനുമാൻ പെട്ടെന്ന് അവന്റെ ആശയം മനസ്സിലാക്കി.

### അനുഷ്ടുപ്പ്

ഉദ്ധൃത്യ കമലം സദ്യസ്തന്നാളേ സ്വമവേശയത്
പാതയൻ സ്നേഹലുളിതാം ദൃഷ്ടിം സ്വതനയേ കപിഃ (66)

തന്റെ മകനുനേരെ സ്നേഹാർദ്രമായി ദൃഷ്ടി പായിച്ച് ഹനുമാൻ ഒരു താമരപ്പൂ പിഴുതെടുത്ത് അതിന്റെ നാളത്തിൽ കയറിയിരുന്നു.

# പതിനാലാം സർഗ്ഗം

## മൈയാരോബാഖ്യാനം പൂർവ്വവൃത്താന്തം

### (ഇന്ദ്രവജ്ര, ഉപജാതി)

തദാ പ്രവൃത്തോ ഗമനേ ഹനൂമാൻ
യഥാഽധ്വനോഽംശം ക്രമതേ തഥൈവ
തന്മാർഗ്ഗരോധാർത്ഥമുപസ്ഥിതോഽഭൂ-
ജ്ജ്വാലാവലീഢോഽഭയദോഽദ്രിരേകഃ (1)

അങ്ങിനെ പോകാൻ പുറപ്പെട്ട ഹനുമാൻ വഴിയേതാനും പിന്നിട്ടപ്പോൾ അദ്ദേഹത്തിന്റെ വഴി തടസ്സപ്പെടുത്തിക്കൊണ്ട് കത്തുന്ന ഒരു പർവ്വതം കാണപ്പെട്ടു.

ദൃഷ്ട്വൈവമേനം സമുപസ്ഥിതം സ
ഘോരം മനാഗപ്യവികമ്പിതഃ സൻ
സവിഗ്രഹോഽന്യോഽദ്രിരിവാവതസ്ഥേ
തൃണായ തം വീരവരശ്ച മേനേ (2)

ആ ഭയങ്കരമായ പർവ്വതം മുന്നിൽ നിൽക്കുന്നതുകണ്ട് തരിമ്പും പേടിക്കാതെ അദ്ദേഹം ശരീരമെടുത്ത മറ്റൊരു പർവ്വതത്തെപ്പോലെ നിലയുറപ്പിച്ചു. ആ വീരൻ ആ പർവ്വതത്തിനു പുല്ലുവില കൽപിക്കുകയും ചെയ്തു.

ശത്രോഃ പ്രയോഗോഽയമിതി പ്രപന്നോ
ഹസന്നിവൈനം പ്രവിലംഘ്യ വീരഃ
കാര്യൈകതാനോ വിഗതാഭിമാനോ
ഭൂയോഽപി ഗന്തും ഹനൂമാൻ പ്രവൃത്തഃ (3)

ഇതു ശത്രുവിന്റെ പ്രയോഗമാണെന്നു ബോധ്യപ്പെട്ട വീരനായ ആ ഹനുമാൻ ചിരിച്ചുകൊണ്ടെന്നപോലെ അതിനെ മറികടന്ന് കാര്യത്തിൽ മാത്രം മനസ്സൂന്നി അഹങ്കാരം വെടിഞ്ഞ് വീണ്ടും പുറപ്പെട്ടു.

അധ്വാനമേഷ ക്രമതേ പുരാഽസൗ
യദാ തദാഽഭൂത് പ്രകടോഽത്ര കശ്ചിത്.

ഘനാഭ്രവൃന്ദപ്രതിമോ വിശാലോ
ദുർദാന്ത ഏകോ ദ്വിരദഃ കുതശ്ചിത് (4)

അദ്ദേഹം വഴി തരണം ചെയ്തുകൊണ്ടിരിക്കേ അവിടെ കനത്ത മേഘംപോലെയുള്ള, നിയന്ത്രിക്കാൻ വിഷമമുള്ള ഒരു വലിയ ആന പ്രത്യക്ഷപ്പെട്ടു.

പ്രഹർത്തുമേനം സ യദോദ്യതോ്ഭൂത്
തദൈവ തസ്മിൻ പ്രജഹാര തീവ്രം
വായോഃ സുതോ വായുജവേന ചൈനം
സംപ്രാപയാമാസ യമസ്യ ലോകം (5)

ആ ആന തന്നെ ആക്രമിക്കാൻ ഒരുമ്പെടുമ്പോഴേക്കും ആ വായുസുതൻ അവനെ വായുവേഗത്തിൽ അടിച്ചുവീഴ്ത്തി; അവനെ കാലപുരിയിലേക്ക് അയക്കുകയും ചെയ്തു.

നിഹത്യ തം യാവദഭൂദ്ധനുമാൻ
ഭൂയോ്പി വീരോ ഗമനേ പ്രയുക്തഃ
താവത്കുതശ്ചിന്മശകാവലീ തം
സംപ്രാവൃണോത് കൃഷ്ണഘനാവലീവ (6)

അവനെ വധിച്ച് ഹനുമാൻ വീണ്ടും യാത്രയാരംഭിച്ചപ്പോഴേക്കും അദ്ദേഹത്തെ കൊതുകുകളുടെ ഒരു പട കാർമേഘം പോലെ മൂടിക്കളഞ്ഞു.

വാതേ്യവ ഘോരാ രജനീ തമിസ്രാ
ഭയങ്കരേവാപദിവാപതത്സാ
തയാ സമന്താത് ക്ഷതവിക്ഷതോ്പി
ധൈര്യം സ നോ ധൈര്യധനോ മുമോച (7)

ഘോരമായ കൊടുങ്കാറ്റുപോലെയും നിബിഡാന്ധകാരമായ രാത്രിയെപ്പോലെയും ആ കൊതുകുപട അദ്ദേഹത്തിന്റെ ശരീരത്തിൽ പതിച്ചു. എന്നാൽ ധൈര്യധനനായ അദ്ദേഹം അതു നിമിത്തം ശരീരമാസകലം മുറിവേറ്റിട്ടും ധൈര്യമുപേക്ഷിച്ചില്ല.

കപിപ്രവീരോ ഘനയാ തയാ്ഭൂത്
ക്ലാന്തഃ ശരീരേണ ന ചേതസാ തു

കാംശ്ചിത് ക്ഷണാംശ്ചാപി ബഭൂവ ദൃഷ്ടി-
സ്തസ്യാവരുദ്ധാ ഖലസേവയേവ (8)

ആ ഇടതൂർന്ന കൊതുകുപട നിമിത്തം ശരീരംകൊണ്ടു ക്ഷീണിച്ചെങ്കിലും വാനരശ്രേഷ്ഠനായ ഹനുമാൻ മനസ്സുകൊണ്ട് ഒട്ടും ക്ഷീണിച്ചില്ല. നീചന്മാരുമായുള്ള സംസർഗ്ഗം കൊണ്ടെന്നപോലെ അദ്ദേഹത്തിന്റെ കാഴ്ചക്കു കുറേനേരം കൂടി തടസ്സമുണ്ടായെന്നു മാത്രം.

ദ്രഷ്ടും സമർത്ഥോऽപി ന കിഞ്ചിദേഷ
ഘനാന്ധകാരേഷ്വിവ ദീപഹീനഃ
ആലോഡയാമാസ ഭുജദ്വയേന
ജലപ്രപൂർണ്ണാമിവ താം സ്രവന്തീം. (9)

കനത്ത കൂരിരുട്ടിൽ വിളക്കില്ലാത്തവനെന്നപോലെ ഒന്നും കാണാൻ കഴിയാത്തവനായി അദ്ദേഹം ആ നദിയിൽ ഇരുകൈകൾകൊണ്ടും വെള്ളം നിറഞ്ഞാലെന്നോണം തുഴഞ്ഞുനടന്നു.

ശതം സഹസ്രം മശകാവലേർദ്രാക്
പാണൗ ഗൃഹീത്വാ സ വിനിഷ്പിപേഷ
അല്പേന കാലേന ച വാതവത്സോ
ഘനവാലീം വാത ഇവാച്ഛിനത്താം (10)

നൂറായിരം കൊതുകുകളെ അദ്ദേഹം കയ്യിലെടുത്ത് ഞെരിച്ചമർത്തി. അൽപസമയംകൊണ്ടുതന്നെ അദ്ദേഹം മേഘമാലയെ കാറ്റെന്നപോലെ ആ കൊതുകുപടയെ ഇല്ലായ്മ ചെയ്തു.

ഹിത്വാ ച താം സൂര്യ ഇവോദ്ഗതഃ സൻ
ഭൂയോऽപി മാർഗ്ഗം സമഭിപ്രപേദേ
കാലേന ചാല്പേന ച വീര്യവാൻ സ
പാതാളദേശം സമുപാജഗാമ (11)

അവയെ നശിപ്പിച്ച് അദ്ദേഹം മേഘത്തിൽനിന്നു പുറത്തുകടന്ന സൂര്യനെന്നോണം വീണ്ടും തന്റെ മാർഗ്ഗത്തെത്തന്നെ പിൻതുടർന്നു. വീര്യവാനായ അദ്ദേഹം അൽപസമയംകൊണ്ടുതന്നെ പാതാളത്തിലെത്തി.

സംപ്രാപ്തമാത്രശ്ച ദദർശ തത്ര
പാതാളദേശേ രുദതീം സ്ത്രീയം സഃ
യസ്യാ വിലാപാവലിവാക്പ്രപഞ്ചഃ
സർവ്വം ഹി കാരുണ്യമയം ചകാര (12)

അവിടെയെത്തിയ നിമിഷം അദ്ദേഹം കണ്ടത് കരഞ്ഞുകൊണ്ടിരിക്കുന്ന ഒരു സ്ത്രീയെയാണ്. അവൾ കരഞ്ഞുകൊണ്ട് പറഞ്ഞ വാക്കുകൾ എല്ലാവരിലും അലിവുളവാക്കി.

അഭൂത്തദാ തദ്രുതിതാനുസാരീ
കപിർഹനുമാൻ കരുണാർദ്രചേതാഃ
പപ്രച്ഛ ചൈനാം കിമിതി ത്വമേവം
സഗദ്ഗദം ഭാമിനി! രോദിഷീഹ (13)

കരുണാർദ്ര ചേതസ്സായ ഹനുമാൻ ആ കരച്ചിലിന്റെ ശബ്ദം പിൻതുടർന്നു. അദ്ദേഹം അവളോടു ചോദിച്ചു. "മാന്യവനിതേ! എന്തിനാണിങ്ങിനെ ഗദ്ഗദത്തോടെ കരയുന്നത്?

ത്വത്ക്രന്ദനാകൃഷ്ടമനാ ഉപേത-
സ്ത്വാമത്ര ഭദ്രേ വദ തത്ര ഹേതും.
മദീയസാധ്യം യദി കിഞ്ചന സ്യാദ്
ധ്രുവം തദർത്ഥം പ്രയതിഷ്യ ഏവ (14)

നിന്റെ കരച്ചിൽ കേട്ട് മനസ്സലിഞ്ഞാണ് ഞാൻ നിന്റെ അടുക്കലേക്ക് വന്നത്. മാന്യേ, അതിനുള്ള കാരണം പറയൂ. എനിക്ക് സാധ്യമായതെന്തായാലും അതിനുവേണ്ടി ഞാൻ തീർച്ചയായും പ്രയത്നിക്കാം."

സൗമ്യാം കപേരാകൃതിമാകലയ്യ
വിശ്വാസമസ്മിൻ സമുപേയുഷീ സാ
അസംസ്തുതാഽപ്യാഹ വചസ്തമേവം
സൗമ്യാകൃതിഃ പ്രത്യയമാദധാതി (15)

ആ വാനരന്റെ സൗമ്യാകൃതി കണ്ട് അദ്ദേഹത്തിൽ വിശ്വാസം തോന്നിയ അവൾ പരിചയമില്ലെങ്കിലും അദ്ദേഹത്തോട് പറഞ്ഞു. സൗമ്യമായ ആകൃതി എല്ലായ്പ്പോഴും വിശ്വാസമുളവാക്കുമല്ലോ.

സ്വസ്യാഽസ്മി പാതാളനൃപസ്യ താവദ്
വീരക്വനാഖ്യാ വിലപാമ്യഹം ഭോ:
കൃതേ തനുജസ്യ സുവിഹ്വലാഹം
സുത: പ്രിയഃ സർവ്വജനസ്യ നൂനം (16)

ഞാൻ പാതാളരാജാവിന്റെ വീരക്വനയെന്ന സഹോദരിയാണ്. എന്റെ മകന്റെ കാര്യമോർത്താണ് ഞാൻ വിഹ്വലയായിരിക്കുന്നത്. എല്ലാവർക്കും സ്വന്തം മകൻ പ്രിയനായിരിക്കുമല്ലോ.

പ്രാണാ യദാ സംശയമാപതേയു:
സുതസ്യ കാ നാമ തദാസ്തി മാതാ
ദീര്യേത യസ്യാ ഹൃദയം ന ഭദ്ര!
പുത്രസ്യ ശോകോ ഹ്യവിഷഹ്യ ഏവ (17)

"ഹേ ഭദ്ര! മകന്റെ പ്രാണൻ സംശയത്തിലാകുമ്പോൾ ഏതൊരമ്മയുടെ ഹൃദയമാണ് പിളരാത്തത്? പുത്രശോകം അസഹ്യമാണല്ലോ.

പുത്രോഽസ്തി മേ വൈയവിഗാഖ്യ ഏകോ
യം ഹന്തുമിച്ഛത്യഥ മൈയരാബഃ
ഭ്രാതാഽപി സൻ മേ സുതരാം കുബുദ്ധി-
രന്യായ്യമസ്മിൻ പ്രവിവൃതസതീഹ (18)

വൈയവിക്ക് എന്ന പേരിൽ എനിക്കൊരു പുത്രനുണ്ട്. മൈയരാബൻ അവനെ വധിക്കാനാഗ്രഹിക്കുന്നു. എന്റെ സഹോദരനാണെങ്കിലും ഏറ്റവും കുബുദ്ധിയായ അവൻ അന്യായം പ്രവർത്തിക്കാനൊരുങ്ങുകയാണ്.

ഉഷ്ണോദകാപൂർണ്ണമിദം വിധാതും
കുണ്ഡം പുരസ്താന്നിഹിതം വിശാലം
ചാണ്ഡാളവച്ചണ്ഡഹൃദാ പ്രദിഷ്ടാ
ഭ്രാത്രൈവ മേ സമ്പ്രതി മന്ദദിഷ്ടാ (19)

മന്ദഭാഗ്യയായ എന്നോട് ചണ്ഡാളതുല്യനായ എന്റെ സഹോദരൻ മുമ്പിലുള്ള വിശാലമായ ഈ കുണ്ഡത്തിൽ ഉഷ്ണജലം നിറക്കാനാവശ്യപ്പെട്ടു.

കൂല്യേവ ദീർഘാകൃതി കുണ്ഡമത്ര
ദന്ദഹ്യമാനം ജ്വലിതേന്ധനേ
ബാഷ്പാവിലം മദ്ഗതബാഷ്പതുല്യാ-
മുൻമുഞ്ചതി ക്രൂരഹൃദഃ പ്രതീകം. (20)

ഒരു കുഴിപോലെയുള്ള ഈ നീണ്ട കുണ്ഡം എന്റെ സഹോദരന്റെ ഹൃദയത്തിന്റെ പ്രതീകമെന്നോണം കത്തുന്ന വിറകിൽ എരിഞ്ഞ് എന്റെ ബാഷ്പംപോലുള്ള നീരാവി പുറത്തുവിടുന്നു.

രാമം തഥാ മത്തനയം ച ഭദ്രേ!
പ്രക്ഷിപ്യ ഹാ! തത്ര ച സംപചയ്യ
ഘോരേണ താവദ്വിധിനാ നൃശംസോ
ജിഘാംസതി ദ്വൗ സമമേവ പാപഃ (21)

ഭദ്രേ! കഷ്ടം! ഘോരവിധി നിമിത്തം അയാൾ രാമനെയും എന്റെ മകനെയും ഒരുമിച്ച് അതിൽ വേവിച്ചുകൊല്ലാനാണ് ആഗ്രഹിക്കുന്നത്.''

ശ്രുത്വാ ഗിരം ശ്രോത്രയുഗസ്യ ശൂലം
സ്വകാര്യസിദ്ധൗ ത്വരിതോ മനസ്വീ
കപിർഹനൂമാൻ സമുവാച വാചം
വീരക്വനാം താം വദതാം പുരോഗഃ (22)

കർണ്ണശൂലമായനുഭവപ്പെട്ട ആ വാക്കുകേട്ട് വാഗ്മികളിലഗ്രഗണ്യനായ ഹനുമാൻ സ്വന്തം കാര്യസിദ്ധിയ്ക്കുവേണ്ടി ത്വരിതനായി വീരക്വനയോട് ഇപ്രകാരം പറഞ്ഞു.

വശം ശുചസ്ത്വം നഹി യാഹി ഭദ്രേ!
നൈവം കദാചിദ് ഭവിതേത്യവേഹി
തദന്തകോഽഹം സമുപസ്ഥിതസ്തം
മൃത്യോർവശം ശീഘ്രമഹം നയാമി (23)

"ഭദ്രേ! നീ ദുഃഖവശംവദയാവരുത്. ഇപ്രകാരം ഒരിക്കലും സംഭവിക്കാൻ പോകുന്നില്ലെന്നറിയുക.അവന്റെ അന്തകനായി വന്നുചേർന്ന ഞാൻ അവനെ മൃത്യുവിനു വശഗതനാക്കുന്നുണ്ട്.

**ത്വം ബ്രൂഹി താവത് ക്വനു മൈയരാബോ**
**മാം പ്രാപയ ത്വം സമയാ ച തം ദ്രാക്**
**ദുർദാന്തമേനം നികഷാഽന്തകം സ്വ -**
**ശക്ത്യാഽപയിഷ്യാമ്യചിരേണ ഭദ്രേ (24)**

മൈയരാബൻ എവിടെയാണെന്നു നീ പറയൂ; എന്നെ പെട്ടെന്നുതന്നെ അവന്റെ സമീപത്തേക്കു കൊണ്ടുപോവുക. ഭദ്രേ! ആ ദുർവിനീതനെ ഞാൻ ക്ഷണനേരംകൊണ്ട് കാലന്റെ അടുക്കലേക്കയയ്ക്കുകയാണ്.''

**ശ്രുത്വാഽസദീയം വചനം ബഭാഷേ**
**വീരക്വനാ നോ സുകരം തദസ്തി**
**ഗമ്യം ഭവേത്തത്ര തു തോരണേന**
**സംരക്ഷിതം ദാനവവീരമുഖ്യൈഃ (25)**

ഈ വാക്കുകൾ കേട്ട് വീരക്വന പറഞ്ഞു. ''ഇക്കാര്യം അത്ര എളുപ്പമല്ല. അസുരവീരന്മാർ സംരക്ഷിച്ചുനിർത്തുന്ന ഒരു കവാടത്തിലൂടെയാണ് അവിടേക്കു പോകേണ്ടത്.''

**സംസ്ഥാപിതാ കിഞ്ച തുലാസ്തി തത്ര**
**യസ്യാം സമാരോപ്യ കഠോരരൂപാഃ**
**പ്രാഗ് രക്ഷകാസ്തോരണതഃ പ്രവേശാത്**
**മാം തോലയേയുർവിധിരത്ര താദൃക് (26)**

മാത്രമല്ല, അവിടെ ഒരു തുലാസ്സും തൂക്കിയിട്ടിട്ടുണ്ട്. അതിലേറ്റി കഠോരാകൃതികളായ രക്ഷികൾ തോരണത്തിലേക്കു കടക്കുന്നതിനു മുമ്പ് എന്നെ തൂക്കിനോക്കും. അതാണിവിടുത്തെ നടപടിക്രമം.

**മനാഗപീമേ ച യദി പ്രപന്നാ**
**ഭാരാതിരേകം മമ തേ തദാനീം**
**ന കേവലം മാം ന ഹി വഞ്ചയേയു-**
**സ്തത്ര പ്രവേശാദപിതു പ്രഹണ്യുഃ (27)**

അൽപംപോലും ഭാരാധിക്യം എനിക്കുണ്ടെങ്കിൽ എന്നെ അവിടെ പ്രവേശിക്കുന്നതിൽനിന്നു വിലക്കുക മാത്രമല്ല, കൊല്ലുകതന്നെ ചെയ്യും.

ന മേ/സ്തി ചിന്താ നിജജീവിതസ്യ
ത്വദർത്ഥമേവാസ്മി വിചിന്തിതാ/ഹം
മയാ സമം ഭോസ്ത്വമപി പ്രണാശം
യാതാസി ചിന്തേതി മനോ ദുനോതി (28)

എനിക്ക് സ്വന്തം ജീവിതത്തെക്കുറിച്ച് ആശങ്കയില്ല. നിന്റെ കാര്യം ഓർത്താണ് എന്റെ വേവലാതി. നീയും എന്നോടൊപ്പം നാശമടയുമോ എന്ന ചിന്തയാണ് എന്നെ ദുഃഖിപ്പിക്കുന്നത്."

പ്രോചേ കപിസ്താമയി മാ ചിചിന്തോ
ഭവേദനിഷ്ടം ന ച മേ ന തേ ച.
മാം പ്രാപയ ത്വം സ്ഥലമാശു തത്തേ
യത്രാഗ്രജസ്തിഷ്ഠതി മൈയരാബഃ (29)

ആ വാനരശ്രേഷ്ഠൻ അവളോടു പറഞ്ഞു. "വിഷമിക്കാതിരിക്കൂ! എനിക്കും നിനക്കും ഒരനിഷ്ടവും സംഭവിക്കാൻ പോകുന്നില്ല. നിന്റെ ജ്യേഷ്ഠൻ മൈയരാബൻ സ്ഥിതിചെയ്യുന്ന പ്രദേശം മാത്രം കാണിച്ചുതന്നാൽ മതി."

ശ്രുത്വാസദീയം വചനം വിഷണ്ണോ/
പായാന്തരം നൈവ ച വീക്ഷമാണാ
വാതേരിതാ നൗരിവ സാ/വശാ സ്വ-
സ്യോവാച ഭദ്രോമിതി തം കപീന്ദ്രം (30)

ഹനുമാന്റെ വാക്കുകേട്ട് വിഷണ്ണയായി മറ്റൊരുപായവും കാണാതെ അവൾ കാറ്റേറ്റു സഞ്ചരിക്കുന്ന വഞ്ചിയെപ്പോലെ അവശയായി "അങ്ങിനെത്തന്നെ" യെന്ന് അദ്ദേഹത്തോട് പറഞ്ഞു.

കാര്യേ/ഭ്യുപേതേ പ്രമനാ ഹനുമാൻ
അംഭോജതന്തുപ്രതിരൂപകോ/ഭൂത്
ഭാരോ ന വർധേത തുലാധിരോപേ
വീരകചനായാ ഇതി ബദ്ധബുദ്ധിഃ (31)

കാര്യമടുത്തപ്പോൾ ഹനുമാൻ വീരകചന തുലാസ്സിലേറുമ്പോൾ ഭാരം വർധിക്കാതിരിക്കട്ടെ എന്നുറപ്പിച്ച് തന്നെത്തന്നെ താമര നൂലിഴപോലെ ചെറുതാക്കി.

ഏവം പരീവൃത്തനിജസ്വരൂപം
കപിം സമാദായ മനസ്വിനീ സാ
അത്യന്തഗുപ്തം ദനുജാഗ്രയോധൈഃ
സീമന്തിനീ തോരണമാജഗാമ (32)

ഇങ്ങിനെ സ്വന്തം രൂപം മാറ്റിയ ഹനുമാനേയുമെടുത്ത് ആ മനസ്വിനി രാക്ഷസന്മാരുടെ അഗ്രഗണ്യരായ പോരാളിമാർ പരിരക്ഷിക്കുന്ന ആ കവാടത്തിലേക്കു ചെന്നു.

ഉവാച യോദ്ധാനുപസത്തുമിച്ഛാ
കാര്യേണ കേനാഽപി മമാഗ്രജം ഭോഃ
അതോഽനുജാനന്തു മമ പ്രവേശം
ദ്രാക് തോരണാദത്ര വിശാലരൂപാത്. (33)

അവൾ ആ യോദ്ധാക്കളോട് പറഞ്ഞു: "ഒരത്യാവശ്യകാര്യത്തിന് സഹോദരനെ കാണേണ്ടതുണ്ട്. അതിനാൽ ഈ വിശാലകവാടത്തിലേക്കു പ്രവേശിക്കാൻ എനിക്ക് ഉടൻ അനുമതി നൽകൂ."

ത ഊചുരേനാം വിദിതസ്തവാസ്തി
വിധിഃ പ്രവേശസ്യ തമേവ ഭദ്രേ!
രാജ്ഞാകൃതം ത്വം പരിപാലയസ്വ
തുലാധിരോഹം പ്രഥമം തനു ത്വം. (34)

അവർ പറഞ്ഞു. "ഭദ്രേ! ഇതിലൂടെ പ്രവേശിക്കാനുള്ള നടപടിക്രമം നിനക്കറിയാമല്ലോ. രാജാവു കൽപിച്ചു നടപ്പാക്കിയ ആ വിധിക്രമം പാലിക്കു! നീ ആദ്യം ഈ തുലാസ്സിൽ കയറിയാലും."

ഭവത്വിദം താവദിതി പ്രപന്നാ
സ്മൃത്വാ പ്രപന്നാർത്തിഹരം ഹരം സാ
സീതേവ വഹ്നിം പരിദീപ്യമാനം
വീരകന്യാ തത്ര തുലാം രുരോഹ. (35)

അങ്ങനെത്തന്നെയെന്ന് നിശ്ചയിച്ചുറപ്പിച്ച് ആശ്രിതദുഃഖഹരനായ ഭഗവാൻ ശിവനെ സ്മരിച്ച് വീരകന്യ എരിയുന്ന തീയിൽ സീതയെന്നപോലെ ആ തുലാസ്സിലേക്കു കയറി.

ആരൂഢവത്യാം തു തുലാധിഭാരാത്
പസ്പർശ ഭൂമിം ദനുജാസ്തതസ്തേ
ശങ്കാപരീതാഃ സുതരാം ച ഭീതാ
നൈവാവജാനൻ ഗമനം രമണ്യാഃ (36)

അവൾ ആ തുലാസ്സിലേറിയപ്പോൾ അതിഭാരംകൊണ്ട് അത് നിലംതൊട്ടു. അപ്പോൾ ആ രാക്ഷസന്മാർക്കു ശങ്കതോന്നിയതിനാൽ അവർ ആ തരുണിക്ക് പോകാനുള്ള അനുമതി നൽകിയില്ല.

തതോഽന്വസാവുൽക്കുരുതേ സ്മ തത്ര
ഭടാനഹോ ! മൂഢധിയോ ഭവന്തഃ
ജീർണ്ണാ തുലേയം ഭവതാമിഹാസ്തി
വിശ്വാസപാത്രം നഹി ചാഹമസ്മി (37)

അപ്പോൾ അവൾ ആ ഭടന്മാരെ ഇപ്രകാരം ഭർത്സിച്ചു. "അമ്പോ, നിങ്ങൾ മൂഢാത്മാക്കൾ തന്നെ! നിങ്ങൾക്കൊരു പഴകിയ തുലാസ്സുണ്ട്. ഞാനൊട്ടു വിശ്വാസപാത്രവുമല്ല."

ദോഷോഽത്ര യദ്യസ്തി ഭവേത്തുലായാ
ഏവേതി സർവ്വൈരവധാരണീയം.
നമേഽത്ര ദോഷോഽസ്തി തഥാഽപി ശങ്കാ
യദ്യാസ്തി തർഹ്യസ്മി പരീക്ഷണീയാ (38)

"ഇവിടെ കുഴപ്പമുള്ളതു തുലാസ്സിനാണെന്ന് എല്ലാവരും മനസ്സിലാക്കണം; എനിക്കൊരു തകരാറുമില്ല. എന്നിട്ടും നിങ്ങൾക്കു സംശയമുണ്ടെങ്കിൽ തീർച്ചയായും എന്നെ പരീക്ഷിക്കണം."

ഏവം ഭവത്വിത്യഭിധായ തസ്യാഃ
സമ്യക് പരീക്ഷാം ഖലു തേ പ്രചക്രുഃ
ന വസ്തു ചാസ്യാം വിവിദുസ്തു കിഞ്ചിദ്
യദ് ഭാരമസ്യാ പരിവർധയേത. (39)

"അങ്ങിനെയാവട്ടെ" എന്നു പറഞ്ഞ് അവർ അവളെ നല്ലപോലെ പരിശോധിക്കാൻതുടങ്ങി.എന്നാൽഅവർഅവളിൽഭാരംവർധിപ്പിക്കാനുതകുന്ന ഒന്നുംതന്നെ അവർക്കു കണ്ടെത്താൻ കഴിഞ്ഞില്ല.

പരീക്ഷണേ ദൃഷ്ടിപഥം പ്രയാത
ആസീദമീഷാം കമലസ്യ തന്തുഃ
അപാർത്ഥകം വസ്ത്വിദമിത്യമീഷാം
ബുദ്ധിസ്തദാ തദ്വിഷയേ പ്രവൃത്താ. (40)

പരിശോധനയിൽ ഒരു താമരനൂൽ അവരുടെ ദൃഷ്ടിയിൽ പെട്ടു. അതൊരു പാഴ്വസ്തു മാത്രമാണെന്നായിരുന്നു അക്കാര്യത്തിൽ അവരുടെ നിഗമനം.

അപാസ്യ തദ്വിസ്മയപാരവശ്യം
ഗതാ അലബ്ധ്വാ നഹി വസ്തു താദൃക്
ഭാരസ്യ യേനാതിവിവർധനം സ്യാത്
താമന്വജാനൻ ഗമനായ യോധാഃ (41)

അതൊഴികെ ഭാരംകൂട്ടുന്ന അത്തരം മറ്റൊരു വസ്തുവും കാണാതെ വിസ്മയപരവശരായ ആ യോദ്ധാക്കൾ അവൾക്കു പ്രവേശനാനുമതി നൽകി.

അംഭോജസൂത്രാകലിതസ്വരൂപ-
സ്താമന്വയാസീദ്ധനുമാൻ കപിശ്ച
പ്രാപ്തശ്ച തത്രൈവ സ ന സ്ത്രീയാ സ
യത്ര സ്ഥിതോഽഭൂത് ഖലു മൈയരാബഃ (42)

താമരനൂലിന്റെ രൂപമെടുത്ത ഹനുമാനും അവളെ പിൻതുടർന്നു. മൈയരാബൻ സ്ഥിതിചെയ്യുന്ന സ്ഥലത്ത് ആ സ്ത്രീയോടൊപ്പം അദ്ദേഹവുമെത്തിച്ചേർന്നു.

മൃത്യോർമുഖാന്മുക്തമമും കപിം സാ
ഽനന്ദസ്യ കോടിം പരമാം പ്രയാതാ
തത്രാനയദ്യത്ര വിശാലരൂപം
താലദ്രുമൈരന്തരിതം സമാന്താത് (43)

മൃത്യുവക്ത്രത്തിൽനിന്നും മോചിതനായ ആ വാനരശ്രേഷ്ഠനെക്കണ്ട് അവൾ ആനന്ദത്തിന്റെ പരകോടിയിലെത്തിച്ചേർന്നു. തുടർന്ന് ചുറ്റും കരിമ്പനക്കൂട്ടങ്ങൾ നിറഞ്ഞ ഒരു പ്രദേശത്തിലേക്കവൾ അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയി.

**വിനിർമ്മിതം ചായസശൃംഖലാഭി:**
**സുരക്ഷിതം പഞ്ജരമേകമാസ്ത**
**യസ്മിന്നതിഷ്ഠത് ഖലു മൈയരാബ -**
**സ്യാത്മാ ശരീരാത് പൃഥഗേവ തസ്യ (44)**

ഇരുമ്പുചങ്ങലകൾകൊണ്ടു തീർത്ത ഒരു സുരക്ഷിതമായ കൂട് അവിടെയുണ്ടായിരുന്നു. അതിലാണ് മൈയരാബന്റെ ശരീരത്തിൽ നിന്നുവേർപെട്ട ആത്മാവു സ്ഥിതിചെയ്തിരുന്നത്.

**പ്രഭഞ്ജനാപത്യവരോ ഹനൂമാൻ**
**വേഗേന തത് പഞ്ജരമാബഭഞ്ജ**
**വിനിഷ്പിപേഷാഥ ച മുഷ്ടിഭിസ്തം**
**ആത്മാനമാത്മപ്രതിപന്നരൂപ: (45)**

വായുവിന്റെ ശ്രേഷ്ഠപുത്രനായ ഹനുമാൻ അതിവേഗം ആ കൂടുതകർത്തു. യഥാർത്ഥരൂപം പൂണ്ട് അതിലുള്ള മൈയരാബന്റെ ആത്മാവിനെ മുഷ്ടികൾകൊണ്ട് ഞെരിച്ചുതകർക്കുകയും ചെയ്തു.

**അതീവ തദ്ദുഷ്കരമേഷ കാര്യം**
**സംസാധ്യ വീരോ നനു ഹേലയൈവ**
**ഉപസ്ഥിതസ്തത്ര ബഭൂവ യത്ര**
**സന്ദാനിതോ ദാശരഥിർബഭൂവ (46)**

അതീവ ദുഷ്കരമായ ആ കൃത്യം കളിപോലെ അനായാസമായി ചെയ്തുതീർത്തിട്ട് ആ വീരൻ ശ്രീരാമനെ കെട്ടിയിട്ട സ്ഥലത്തിലേക്ക് ചെന്നു.

**ആലോക്യ തം സാശ്രുരഭൂത് കപീന്ദ്ര-**
**സ്തുഷാരവർഷീവ സഹസ്യമേഘഃ**
**കാര്യാതിപാതം പരിഹർത്തുകാമഃ**
**ക്ഷണേന വീരഃ സമയംസ്ത ച സ്വം (47)**

അദ്ദേഹത്തെക്കണ്ട് ഹനുമാൻ പൗഷമാസത്തിലെ മേഘം മഞ്ഞു പൊഴിക്കുന്നതുപോലെ കണ്ണീർ തൂകി. കാര്യവിളംബം ഒഴിവാക്കാനായി അദ്ദേഹം നിമിഷത്തിനുള്ളിൽത്തന്നെ സ്വയം നിയന്ത്രിക്കുകയും ചെയ്തു.

തതോ മഹാനദ്രിരിവ പ്രമാഥീ
പാതാളരാജസ്യ പുരഃ സ്ഥിതോഽഭൂത്
കപിഃ പ്രഭു രുദ്ര ഇവാന്തകാലേ
തദ്രുപമാപന്ന ഇവാന്തകോ വാ (48)

അതിനുശേഷം അദ്ദേഹം കൽപാന്തകാലത്തിലെ മഹാരുദ്രനെപ്പോലെയും നിജരൂപമാർന്ന യമനെപ്പോലെയും പർവ്വതാകാരം പൂണ്ട് സംഹാരരൂപത്തിൽ ആ പാതാളരാജാവിന്റെ മുമ്പിൽ നിന്നു.

തമാഹ്വയാമാസ നിയോദ്ധുകാമോ
ബലാത് ബലീ ബാലിശബുദ്ധിമേനം
ആഹ്വാനമേതസ്യ ന മൃഷ്യമാണഃ
സോഽമർഷണോ ദ്രാഗഭവത് സുസജ്ജഃ (49)

ബാലിശബുദ്ധിയായ അവനെ ബലവാനായ ഹനുമാൻ പോരാടാൻ വിളിച്ചു. അദ്ദേഹത്തിന്റെ വെല്ലുവിളി പൊറുക്കാനാവാതെ അവൻ ക്രുദ്ധനായി സകല സജ്ജീകരണങ്ങളോടെയും എത്തി.

ഉദ്ധാംചകാര സ്വമഥാസനം സ
ഭീമം ച ഹുങ്കാരമവാസസർജ
സ സൃക്കിണീ ചാപി ലിഹൻ ബഭൂവ
പ്രോച്ഛൂനരക്തായതനേത്രയുഗ്മഃ (50)

സ്വന്തം ഇരിപ്പിടം വെടിഞ്ഞ് അവൻ ഭയങ്കരമായൊരു ഹുങ്കാരം പുറപ്പെടുവിച്ചു. തന്റെ വായിന്റെ അറ്റം നാക്കുകൊണ്ട് നക്കിക്കൊണ്ടിരുന്ന അവന്റെ നീണ്ടകണ്ണുകൾ രക്തവർണ്ണമാർന്നും വീങ്ങിയുമിരുന്നു.

ഹസൻ ബഭാഷേ കപിമേഷ മേ ത്വം
കോപാഗ്നിമേതു ശലഭോ യഥൈവ
ഭസ്മീഭവിഷ്യസ്യചിരേണ തേന
മച്ഛക്തിസംജ്ഞാപരിശൂന്യകത്വാത് (51)

അട്ടഹാസം മുഴക്കിക്കൊണ്ട് അവൻ പറഞ്ഞു. "എന്റെ ശക്തിയെക്കുറിച്ച് അറിയാത്തതു നിമിത്തം നീ എന്റെ കോപാഗ്നിയിൽ താമസംവിനാ ശലഭം കണക്കു ഭസ്മമാകാൻ പോകുന്നു.

കാപേയമേതന്മമ യത് പുരസ്ത്വം
സ്ഥിതോ നിയുദ്ധം നനു യാചസേ മാം
അപേഹി തദ്ദൂരമിതഃ പ്രയാഹി
പ്രാണാഃ പ്രിയാസ്തേ യദി സന്തി കച്ചിത് (52)

കുരങ്ങന്റെ സ്വഭാവമുള്ളതുകൊണ്ടാണ് നീ എന്റെ മുമ്പിൽ വന്നു യുദ്ധത്തിനു യാചിക്കുന്നത്. അതിനാൽ നിനക്ക് പ്രാണനിൽ പ്രിയമുണ്ടെങ്കിൽ ദൂരത്തേക്കു പോ!

കിം മാദൃശാ വീരവരാഃ കദാചിത്
പ്രത്യർത്ഥിസാർത്ഥം പ്രവിജേതുകാമാഃ
നിയുദ്ധ്യ താവത് കപിനാ വിശുദ്ധാം
കീർത്തിം സ്വകാമാ വിലയന്തി ലോകേ? (53)

ശത്രുസമൂഹത്തെ ജയിക്കാൻ വെമ്പുന്ന എന്നെപ്പോലുള്ള വീരവര്യന്മാർ എപ്പോഴെങ്കിലും കുരങ്ങന്മാരുമായി യുദ്ധം ചെയ്ത് സ്വന്തം വിശുദ്ധമായ കീർത്തി ഈ ലോകത്തിൽ കളങ്കപ്പെടുത്തുമോ?

പാതാളരാജേന ദിഗന്തരാള -
വിശ്രാന്തിമദ്വിശ്രുതകീർത്തിഭാജാ
കപിർനിയുദ്ധേ ഹത ഇത്യയം മേ
'മാഭൂത് പരീവാദനവാവതാരഃ' (54)

ദിഗന്തങ്ങളിൽ വിലസുന്ന വിശ്രുതകീർത്തിയാർന്ന പാതാളരാജാവ് ഒരു കുരങ്ങനെ യുദ്ധത്തിൽ കൊന്നു'വെന്ന ഒരു പുതിയൊരവമാനം എനിക്കുണ്ടാവാതിരിക്കട്ടെ.

അപേഹി തത്ത്വം പ്രദദാമിതേ ƒഹം
ഭിക്ഷാമസൂനാം നഹി മേ പ്രിയാസ്തേ
പാത്രം ദയായാ അസി നൈവ തിര്യഗ് -
യോനിം ഗതാ മേ പ്രതിരോധമർഹാഃ (55)

അതിനാൽ കടന്നുപോ! ഞാൻ നിനക്കു ജീവൻ ഭിക്ഷയായി നൽകുകയാണ്. അവ എനിക്കു പ്രിയപ്പെട്ടവയല്ല. നീയെനിക്കു ദയാപാത്രമാണ്. മൃഗകുലത്തിൽ ജനിച്ചവൻ എന്റെ പ്രതിരോധമർഹിക്കുന്നില്ല.''

ശ്രുത്വാഽസദീയം വചനം വിഹസ്യ
കപിർബഭാഷേ കില മൈയരാബം
വികത്ഥസേ ത്വം ബഹു മൈയരാബ
വികത്ഥനാ നൈവ ഭവന്തി ശൂരാഃ (56)

ആ വാക്കുകൾ കേട്ട് ഹനുമാൻ ചിരിച്ചുകൊണ്ട് മൈയരാബ നോട് പറഞ്ഞു. "മൈയരാബ. നീ വല്ലാതെ പൊങ്ങച്ചം പറയുന്നു. പരാക്രമികൾ പൊങ്ങച്ചം പറയാറില്ല"

ജാതോഽസ്മ്യഹം ദൈവവശേന തിര്യഗ്-
യോനൗ മമാത്രാസ്തി വശോ ന മൂഢ!
ജന്മാദി ദൈവേഽധി ന പൗരുഷം തു
തന്മയ്യധീത്യേവ ഗൃഹാണ താവത് (57)

"എടോ വിഡ്ഢീ, വിധി നിമിത്തമാണ് ഞാൻ തിര്യഗ്യോനിയിൽ ജനിച്ചത്. ജന്മാദി വിധിവിഹിതമാണ്. പൗരുഷം അപ്രകാരമല്ല. അത് എന്നിൽത്തന്നെയുണ്ടെന്നു മനസ്സിലാക്കുക."

പ്രഭഞ്ജനസ്യസ്മി സുതഃ പ്രസിദ്ധോ
ലോകേഷു വജ്രാംഗബലീ ഹനുമാൻ
ഭംങ്ക്ഷ്യാമി തേ സംഹനനം വിശാലം
മൃണാളദണ്ഡം ദ്വിരദോ യഥൈവ (58)

"വായുവിന്റെ വിഖ്യാതപുത്രനും ലോകരുടെ ഇടയിൽ വജ്രതുല്യാംഗബലനെന്നറിയപ്പെടുന്നവനുമായ ഹനുമാനാണ് ഞാൻ. ഞാൻ നിന്റെ ശരീരം ആന താമരനൂലെന്നപോലെ പിളർക്കുന്നുണ്ട്."

സഞ്ജാതമാത്രേഽപി സഹസ്രരശ്മേ-
രാസ്വാദനായോത്പ്ലുത ആസമദ്ധാ
ഫലാഭിസന്ധിം പ്രവിധായ തസ്മിൻ
ശൗര്യസ്യ ഗാഥാം വിവൃണോതി മേ തത് (59)

ജനിച്ച വേളയിൽ തന്നെ പഴമാണെന്നു തെറ്റിദ്ധരിച്ച് അതു ഭക്ഷിക്കാൻ സൂര്യന്റെ നേർ എടുത്തുചാടിയവനാണ് ഞാൻ. എന്റെ ശൗര്യകഥയെ വിവരിക്കാൻ അക്കഥ മതി.

അലം ബഹൂക്തൈരഥവാ//ത്ര ശക്തിം
നിയോധനേ ത്വം മമ വിദ്ധി സാക്ഷാത്
ഹസ്തേ സ്ഥിതേ നൈവ ഹി കങ്കണേ സ്യാത്
കസ്യാപ്യപേക്ഷാ മുകുരസ്യ താവത് (60)

അഥവാ എന്തിനേറെ? എന്റെ ശക്തി നിനക്കു യുദ്ധത്തിൽ നിന്നു മനസ്സിലാകും. വള കയ്യിൽത്തന്നെയുള്ളപ്പോൾ അതു കാണാൻ ആർക്കു വേണം കണ്ണാടി?

പാതാളരാജോ നിശിതൈഃ സമന്താത്
ഹനൂമതോ വാഗ്വിശിഖൈഃ പ്രവിദ്ധഃ
ക്രോധേന ജജ്വാല തദാജ്യധാരാ -
സാരൈഃ സമിദ്ധോ ഹുതഭുഗ് യഥൈവ (61)

ഹനുമാന്റെ വാക്കുകളാകുന്ന നിശിതാസ്ത്രങ്ങളേറ്റ് പാതാളരാജാവ് ഹോമത്തിലെ നെയ്യിന്റെ ധാരയേറ്റ തീയെന്നപോലെ ക്രോധംകൊണ്ടു ജ്വലിച്ചു.

തതഃ സമാദായ കപിം സ ദോർഭ്യാം
ബലാദ്വിനിഷ്പേഷ്ടുമിയേഷ ദുഷ്ടഃ
കപിസ്തരസ്വീ തരസാ ച തം ദ്രാക്
സമ്പാതയാം ഭൂമിതലേ ബഭൂവ (62)

അപ്പോൾ ദുഷ്ടനായ അയാൾ ആ കപിശ്രേഷ്ടനെ ഇരുകൈകൾ കൊണ്ടും ഞെരിച്ചമർത്താൻ ഒരുമ്പെട്ടു. ഹനുമാനാകട്ടെ, തത്ക്ഷണം തന്നെ അവനെ മണ്ണിൽ വീഴ്ത്തി.

സമാരുരോഹാഥ ച തസ്യവക്ഷോ
വിനിഷ്പിപേഷാഥ ച തത്സമന്താത്
നഖൈശ്ച തീക്ഷ്ണൈർനഖിനാം വരേണ്യ
'ഉരോവിദാരം പ്രതിചസ്കരേ ച.' (63)

അദ്ദേഹം അവന്റെ ശരീരത്തിൽ കേറി നിന്ന് അവന്റെ മാറിടം എല്ലാ ഭാഗത്തും ഞെരിച്ചുതകർത്തു. നഖശാലികളിൽ മുമ്പനായ ഹനുമാൻ കൂർത്ത നഖങ്ങൾകൊണ്ട് അവന്റെ മാറുപിളർത്തി അവനെ നാലുഭാഗവും ചുഴറ്റി.

**ഉന്മോച്യ ഹസ്താദ് ദൃഢയാ സ്വശക്ത്യാ**
**ഹനുമതോ ദാനവരാജമുഖ്യഃ**
**കോപാരുണാക്ഷഃ പുനരേവ താവത്**
**തമഭ്യധാവദ്വിനിഹന്തുകാമഃ (64)**

ദൃഢമായ സ്വശക്തികൊണ്ട് ഹനുമാന്റെ കൈകളിൽനിന്ന് സ്വന്തം വിടുതൽ തേടി ആ രാക്ഷസരാജാവ് കോപംകൊണ്ട് കണ്ണ് ചുവന്നവനായി അദ്ദേഹത്തെ വധിക്കാൻ പാഞ്ഞടുത്തു.

**തതോഽതിഭീമം വവൃതേ നിയുദ്ധം**
**ദുർദാന്തയോസ്തത്ര പരസ്പരേണ**
**നൈവ ശ്രുതം വാ ന ച വാ കഥഞ്ചിദ്**
**ദൃഷ്ടം ഭവേല്ലോമവിഹർഷണം യത്. (65)**

അപ്പോൾ അജയ്യരായ അവർ തമ്മിൽ അതിഘോരമായ യുദ്ധം നടന്നു. അവ്വണ്ണം രോമാഞ്ചകരമായൊരു പോരാട്ടം പണ്ട് കണ്ടിട്ടും കേട്ടിട്ടുമില്ല.

**(അനുഷ്ടുപ്പ്)**

**ദണ്ഡാദണ്ഡി മുഷ്ടീമുഷ്ടി ദന്താദന്തി കചാകചി**
**ഹനുമൻമൈയരാബൗ തൗ നൃയുദ്ധേയാം പരസ്വരം (66)**

ഹനുമാനും മൈയരാബനും പരസ്പരം ദണ്ഡും ദണ്ഡുമായും മുഷ്ടിയും മുഷ്ടിയുമായും പല്ലും പല്ലുമായും മുടിയും മുടിയുമായും ഏറ്റുമുട്ടി.

**സർവ്വം പാതാളലോകം തന്നിയുദ്ധം സമകമ്പയത്**
**ദ്രഷ്ടും ഭൂതഗണാഃസർവ്വേ നാനാദിഗ്ഭ്യോ യദാഗതാഃ (67)**

ആ യുദ്ധം സമസ്തമായ പാതാളലോകത്തെയും വിറപ്പിച്ചു. അവിടേക്ക് നാനാ ദിഗന്തങ്ങളിൽനിന്നും എല്ലാവിധ ഭൂതഗണങ്ങളും വന്നണഞ്ഞു.

**കാളവൃക്ഷാൻ സമുത്പാട്യ പ്രജഘ്നേ ഹനുമാൻ രിപൗ**
**അഹതശ്ചാക്ഷതശ്ചാപി സോഽവതിഷ്ഠത ദാനവഃ (68)**

കരിമ്പനകൾ പുഴക്കി ഹനുമാൻ ശത്രുവിനെ പ്രഹരിച്ചു.

എന്നാൽ ആ അസുരൻ അടികൊള്ളാതെയും പരിക്കേൽക്കാതെയും നിന്നു.

തതോ വീരകന്വനാ പ്രാഹ ഹനൂമന്തമിദം വചഃ
ലബ്ധോഽനേന വരോ ഭദ്ര യേന ഹന്തും ന ശക്യതേ (69)

അപ്പോൾ വീരകന്വന ഹനുമാനോട് പറഞ്ഞു. "വീര, ഇവനെ ആർക്കും വധിക്കാനാവില്ല. അത്തരമൊരു വരം ഇവനു ലഭിച്ചിട്ടുണ്ട്."

പ്രഥമം യാവദാത്മാഽസ്യ ഹന്യതേ നഹി കേനചിത്
താവദ്ധന്തും ന ശക്യോഽയം ദേവൈരപി കദാചന (70)

"ഇവന്റെ ആത്മാവിനെ ആരെങ്കിലും ആദ്യം നശിപ്പിക്കാത്തേടത്തോളം കാലം ഇവനെ ദേവന്മാർക്കുപോലും കൊല്ലാനാവില്ല."

യാവദ്ധനൂമാനശ്രുണോദിമാ വീരകന്വനാഗിരഃ
താവദ്വിരാട്സ്വരൂപം സ്വം വിതതാന മഹാകപിഃ (71)

വീരകന്വനയുടെ ഈ വാക്കുകൾ കേൾക്കേണ്ട താമസം മഹാവാനരനായ ഹനുമാൻ തന്റെ വിശ്വരൂപം പ്രാപിച്ചു.

ക്ഷണേന ച ത്രികൂടാഖ്യം പർവ്വതം സമുപേയിവാൻ
ഭൃംഗരൂപം സമാപന്നം തദാത്മാനമൈക്ഷത (72)

നിമിഷനേരംകൊണ്ട് ത്രികൂടപർവ്വതത്തിലെത്തിയ അദ്ദേഹം വണ്ടിന്റെ രൂപത്തിലുള്ള അവന്റെ ആത്മാവിനെ കണ്ടു.

സമാപത്യ ച തം താവദ്ധത്വാ ചാത്മകരേ കപിഃ
തത്ക്ഷണം മുഷ്ടിനിക്ഷേപം നിഷ്പിപേഷ ഹസന്നിവ (73)

ചാടിവീണ് അതെടുത്ത് ചിരിച്ചുകൊണ്ടെന്നോണം അദ്ദേഹം അതു ഞെരിച്ചുതകർത്തു.

തസ്മിൻ പിഷ്ടേ മൈയരാബോ നിസ്സംജ്ഞോ ഭൂതലേഽപതത്
അലുംഠദ്ദീന വച്ചാപി ദശകണ്ഠസഖഃ ശഠഃ (74)

അതു ഞെരിഞ്ഞമർന്നപ്പോൾ മൈയരാബൻ ബോധംകെട്ടു നിലംപതിച്ചു. രാവണന്റെ തോഴനായ ആ ധിക്കാരി ദീനനെപ്പോലെ വീണുരുണ്ടു.

ഏവം നിഹത്യ തം ദൈത്യം സമം മുക്തം വിഹായ ച
അപനിന്യേ സതം സ്ഥാനാത്തസ്മാത് പ്രീതഃ കപീശ്വരഃ (75)

ഇപ്രകാരം ആ രാക്ഷസനെ കൊന്ന് രാമനെ മോചിപ്പിച്ച് ആ കപീശ്വരൻ അവിടെ നിന്നദ്ദേഹത്തെ കൊണ്ടുപോയി.

(സ്വാഗത)

ഖം ച തേന സമമുത്പ്ലവമാന -
സ്തം നിനായ ശിബിരം സ്വമഥൈഷഃ
ഹർഷവർഷമതുലം പരിവർഷൻ
വിഹ്വലാകുലിതബന്ധുജനേഷു (76)

ആകാശത്തിലെക്കെടുത്തുചാടി അദ്ദേഹം ആകുലരായ ബന്ധു ജനങ്ങളാൽ ഹർഷവർഷം ഉണ്ടാക്കിക്കൊണ്ട് ശ്രീരാമനെ സ്വന്തം ശിബിരത്തിലെത്തിച്ചു.

# പതിനഞ്ചാം സർഗ്ഗം

## കുംഭകർണ്ണവധോപാഖ്യാനം

(അനുഷ്ടുപ്പ്)

അജേയോ മൈയരാബോപി കേനാപ്യന്യേന ഹന്യതേ
അകല്പനീയം തദഭൂത്ദശകണ്ഠസ്യ സർവ്വഥാ (1)

അജയ്യനായ മൈയരാബൻ പോലും ആരാലോ വധിക്കപ്പെടുന്നു! ഇതു രാവണന് എന്തുകൊണ്ടും സങ്കൽപിക്കാൻപോലും സാധ്യമായില്ല.

പ്രേതലോകം ഗതേ തസ്മിൻ കുംഭകർണ്ണം ഗതാഽഭവത്
അജേയവിക്രമം വീരം മതിസ്തസ്യ ദുരാത്മന: (2)

അവൻ പ്രേതലോകത്തേക്കു പോയപ്പോൾ ആ ദുരാത്മാവിന്റെ മനസ്സു മുഴുവൻ അജയ്യപരാക്രമനായ കുംഭകർണ്ണനിലായി.

അവശ്യം സ മഹാവീരോ രാമവാത്യാം നിവാരയേത്
രക്ഷേല്ലങ്കാം സ്വവംശം ചേത്യാസ്ത തസ്യ ദൃഢാ മതിഃ (3)

തീർച്ചയായും ആ മഹാവീരൻ രാമനെന്ന കൊടുങ്കാറ്റിനു തടയിടുമെന്നും ലങ്കയെയും സ്വവംശത്തെയും രക്ഷിക്കുമെന്നും അദ്ദേഹത്തിനു മനസ്സിലുറപ്പുണ്ടായിരുന്നു.

യദ്യപി കുംഭകർണ്ണോഽഭൂജ്ജന്മനാ രാക്ഷസോ ധ്രുവം
തഥാപി കർമ്മണാ നാസീത്താദൃശ: സ കഥഞ്ചന (4)

എന്നാൽ കുംഭകർണ്ണൻ ജന്മനാ രാക്ഷസനായിരുന്നുവെങ്കിലും കർമ്മംകൊണ്ട് അദ്ദേഹം ഒരിക്കലും അങ്ങിനെയായിരുന്നില്ല.

പ്രകൃത്യാ ധർമ്മഭീരു: സ സീതായാ ഹരണം നഹി
അമന്യതോചിതം ധീര: കുത്സ്യം തദിതി ധാരയൻ (5)

പ്രകൃത്യാ ധർമ്മത്തെ ഭയന്ന ധീരനായ അദ്ദേഹം സീതയെ അപഹരിച്ചതു കുത്സിതപ്രവൃത്തിയാണെന്ന ധാരണ നിമിത്തം അത് ഉചിതമാണെന്നു അംഗീകരിക്കാൻ കൂട്ടാക്കിയില്ല.

**തദ്ബുദ്ധിഭേദം ജനയൻ ദശകണ്ഠസ്തുതോദ തം**
**അതീവ നിശിതൈർവാക്യൈസ്തം ഭീരുരിതി കീർത്തയൻ (6)**

അദ്ദേഹത്തിന്റെ മനസ്സിൽ ചിന്താക്കുഴപ്പം സൃഷ്ടിക്കുന്നതിനുവേണ്ടി രാവണൻ അതികഠിനമായ വാക്കുകളെക്കൊണ്ട് അദ്ദേഹത്തെ ഭീരുവായി വിശേഷിപ്പിച്ച് നോവിച്ചു.

**ഓതോദർശനമാത്രേണ യഥാഽഖും ഭയമാവിശേത്**
**തഥൈവ സമവസ്ഥാ തേ വൃഥാ വീര്യാഭിമാനിനഃ (7)**

"വെറുതെ വീര്യംകൊണ്ടഹങ്കരിക്കുന്ന നിന്റെ അവസ്ഥ പൂച്ചയെക്കണ്ട മാത്രയിൽ പേടി കീഴ്പ്പെടുത്തുന്ന എലിയുടേതാണ്."

**വ്യാഘ്രസ്യ ഗന്ധമാത്രേണ യഥാ ഹരിണകോ ഭവേത്**
**ആകുഞ്ചിതസമസ്താംഗസ്തദവസ്ഥാഽസ്തി തേ സ്ഥിതിഃ (8)**

പുലിയുടെ ഗന്ധമേൽക്കുമ്പോഴേക്കും എല്ലാ അവയവങ്ങളും ഉള്ളിലേക്ക് ചുരുക്കുന്ന മാനിന്റെ അവസ്ഥയാണ് നിന്റേത്.

**കാകസ്യ ദൂരതോ ദൃഷ്ടിം ധനുഷ്യാപാതിതേഽഥവാ**
**യാദൃശീ യാ സ്ഥിതിർഭീരോ! താദൃശ്യസ്തി തവ സ്ഥിതിഃ (9)**

പേടിത്തൊണ്ടാ! ഒരു വില്ലു ദൂരത്തുനിന്നു കാണുമ്പോൾ കാക്കയ്ക്കുള്ള അവസ്ഥയാണ് നിന്റേത്."

**തുന്ന ഏവംവിധൈർവാക്യൈഃ കുംഭകർണ്ണോഽതിവീര്യവാൻ**
**സമ്മാനം രക്ഷിതും ഭ്രാതുര്യുദ്ധായ സമനഹ്യത (10)**

ഇപ്രകാരമുള്ള വാക്കുകളേറ്റു വ്രണിതനായ വീര്യശാലിയായ കുംഭകർണ്ണൻ ജ്യേഷ്ഠന്റെ മാനം കാക്കാനായി യുദ്ധത്തിനു പടച്ചട്ടയണിഞ്ഞു.

**ശക്തിം ഗൃഹ്ണൻ കരേണാസൗ ശത്രുണാം ഭയവർധിനീം**
**സൈന്യേന മഹതാ യുക്തോ രാമം യോദ്ധും വിനിര്യയൗ (11)**

ശത്രുക്കൾക്കു ഭയം വർധിപ്പിക്കുന്ന ഗദ കൈകളിലേന്തി അദ്ദേഹം വമ്പിച്ചൊരു സേനാവ്യൂഹത്തോടെ രാമനോട് യുദ്ധം ചെയ്യാൻ പുറപ്പെട്ടു.

**തം ദദർശ സമായാന്തം മഹത്യാ സേനാ യുതം**
**സാക്ഷാദ് രുദ്രമിവ ക്രുദ്ധം ദൂരാദ് ഭ്രാതാ വിഭീഷണഃ (12)**

വലിയ സേനാസന്നാഹത്തോടെ വന്നണയുന്ന അദ്ദേഹത്തെ വിഭീഷണൻ സംഹാരരുദ്രനെയെന്നോണം അകലെ നിന്നുതന്നെ കണ്ടു.

**അനിവാര്യം സ മത്വാ തം യഥാഗിരിണദീജലം**
**സൗമ്യൈരഭൂദ് വചോഭിസ്തം നിവർത്തിതുമുദ്യതഃ (13)**

കുംഭകർണ്ണനെ പർവ്വതത്തിലെ നദീജലപ്രവാഹം പോലെ തടുക്കാനാവാത്തവനായി അറിഞ്ഞ വിഭീഷണൻ അദ്ദേഹത്തെ പിൻതിരിപ്പിക്കാൻ ശ്രമിച്ചുനോക്കി.

**അചിചിന്തത് സ മനസി സദാ ധർമ്മപരായണഃ**
**ധർമ്മമേവാശ്രയേദേഷ ന ചാധർമ്മം കഥഞ്ചന (14)**

എപ്പോഴും മനസ്സിൽ ധർമ്മദീക്ഷ മാത്രം കൈക്കൊണ്ട വിഭീഷണൻ കുംഭകർണ്ണനും ധർമ്മം മാത്രമേ അനുഷ്ഠിക്കുകയുള്ളൂവെന്നും ഒരിക്കലും അധർമ്മം പ്രവർത്തിക്കുകയില്ലെന്നുമാണ് കരുതിയിരുന്നത്.

**രാവണേ യദ്യപി സ്നേഹശ്ചേതസ്യസ്യാസ്തി സുസ്ഥിരഃ**
**നൈഷോഽഭിഭൂതസ്തേന സ്യാദ് വാതേനേവ മഹാദ്രുമഃ**

"രാവണനോട് കുംഭകർണ്ണനും അചഞ്ചല സ്നേഹമുണ്ടായിരുന്നിരിക്കാം; എന്നാൽ മഹാവൃക്ഷം കാറ്റിനാലെന്നപോലെ അദ്ദേഹം അതിനു കീഴ്പ്പെടുകയില്ല."

**ഇതി സഞ്ചിന്ത്യ സ പ്രാഹ പ്രാമഞ്ജലിസ്തമുപദ്രുതഃ**
**അകാലഹീനം കാര്യാർത്ഥീ കുംഭകർണ്ണം വിഭീഷണഃ (16)**

ഇപ്രകാരം ചിന്തിച്ച് അദ്ദേഹം കാര്യാർത്ഥിയായി കുംഭകർണ്ണന്റെ അടുക്കൽ താമസമെന്യേ ഓടിയെത്തി കൈകൂപ്പി കാലംനോക്കാതെ സംസാരിച്ചു.

**തം ദൃഷ്ട്വാ കുംഭകർണ്ണസ്യ സഹസാ ജ്വലിതോഽഭവത്**
**ശത്രുപക്ഷാത് സമായാതം കോപോഽഗ്നിഃ സമിധാ യഥാ (17)**

ശത്രുപക്ഷത്തിൽനിന്നു വന്ന അദ്ദേഹത്തെ കണ്ടമാത്രയിൽ കുംഭകർണ്ണന്റെ കോപം തീ വിറകുകൊണ്ടെന്നപോലെ ആളിക്കത്തി.

യദ്യപ്യാസീത് കുംഭകർണ്ണോ ഭൃശം ധർമ്മപാരായണഃ
തഥാപി സ്വേ നൃപേ തസ്യ സ്നേഹോ ഽഭൂദ് ബലവത്തരഃ (18)

കുംഭകർണ്ണൻ ധർമ്മനിഷ്ഠനായിരുന്നുവെന്നതു ശരിതന്നെ; എന്നാൽ അദ്ദേഹത്തിന് രാവണനോടുള്ള സ്നേഹത്തിനായിരുന്നു കൂടുതൽ ശക്തി.

തം വിഹായ വിനിര്യാതം മാതൃഭൂമീം നിജാം തഥാ
കാരണാദ് യേന കേനാ ഽപി നൈവാസൗ ബഹ്വമന്യത (19)

എന്തു കാരണം കൊണ്ടായാലും രാവണനെയും സ്വന്തം മാതൃഭൂമിയെയും ഉപേക്ഷിച്ചു പുറത്തുവന്ന വിഭീഷണനെ അദ്ദേഹത്തിനു ബഹുമാനിക്കാൻ കഴിഞ്ഞില്ല.

ഭർത്സയാമാസ നിശിതൈർവ്വചനൈഃ പരുഷാക്ഷരൈഃ
പരപക്ഷാശ്രിതം തം സ ജ്ഞാതിദ്രോഹാപരാധിനം (20)

ശത്രുപക്ഷത്തെ ആശ്രയിച്ചവനും ബന്ധുദ്രോഹമെന്ന അപരാധം ചെയ്തവനുമായ അദ്ദേഹത്തെ കുംഭകർണ്ണൻ മൂർച്ചയേറിയ പരുഷവാക്കുകൾകൊണ്ട് കഠിനമായി ഭർത്സിച്ചു.

ജ്ഞാതിദ്രോഹാത് പരതരം ദേശദ്രോഹാത്തഥാ ച ന
കുത്സ്യം കർമ്മാഭവത്തസ്യ ധാർമ്മികസ്യാ ഽപി ധീമതഃ (21)

കുംഭകർണ്ണൻ ധാർമ്മികനും ബുദ്ധിശാലിയുമൊക്കെയായിരുന്നുവെങ്കിലും അദ്ദേഹത്തെ സംബന്ധിച്ചേടത്തോളം ബന്ധുദ്രോഹത്തെയും ദേശദ്രോഹത്തെയും അപേക്ഷിച്ച് കൂടുതൽ നീചമായ മറ്റൊരു പ്രവൃത്തിയും ഇല്ലായിരുന്നു.

കിഞ്ചിദ്വിലക്ഷോ വചനൈസ്തം സംപ്രാഹ വിഭീഷണഃ
ദേശജ്ഞാതിപരിത്യാഗേ ഹേതുരസ്തി വിശേഷതഃ (22)

അദ്ദേഹത്തിന്റെ വാക്കുകൾ കേട്ട് അൽപം ലജ്ജിതനായ വിഭീഷണൻ താൻ ദേശവും കുലവും വെടിഞ്ഞതിന് പ്രത്യേകിച്ചൊരു കാരണമുണ്ടെന്നറിയിച്ചു.

**ന പൃഥഗ്ജനവദ്രാമോ ദ്രഷ്ടവ്യോ യേന കേനചിത്**
**ഭൂലോകമവതീർണ്ണോऽയം സാക്ഷാന്നാരയണഃ പ്രഭുഃ (23)**

"ആരും തന്നെ ശ്രീരാമനെ ഏതെങ്കിലും സാധാരണക്കാര നെപ്പോലെ കാണരുത്. ഭൂലോകത്തിലവതരിച്ച സാക്ഷാൽ നാരാ യണപ്രഭുതന്നെയാണദ്ദേഹം."

**ശുശ്രൂഷാ തസ്യ സർവ്വേഷാം കർമ്മ പുണ്യതമം മതം**
**ഇത്യേവ ധിയമാശ്രിത്യ തമഹം സമുപസ്ഥിതഃ (24)**

"അദ്ദേഹത്തെ ശുശ്രൂഷിക്കുകയെന്നതാണ് എല്ലാവരെ സം ബന്ധിച്ചും ഏറ്റവും പുണ്യമായ കർത്തവ്യമെന്നു ചിന്തിച്ചിട്ടാണ് ഞാനദ്ദേഹത്തെ ശരണം പ്രാപിച്ചത്."

**ഉപഹസ്യ വചസ്തസ്യ കുംഭകർണ്ണസ്തമുചിവാൻ**
**മിഥ്യാ വചസ്തേ ദുർബുദ്ധേ! രാമോ നാരായണോ നഹി (25)**

അദ്ദേഹത്തിന്റെ ആ വാക്കുകൾ പുച്ഛിച്ചുതള്ളി കുംഭകർണ്ണൻ പറഞ്ഞു. " അല്ലയോ ദുർബുദ്ധേ, നിന്റെ വാക്കുകൾ കളവാണ്. രാമൻ ശ്രീനാരായണനൊന്നുമല്ല."

**യദ്യേവം മന്യസേ തത്വം തസ്യ പക്ഷം സമാശ്രിതഃ**
**പ്രശ്നാനാം മേ സമാധാനം തസ്മാദാപ്നുഹി സത്വരം (26)**

"അയാളുടെ പക്ഷംപിടിച്ച് നീ ഇതാണു സത്യമെന്നു കരുതു ന്നുണ്ടെങ്കിൽ എന്റെ ചോദ്യങ്ങൾക്ക് അയാളിൽനിന്ന് ഉടൻതന്നെ മറുപടി കണ്ടെത്തുക."

**യദ്യസ്മൈ മേ സമാദധ്യാത് പ്രശ്നാംസ്തർഹി വചസ്യഹം**
**തവ പ്രത്യയമേതാസ്മി തമുപൈതാസ്മി ച ധ്രുവം (27)**

അയാൾ എന്റെ ചോദ്യങ്ങൾക്കു മറുപടി പറയുകയാണെങ്കിൽ ഞാൻ നിന്റെ വാക്കുകൾ വിശ്വസിക്കാം; അദ്ദേഹത്തെ തീർച്ചയാ യും ശരണവും പ്രാപിക്കാം.

**പിപൃച്ഛിഷാമി യാൻ പ്രശ്നാൻ ശൃണു താൻ വിഭീഷണ!**
**ഉത്തരാണി ച വിദ്ധി ത്വം രാമാന്നാരായണാത്തവ (28)**

"വിഭീഷണ, ഞാൻ ചോദിക്കാനുദ്ദേശിക്കുന്ന ചോദ്യങ്ങൾ കേട്ടുകൊള്ളുക. നീ നിന്റെ നാരായണനായ രാമനിൽനിന്ന് അവയുടെ ഉത്തരങ്ങൾ അറിഞ്ഞുവരിക."

**കോ നാമാസ്തി യതിർമുഢോ ദന്തീ ലൂജ്ജുരദസ്തഥാ**
**കാ ചാസ്തി ച്ഛലിനീ യോഷാ കോത്വസ്തി ച ശഠഃപുമാൻ (29)**

ആരാണ് വിഡ്ഢിയായ സന്യാസി? ഏതുതരം ആനയ്ക്കാണ് വളയാത്ത കൊമ്പുള്ളത്? ആരാണ് ഏറ്റവും വഞ്ചകിയായ സ്ത്രീ? ആരാണ് ഏറ്റവും ശാഠ്യക്കാരനായ പുരുഷൻ?"

**പ്രശ്നാനേതാൻ സമാദായ രാഘവം സമുപസ്ഥിതഃ**
**രാവണസ്യാവരജോ ധീമാൻ സമാധാനസമുത്സുകഃ (30)**

ഈ ചോദ്യങ്ങളുമായി വിഭീഷണൻ ഉത്തരം കിട്ടാനുള്ള ആകാംക്ഷയോടെ ശ്രീരാമന്റെ അടുക്കലേക്കു ചെന്നു.

**രാഘവശ്ച കപീന്ദ്രാശ്ച ചിരം ചിന്തനമാശ്രിതാഃ**
**ഏഷാം പ്രശ്നവിശേഷാണാം സമാധാനം ന ലേഭിരേ (31)**

ശ്രീരാമനും വാനരമുഖ്യന്മാരും ഏറെനേരം കിണഞ്ഞാലോചിച്ചിട്ടും ഈ ചോദ്യങ്ങൾക്കുത്തരം കണ്ടെത്താൻ അവർക്കാർക്കും കഴിഞ്ഞില്ല.

**തദാംഗദോഽതിചതുരഃ കുംഭകർണ്ണമുപാഗതഃ**
**തമൂചേ ഭോ: സമാധാനം പ്രഭുർന്നോ വേദ തത്വതഃ (32)**

അപ്പോൾ അതിസമർത്ഥനായ അംഗദൻ കുംഭകർണ്ണന്റെ അടുത്തുചെന്ന് അദ്ദേഹത്തോട് പറഞ്ഞു: "ഹേ കുംഭകർണ്ണാ! ഇതിന്റെ യഥാർത്ഥ മറുപടി ഞങ്ങളുടെ സ്വാമിക്കറിയാം."

**യഥാസ്യ ചിന്തനം തത്ര തഥാ ത്വേഽപി ഭവേത് കിമു!**
**ഇതി ജ്ഞാനാർത്ഥമേവാഹം ത്വാമത്ര സമുപസ്ഥിതഃ (33)**

"അതിന്റെ അവിടെയുള്ള കാഴ്ചപ്പാടിനെപോലെ തന്നെയാണോ അങ്ങും ചിന്തിക്കുന്നത് എന്നറിയാൻ ആണ്. ഞാൻ അങ്ങയുടെ അടുക്കലേക്ക് വന്നത്."

**തദ് ബ്രൂഹി ത്വം സമാധാനം പ്രഥമം യേന സത്വരം**
**സത്യാപയേന്നിജം താവദ്ദർശനം മത്പ്രഭു: പ്രിയ: (34)**

"അതുകൊണ്ട് അങ്ങ് ഉടനെ ചോദ്യങ്ങൾക്കുള്ള ഉത്തരം പറയുക. അതിലൂടെ എന്റെ പ്രിയസ്വാമി സ്വന്തം കണ്ടെത്തൽ ശരിയാണോ എന്ന് ഉറപ്പുവരുത്തും."

**ബാലോചിതം വചസ്തസ്യ നിശമ്യോച്ചൈർജഹാസ സഃ**
**അശക്തിം രാഘവസ്യാത്രോപഹാസാസ്പദമാപയൻ (35)**

അവന്റെ ബാലിശമായ ആ വാക്കുകൾ കേട്ട് കുംഭകർണ്ണൻ ശ്രീരാമന്റെ കഴിവുകേടിനെ പരിഹാസ്യമാക്കിക്കൊണ്ട് ഉറക്കെ ച്ചിരിച്ചു.

**തതഃ പ്രവവൃതേ ദൈത്യഃ സമാധാതും സ്വയം നിജാൻ (36)**
**പ്രശ്നാന്യേऽത്യന്തജടിലാ രാഘവായാഭവൻ പുരാ**

അതിനുശേഷം ആ രാക്ഷസൻ ശ്രീരാമനു വിഷമം പിടിച്ചതായി അനുഭവപ്പെട്ട ചോദ്യങ്ങൾക്കുള്ള മറുപടി പറയാൻ തുടങ്ങി.

**മൂർഖോ യതീ രാമ ഏവ യോ ഭാര്യാമജഹത് പ്രിയാം**
**ഏകാകിനീമരണ്യേऽപി ഹൈമം മൃഗഭിദ്രുതഃ (37)**

"സ്വർണ്ണമാനിന്റെ പിന്നാലെ ഓടി ഏകാകിനിയായ പത്നിയെ കാട്ടിൽ വിട്ടേച്ചുപോയ രാമൻ തന്നെയാണ് ആ വിഡ്ഢിയായ സന്യാസി."

**ഋജുദന്തഃ കുഞ്ജരോ ഹി ലങ്കാധീശോऽസ്തി രാവണഃ**
**പരസ്യ ഭാര്യാം യോऽകാംക്ഷദസന്തുഷ്ടഃ സ്വഭാര്യയാ (38)**

സ്വന്തം ഭാര്യയെക്കൊണ്ട് സംതൃപ്തി പോരാഞ്ഞ് മറ്റൊരാളുടെ പത്നിയെ കാംക്ഷിച്ച രാവണൻ തന്നെയാണ് വളവില്ലാത്ത കൊമ്പുകളുള്ള ആന.

**ശൂർപ്പണഖാऽസ്തി ച്ഛലിനീ യോഷാ യാ രാമലക്ഷ്മണൗ**
**അവശാ സ്വസ്യ കാമാന്ധാ പ്രപേദേ പുംശ്ചലീ യഥാ (39)**

ആത്മനിയന്ത്രണമില്ലാതെ കാമാന്ധയായി രാമലക്ഷ്മണന്മാരെ സമീപിച്ച പുംശ്ചലിയായ ശൂർപ്പണഖ തന്നെയാണ് വഞ്ചകിയായ സ്ത്രീ.

**ശഠഃ പുമാംശ്ച നോ വംശ്യോ വിഭീഷണ ഇതീരിതഃ**
**യേന കൃതൗ രാജദ്രോഹോ ദേശദ്രോഹശ്ച-ഗർഹിതൗ (40)**

നിന്ദ്യമായ രാജദ്രോഹവും ദേശദ്രോഹവും ചെയ്ത ഞങ്ങളുടെ വംശത്തിലെ വിഭീഷണൻ തന്നെയാണ് വഞ്ചകനായ പുരുഷൻ.

**ഇതി വാക്യം പ്രവർത്യാത്ര കുംഭകർണ്ണോഽതിവീര്യവാൻ**
**രാമസൈന്യം പ്രതി തദാ പ്രയയൗ തജ്ജിഘാംസയാ (41)**

ഈ വാക്യങ്ങൾ പറഞ്ഞ് അതിവീര്യവാനായ കുംഭകർണ്ണൻ രാമനെ വധിക്കാനായി അദ്ദേഹത്തിന്റെ സൈന്യത്തെ ലക്ഷ്യമാക്കി നീങ്ങി.

**താമാപതന്തം സഹസാ കൽപാന്താഭ്രാവലിപ്രഭം**
**ന്യരുണദ് ബലിനാം ശ്രേഷ്ഠ: സുഗ്രീവ: കപിയൂഥപഃ (42)**

പെട്ടെന്നു വന്നുവീണ കൽപാന്തത്തിലെ മേഘമാലയെപ്പോലെയുള്ള അദ്ദേഹത്തെ വാനരസൈന്യാധിപനും ബലവാനുമായ സുഗ്രീവൻ തടഞ്ഞു.

**പ്രബലോഽയമിതി പ്രേക്ഷ്യ തച്ഛക്തേർഹ്രാസമിച്ഛുകഃ**
**യുക്തിമേകാം കുംഭകർണ്ണസ്തദർത്ഥം സമശിശ്രിയത് (43)**

അദ്ദേഹം ബലവാനാണെന്നു മനസ്സിലാക്കിയ കുംഭകർണ്ണൻ അദ്ദേഹത്തിന്റെ ശക്തി ക്ഷയിക്കുവാനാഗ്രഹിച്ച് അതിനായൊരു യുക്തി പ്രയോഗിച്ചു.

**ഹീനോഽസി ശക്ത്യാ മത്തസ്ത്വം നാലം യോദ്ധും മയാ സഹ**
**ഇതി തം പ്രാഹ ദൈത്യോഽസാവാത്മ ശ്ലാഘാമുപാശ്രിത: (44)**

"നീ എന്നെ അപേക്ഷിച്ചു ശക്തിഹീനനാണ്. നിനക്ക് എന്നോട് യുദ്ധം ചെയ്യാനാവില്ല." എന്ന് ആത്മപ്രശംസാലോലനായി അദ്ദേഹം സുഗ്രീവനോട് പറഞ്ഞു.

**മന്യസേ യദി ശക്തിസ്തേ മത്തോഽസ്തി പ്രബലാ തദാ**
**ഗച്ഛ സുഗ്രീവ! ശീഘ്രം ത്വം ഹിമവന്തം നഗാധിപം (45)**

"സുഗ്രീവ, നിനക്ക് എന്നേക്കാൾ കവിഞ്ഞ കരുത്തുണ്ടെന്നാണ് വിചാരമെങ്കിൽ വേഗം തന്നെ ഹിമാലയമെന്ന പർവ്വതശ്രേഷ്ഠന്റെ അടുക്കൽ പോവുക"

**ഗത്വാ ത്വം തത്ര രംഗാഖ്യം മഹാദ്രുമമാനയ**
**യുധ്യസ്വ തേന ഘോരേണ മയാ സഹ ച വാനര! (46)**

"അവിടെച്ചെന്ന് നീ രംഗമെന്നു പേരുള്ള ഒരു മഹാവൃക്ഷം കൊണ്ടുവരിക; അതുകൊണ്ട് ഭയങ്കരനായ ഞാനുമായി ഏറ്റുമുട്ടുക."

**യാവദേവ ഗിരസ്തസ്യ നിസ്സരന്തി മുഖാദിമാ:**
**ഉത്പുപ്ലുവേ താവദേവ ഹിമവന്തം ഗിരിം കപിഃ (47)**

അദ്ദേഹത്തിന്റെ മുഖത്തുനിന്ന് ആ വാക്കുകൾ പുറപ്പെടേണ്ട താമസം ആ വാനരൻ ഹിമാലയപർവ്വതത്തിലേക്കു കുതിച്ചു.

**പ്രത്യാവൃത്ത: ക്ഷണേനൈവ രംഗാഖ്യേന ദ്രുമേണഗാ സ:**
**തത്പ്രഹാരം പാതയിഷ്ണു: കുംഭകർണ്ണേഽതിദാരുണം (48)**

കുംഭകർണ്ണനെ ആഞ്ഞടിക്കാൻ അദ്ദേഹം രംഗമെന്നു പേരുള്ള ആ വൃക്ഷവുമായി പെട്ടെന്നു തിരിച്ചെത്തി.

**തത: പ്രവവൃതേ യുദ്ധം ദൈത്യേന്ദ്രകപിമുഖ്യയോ:**
**കപിമുഖ്യസ്യ തത്രാഭൂച്ഛക്തൌ ഹ്രാസോഽഭിലക്ഷിത: (49)**

അങ്ങിനെ ദൈത്യേന്ദ്രനും കപിമുഖ്യനും യുദ്ധം തുടങ്ങിയപ്പോൾ കപിമുഖ്യന്റെ ശക്തിക്ക് ക്ഷയമേറ്റതായി കാണപ്പെട്ടു.

**ഗതാഗതാഭ്യാം ശ്രാന്തോഽഭൂത്സുതരാം വാനരസ്തദാ**
**ശ്രാന്ത: സോഽസ്ത്വിത്യുപായോഽയം കുംഭകർണ്ണേന ചിന്തിത: (50)**

ഹിമാലയത്തിലേക്കുള്ള പോക്കുവരവുകൊണ്ട് സുഗ്രീവൻ ക്ഷീണിച്ചിരുന്നു. അദ്ദേഹം ക്ഷീണിതനാവട്ടെ എന്നു കരുതിയാണ് കുംഭകർണ്ണൻ ആ ഉപായം ആലോചിച്ചത്.

**ശ്രാന്തേ തസ്മിൻ മഹാവീരേഽനായാസേനൈവ ദാനവ:**
**തം വിജിഗ്യേ പ്രതസ്ഥേ ച തം സ്വകക്ഷേ വിധാരയൻ (51)**

ആ മഹാവീരൻ ക്ഷീണിച്ചവശനായപ്പോൾ കുംഭകർണ്ണൻ നിഷ്പ്രയാസം അദ്ദേഹത്തെ കീഴടക്കി. അദ്ദേഹത്തെ തന്റെ കക്ഷത്തിലിടുക്കി യാത്ര തിരിക്കുകയും ചെയ്തു.

**സുഗ്രീവസ്യ ദശാമേതാമാലോക്യ ഹനുമാംസ്തദാ**
**പരാപതദ്ദാനവേന്ദ്രം സുഗ്രീവം ച വ്യമോചയത് (52)**

ഹനുമാൻ സുഗ്രീവന്റെ ഈ അവസ്ഥകണ്ട് കുംഭകർണ്ണന്റെ മേൽ ചാടിവീണു; അദ്ദേഹത്തെ മോചിപ്പിക്കുകയും ചെയ്തു.

**അദശത് കർണ്ണനാസേ ച ദനുജസ്യാഞ്ജനീസുതഃ**
**ഗൈരികാദ്രേഃ പ്രാവൃഷീവ രക്തസ്രാവോഽഭവദ്യതഃ (53)**

ഹനുമാൻ അദ്ദേഹത്തിന്റെ ചെവിയിലും മൂക്കിലും കടിച്ചു; തൻമൂലം മഴക്കാലത്ത് ചുവന്ന പർവ്വതത്തിലെ വൃഷ്ടിയെപ്പോലെ അദ്ദേഹത്തിനു രക്തസ്രാവമുണ്ടായി.

**സ ഏവം സ്ഥിതികോ ലങ്കാമഭിപേദേഽതിലജ്ജിതഃ**
**അവമാനപ്രതീകാരം സ്വാംശക്തിം മനസാ വ്രജൻ (54)**

തന്റെ അപമാനത്തിനു പ്രതീകാരമായദയെ സ്മരിച്ചുകൊണ്ട് അദ്ദേഹം ലജ്ജിതനായി ആ അവസ്ഥയിൽ ലങ്കയിലെത്തി.

**തസ്യാസീദ്രക്ഷസഃ ശക്തിർമോക്ഷശക്തിരിതീരിതാ**
**മോക്ഷോപായോ ദാനവാനാം രാമാ ഇഖ്യവിപദസ്തദാ (55)**

രാമനെന്ന വിപത്തിൽനിന്നു രാക്ഷസന്മാർക്ക് മോചനം നൽകാനുതകുന്ന മോക്ഷശക്തിയെന്നു പേരുള്ള ഒരു ശക്തി ആ രാക്ഷസനുണ്ടായിരുന്നു.

**ശക്തേർജാഗരണം ശക്തേർഭവേദ്ദൈവതപൂജയാ**
**ഇതി സഞ്ചിന്ത്യ ദൈത്യോഽസൗ തദർത്ഥം സമനഹ്യത (56)**

ശക്തിയെ തട്ടിയുണർത്താൻ ഈശ്വരപൂജ ചെയ്യണമെന്നു നിനച്ച് ആ രാക്ഷസൻ അതിനുവേണ്ടിയൊരുങ്ങി.

**പൂജാർത്ഥം സ നദീതീരം പുണ്യമേകം സമാശ്രയത്**
**പൂജാം യഥാവിധാനം ച സംപ്രാരഭത വീര്യവാൻ (57)**

പൂജയ്ക്കായി അദ്ദേഹം പുണ്യമായൊരു നദീതീരത്തിലേക്ക് ചെന്നു; വീര്യവാനായി യഥാവിധി പൂജ തുടങ്ങുകയും ചെയ്തു.

**മോക്ഷശക്തിം നിധായാസൗ സമ്മുഖേ സ്വസ്യ നിശ്ചല:**
**സമ്മീലിതാക്ഷിയുഗളഃ 'സുപ്തമീന ഇവ ഹ്രദഃ' (58)**

തന്റെ മോക്ഷശക്തിയെ സ്വന്തം മുഖത്തിനു നേരെപ്പിടിച്ച് രണ്ടു കണ്ണുമടച്ച് മീനുകളുറങ്ങുന്ന പൊയ്കയെപ്പോലെ അദ്ദേഹം നിശ്ചലനായി.

**ദൈവതാന്യർചയാമാസ സ്ഥിരേണ മനസാ ദിശഃ**
**ചന്ദനാഗുരുകർപ്പൂരപുഷ്പഗന്ധൈഃ പ്രപൂരയൻ (59)**

ദിക്കുകൾക്ക് ചന്ദനം, അകിൽ, കർപ്പൂരം, പൂക്കൾ, ഗന്ധം എന്നിവകൊണ്ട് നിറവേകിക്കൊണ്ട് അദ്ദേഹം സ്ഥിരചിത്തത്തോടെ ദേവതകളെ അർച്ചിച്ചു.

**തദൈവ പൂതിർഗന്ധോഽസ്യാസ്പൃശന്നാസാപുടദ്വയം**
**വ്യാകുല: സുതരാം യേന ചിന്തിതശ്ച ബഭൂവ സഃ (60)**

അതേ വേളയിൽ ഒരു ദുർഗ്ഗന്ധം അദ്ദേഹത്തിന്റെ രണ്ടു നാസാദ്വാരങ്ങളെയും സ്പർശിച്ചു. അതു നിമിത്തം കുംഭകർണ്ണൻ അത്യന്തം വ്യാകുലനും ചിന്താമഗ്നുമായി.

**ദുർഗന്ധോഽസഹനീയോഽയം പുണ്യകർമ്മണ്യുപസ്ഥിതഃ**
**കുത ഇതി പരിജ്ഞാതും നേത്രേ സ ഉദമീലയത് (61)**

പുണ്യകർമ്മം ചെയ്യുമ്പോൾ ഈ ദുർഗന്ധം എവിടെ നിന്നാണ് വരുന്നതെന്നറിയാൻ അദ്ദേഹം ഇരുമിഴികളും തുറന്നു.

**ഉന്മീലിതാഭ്യാം നേത്രാഭ്യാം പ്രവഹന്തം നദീജലേ**
**ദുർദർശനം ദദർശാസൗ പൂതിഗന്ധിം ശുന: ശവം: (62)**

തന്റെ തുറന്ന കണ്ണുകൾകൊണ്ട് അദ്ദേഹം നദീജലത്തിൽ പ്രവഹിക്കുന്ന ദുശ്ശകുനമായ ദുർഗന്ധം വമിക്കുന്ന നായയുടെ ശവമാണ് കണ്ടത്.

**ചഞ്ചുപ്രഹാരം കുർവ്വന്തം കാകം തത്ര ദദർശച -**
**യേനാസ്യ വ്യാകുലീഭാവ: സുതരാം പര്യവർധത (63)**

അതു കൊക്കുകൊണ്ടു കൊത്തിവലിക്കുന്ന ഒരു കാക്കയെയും അദ്ദേഹം കണ്ടു. തന്മൂലം അദ്ദേഹത്തിന്റെ വിഷാദം വർധിച്ചു.

വ്യാകുലീഭാവതഃ പൂജാമപൂർണ്ണാമേവ ദാനവഃ
പ്രാതിഷ്ഠത പരിത്യജ്യ സുതരാം വിമനാമികഃ (64)

തന്റെ വിഷാദം നിമിത്തം പൂജ മുഴുമിപ്പിക്കാനാവാതെ ഉപേക്ഷിച്ച് ഏറെ വ്യാകുലമനസ്കനായി അദ്ദേഹം പുറപ്പെട്ടു.

ഹനുമതാ യുക്തിരിയം പൂജാവിഘ്നാർത്ഥമാശ്രിതഃ
ശുനഃ ശവസ്യ രുപം സ ഏവ നദ്യാമുപാശ്രയത് (65)

ഹനുമാന്റെ യുക്തിയാണ് ഈ പൂജാവിഘ്നത്തിനു നിമിത്തമായത്. നായയുടെ ശവത്തിന്റെ രൂപം അദ്ദേഹം സ്വയം കൈക്കൊള്ളുകയായിരുന്നു.

കാകരുപമംഗദേന സമാശ്രിതമഭൂത്തദാ
ഏവം പൂജാവിധൗ വിഘ്നസ്താഭ്യാം സമ്പാദിഽതോഭവത് (66)

അംഗദനായിരുന്നു കാക്കയുടെ രൂപം കൈക്കൊണ്ടത്. ഇപ്രകാരം അവരിരുവരും കൂടിയാണ് പൂജക്ക് തടസ്സം സൃഷ്ടിച്ചത്.

അഥ വിഘ്നിതപൂജോഽപി ശക്തിമാദായ ദാനവഃ
മോക്ഷാഭിധാനാം രാമസ്യ സംപ്രാതിഷ്ഠത വാഹിനീം (67)

ഇങ്ങിനെ പൂജക്കു തടസ്സം നേരിട്ടുവെങ്കിലും കുംഭകർണ്ണൻ മോക്ഷമെന്നു പേരുള്ള ശക്തിയും കൈയിലെടുത്ത് ശ്രീരാമന്റെ സൈന്യത്തെ നേരിടാൻ യാത്രതിരിച്ചു.

(ഇന്ദ്രവജ്ര, ഉപജാതി)

സ തത്ര പൂർവ്വം കില സംഗതോഽഭൂത്
സൗമിത്രിണാ വീരവരേണ സാകം
യേനാഭവത്തസ്യ ദശാനനസ്യ
ഭ്രാത്രാ ചിരം യുദ്ധമതീവ ഘോരം (68)

അദ്ദേഹം ആദ്യം ഏറ്റുമുട്ടിയത് വീരവരനായ ലക്ഷ്മണനുമായായിരുന്നു. ലക്ഷ്മണനും ആ രാവണസഹോദരനും തമ്മിൽ അതിഘോരമായ യുദ്ധം നടന്നു.

**യുദ്ധേ പ്രവൃത്തേ വിജയാഭിലാഷീ**
**ശക്തിം സ തസ്മൈ വിസസർജ്ജ മത്തഃ**
**സാ ചാപ്യനാസ്വാദിതപൂർവ്വരക്ത-**
**മാര്യസ്യ കസ്യാപി പപൗ തൃഷാർത്താ (69)**

യുദ്ധം തുടങ്ങിയപ്പോൾ അഹങ്കാരിയായ കുംഭകർണ്ണൻ വിജയം ആഗ്രഹിച്ച് ലക്ഷ്മണനുനേരെ ശക്തി പ്രയോഗിച്ചു. മുമ്പൊരിക്കലും ആര്യരക്തം രുചിച്ചിട്ടില്ലാത്ത ആ ശക്തി തൃഷാർത്തമായി ലക്ഷ്മണന്റെ രക്തം പാനം ചെയ്തു.

**പൂജാവിഘ്നാതേന ന യദ്യപി പ്രാഗ്**
**പ്രബോധിതാ ശക്തിരഭൂദമുഷ്യാഃ**
**തഥാ/പി തസ്യാ ന ഹി ശക്തിരാസീ**
**ദൽപാനിഹന്തും രിപുമോക്ഷമീപ്സുഃ (70)**

പൂജാവിധിക്കു തടസ്സം നേരിട്ടതുകൊണ്ട് അദ്ദേഹത്തിന്റെ ശക്തി ഉണർന്നിരുന്നില്ലെങ്കിലും ശത്രുനാശം ഇച്ഛിച്ചിരുന്ന അതിന് അൽപംപോലും ശക്തിക്ഷയം സംഭവിച്ചിരുന്നില്ല.

**തയാ സ ശക്ത്യാ പ്രഹൃതഃ പ്രഗാഢം**
**സൗമിത്രിരാസീത് പതിതോ വിസംജ്ഞഃ**
**ശുചാ പരീതാൻ വിദധത്സ്വബന്ധൂൻ**
**നൈരാശ്യമേഷാം ജനയംശ്ച തീവ്രം (71)**

ആ ശക്തികൊണ്ട് കഠിനമായ പ്രഹരമേറ്റ ലക്ഷ്മണൻ സ്വബന്ധുക്കളെ ആകമാനം ദുഃഖത്തിൽ ആഴ്ത്തിക്കൊണ്ടും അവരിൽ തീവ്രമായ നൈരാശ്യം ഉണ്ടാക്കിക്കൊണ്ടും ബോധംകെട്ടു നിലത്തു വീണു.

**ഏവം സ്ഥിതേ തത്ര വിഭീഷണസ്താൻ**
**സംപ്രാഹ ഭോഃ! സർവ്വയപർവ്വതാദ് ദ്രാക്**
**ദിവ്യൗഷധിം യൂയമിഹാനയധ്വം**
**താം സേവയധ്വം ച വിസംജ്ഞമേനം (72)**

കാര്യങ്ങൾ ഇപ്രകാരം പരിണമിച്ചപ്പോൾ അവിടെയുണ്ടായിരുന്ന വിഭീഷണൻ പറഞ്ഞു, "സുഹൃത്തുക്കളേ, സർവയപർവ്വത

ത്തിൽനിന്ന് നിങ്ങൾ ഉടനെത്തന്നെ ദിവ്യൌഷധി കൊണ്ടുവരിക. ബോധരഹിതനായ ഇദ്ദേഹത്തെക്കൊണ്ട് ആ മരുന്നുകഴിപ്പിക്കുകയും ചെയ്യുക.''

പ്രാഗേവ സൂര്യോദയതഃ പരേദ്യു-
രേഷൌഷധിസ്താവദനേന സേവ്യാ
തതഃ പരസ്താന്നഹി കശ്ചിദസ്യ
സ്യാല്ലാഭ ഓഷധ്യനുസേവനേന (73)

"നാളെ സൂര്യോദയത്തിനു മുമ്പ് ഇദ്ദേഹം ഈ മരുന്നു സേവിച്ചിരിക്കണം; അതിനു ശേഷമായാൽ ഔഷധസേവകൊണ്ട് അദ്ദേഹത്തിനു പ്രയോജനമൊന്നുമുണ്ടാവില്ല.''

ശ്രുത്വാസദീയം വചനം ഗരീയഃ
കാലസ്യ ഹാനിം പരിഹർത്തുകാമഃ
ഉത്പുപ്ലുവേ ദ്യാം പവനസ്യ പുത്രോ
ഗിരിം പ്രതസ്ഥേ ച സ സർവ്വയാഖ്യാം (74)

അദ്ദേഹത്തിന്റെ ഗൗരവപൂർണ്ണമായ വാക്കുകൾ കേട്ട് കാലവിളംബം ഒഴിവാക്കാൻ ആഗ്രഹിച്ചുകൊണ്ട് വായുപുത്രനായ ഹനുമാൻ ആകാശത്തിലേക്കു കുതിച്ചുയർന്നു. സർവ്വയമനെന്ന പർവ്വതത്തെ ലക്ഷ്യമാക്കി പുറപ്പെടുകയും ചെയ്തു.

മധ്യേപഥം യാവദസൗ പ്രയാതി
സൂര്യപ്രഭാസ്തം സ്നപയന്തി താവത്
ബഭൂവ തേനാതി വിചിന്തിതഃസ
ഭീതശ്ച സൂര്യോദയകൽപനായാഃ (75)

അദ്ദേഹം പോയിക്കൊണ്ടിരിക്കുമ്പോൾ മാർഗ്ഗമധ്യത്തിൽ സൂര്യപ്രഭ അദ്ദേഹത്തെ കുളിപ്പിച്ചു. അതുകണ്ട് ചിന്താഗ്രസ്തനായ ഹനുമാൻ സൂര്യോദയത്തിന്റെ അവധി ആലോചിച്ച് ആശങ്കാകുലനായി.

സൂര്യോദയേ നാമ സമാ ന ആശാ
ആകാശപുഷ്പപ്രകരസ്വരൂപാഃ
ഭവേയുരിത്യേഷ ധിയം ദധാനഃ
സൂര്യം പഥശ്ച്യാവയിതും പ്രവൃത്തഃ (76)

സൂര്യനുദിച്ചുകഴിഞ്ഞാൽ നമ്മുടെ ആശകളെല്ലാം ആകാശ കുസുമംപോലെ ഒന്നുമല്ലാതായിത്തീരുമല്ലോ എന്നു ചിന്തിച്ച അദ്ദേഹം സൂര്യനെ വഴിയിൽനിന്ന് മാറ്റിയെടുക്കാൻ ഒരുങ്ങി.

രഥം സ സൂര്യസ്യ ദൃഢം ഗൃഹീത്വാ
നിവർത്തനായ സ്വമനോ ന്യയുങ്ക്ത
ഏവം ച കുർവ്വൻ കിരണൈരമുഷ്യ
സംപ്ലുഷ്ടസർവ്വാവയവോ ബഭൂവ. (77)

അദ്ദേഹം സൂര്യന്റെ രഥം മുറുകെപ്പിടിച്ച് വഴി മാറ്റിയെടുക്കാൻ തന്റെ മനസ്സിനെ നിയോഗിച്ചു; ഇങ്ങനെ ചെയ്യവേ സൂര്യകിരണ ങ്ങൾ തട്ടി അദ്ദേഹത്തിന്റെ ശരീരമാസകലം പൊള്ളുകയുമുണ്ടായി.

തതോഽനു സൂര്യഃസമവേക്ഷ്യ വീരം
ശ്രീരാമകാര്യൈകപരായണം തം
അഹോ മയാ കിംകൃതമിത്യനന്താ-
നുതാപദാഹേന ബഭൂവദഗ്ദ്ധഃ (78)

അപ്പോൾ സൂര്യൻ ശ്രീരാമകാര്യൈകനിരതനായ ആ വീരനെ ക്കണ്ട് "അയ്യോ ഞാനിച്ചെയ്തതെന്ത്?" എന്നിങ്ങനെ കഠിനമായ പശ്ചാത്താപംകൊണ്ട് നീറി.

സഞ്ജീവയാമാസ തതഃ സ ഏനം
നിഷ്ടപ്തഹേമദ്യുതികം ച ചക്രേ
ഭൂത്വാ പയോദാന്തരിതോ ദിവാഽപി
രാത്ര്യന്ധകാരാനുഭവം ച തേനേ (79)

അദ്ദേഹം ഹനുമാനെ പുനർജീവിപ്പിച്ചു. അതിനുശേഷം അദ്ദേ ഹത്തെ ചുട്ടുപഴുത്ത സ്വർണ്ണത്തിന്റെ കാന്തിയുറ്റവനാക്കി മാറ്റി. സ്വയം സമുദ്രാന്തർഗതനായി നിലകൊണ്ട് ആ പകൽ വേളയി ലും രാത്രിയുടെ ഇരുട്ടിന്റെ പ്രതീതിയുളവാക്കി.

തേന പ്രസന്നോ ഹനുമാൻ സ്വയാത്രാം
പ്രവർത്തയാമാസ പുനഃ പ്രവീരഃ
അല്പേന കാലേന ച സർവ്വയാഖ്യം
ശൈലാധിരാജം സമവാപ ചാഽപി (80)

അതു നിമിത്തം പ്രസന്നനായിത്തീർന്ന വീരനായ ഹനുമാൻ സ്വയാത്ര വീണ്ടും തുടർന്നു. അൽപസമയത്തിനുള്ളിൽത്തന്നെ അദ്ദേഹം സർവ്വയമെന്നു പേരുള്ള പർവ്വതത്തിലെത്തിച്ചേർന്നു.

**ആകാരയാമാസ ച തത്ര വീരഃ**
**സ ഓഷധിം സാഽപി ച തം ബഭാഷേ**
**അത്രാസ്മി നീചൈരിതി താം യയൗ സ**
**നാലോകയാമാസ ച താം സ തത്ര (81)**

അവിടെ വച്ച് ആ വീരൻ ആ ഓഷധിയെ വിളിച്ചു. ആ ഓഷധി അദ്ദേഹത്തോടു പറഞ്ഞു. "ഞാനിവിടെ താഴെ ഭാഗത്തുണ്ട്." ഇതുകേട്ടു ഹനുമാൻ താഴോട്ടു ചെന്നെങ്കിലും ഓഷധിയെക്കണ്ടില്ല.

**തതഃ സ ശുശ്രാവ ഗിരം തദീയാ-**
**മത്രാസ്മി വീരോച്ചതരേ പ്രദേശേ**
**തതഃ സ ഉച്ചൈർഗതവാൻ ന ചാപി**
**ദദർശ താം വീരവരോഽതിഖിന്നഃ (82)**

അപ്പോഴദ്ദേഹം അവളുടെ വാക്കുകേട്ടു, "ഹേ വീര! ഞാനീ ഉയർന്ന സ്ഥലത്തുണ്ട്." അപ്പോൾ ഹനുമാൻ ഉയർന്ന പ്രദേശത്തേക്ക് തിരിച്ചു. തീവ്രദുഃഖിതനായിത്തീർന്ന ആ വീരൻ അവിടെയും അതു കണ്ടില്ല.

**ഗതാഗതാഭ്യാമഥ നൈകവാരം**
**ശ്രാന്തശ്ച ഖിന്നശ്ച കപിപ്രവീരഃ**
**സ്വാം ബുദ്ധിമാസ്ഥായ വിചക്ഷണോഽലം**
**തദോഷധേഃ സ ഗ്രഹണേ ബഭൂവ (83)**

അനേകതവണ ആവർത്തിച്ച ഈ പോക്കുവരവുകൊണ്ട് ക്ഷീണിക്കുകയും, ദുഃഖിക്കുകയും ചെയ്ത സമർത്ഥനായ ഹനുമാൻ സ്വബുദ്ധി ഉപയോഗിച്ച് ആ ഓഷധി കരസ്ഥമാക്കാൻ തീരുമാനിച്ചു.

**അഭ്യുക്ഷണം പഞ്ചനദീജലൈഃസ്യാ-**
**ദ്യദ്യോപധേസ്തർഹി വിചിത്രരൂപാ**
**സേവ്യാ ഭവേത്സ്യേതി വിധാനമേതത്**
**തദർത്ഥമാസീദ് വിഹിതം വിധിജ്ഞൈഃ (84)**

അഞ്ചു നദികളിലെ വെള്ളം ആ ഓഷധിമേൽ തളിക്കുകയാണെങ്കിൽ വിചിത്രരൂപമായ അതു സേവിക്കാവുന്ന പരുവത്തിലായിത്തീരുമെന്ന് വിധിജ്ഞന്മാർ അതേക്കുറിച്ചു വ്യവസ്ഥ ചെയ്തിരുന്നു.

ആസൻ പുന: പഞ്ചനദീജലാനി
പുണ്യാനി ദൂരേ ഭരതാധികാരേ
സ്ഥിതാന്യയോധ്യാനഗരേ വിശാലേ
പ്രാപ്തിർന യേഷാം സുകരാ ബഭൂവ (85)

പണ്ട് പുണ്യങ്ങളായ പഞ്ചനദീജലങ്ങൾ അങ്ങകലെ ഭാരതവർഷത്തിലെ വിശാലമായ അയോധ്യാനഗരിയിലുണ്ടായിരുന്നു. എന്നാൽ അവ ലഭിക്കുക എളുപ്പമായിരുന്നില്ല.

അസംഭവം നൈവ ബഭൂവ കിഞ്ചി-
ദ്ധനൂമതസ്തത് സപദി പ്രപേദേ
പുരീമയോധ്യാം പവനസ്യ പുത്ര-
ശ്ചകാര സംപ്രോക്ഷണമോഷധേശ്ച (86)

എന്നാൽ ഹനുമാനെ സംബന്ധിച്ചേടത്തോളം ഒന്നുംതന്നെ അസംഭാവ്യമായിരുന്നില്ല. തന്മൂലം അദ്ദേഹം പെട്ടെന്നുതന്നെ അയോധ്യയിലെത്തി. ഓഷധിയിൽ വെള്ളം തളിക്കുകയും ചെയ്തു.

സംപ്രോക്ഷിതാം പഞ്ചനദീജലൈഃസ
ദിവ്യൗഷധിം രാഘവമാനിനായ
തത്സേവനേന പ്രതിലബ്ധസംജ്ഞഃ
വീരഃ സ സുപ്തോത്ഥിതവദ് ബഭാസേ (87)

പഞ്ചനദീജലം തളിച്ച ആ ദിവ്യൗഷധി അദ്ദേഹം ലക്ഷ്മണസമീപത്തെത്തിച്ചു. അതു സേവിച്ച് ബോധം തിരിച്ചുകിട്ടിയ ലക്ഷ്മണൻ ഉറങ്ങിയെഴുന്നേറ്റവനെപ്പോലെ തിളങ്ങി.

ആലോക്യ രാമാവരജം തദാനീം
ശ്രീലക്ഷ്മണം മൃത്യുമുഖാദ്വിമുക്തം
രാമസ്യ സൈന്യേ തുമുലഃ സമസ്തേ
ഹർഷധ്വനിഃ ശ്രോത്രഭിദാവിരാസീത് (88)

മൃത്യുമുഖത്തുനിന്ന് മോചിതനായ ലക്ഷ്മണനെ കണ്ട് ശ്രീരാമന്റെ സൈന്യത്തിൽനിന്ന് ചെവിയടപ്പിക്കുന്നവിധം ഘനീഭൂതമായ സന്തോഷാരവം മുഴങ്ങി.

വിവേശ സോഽയം ദനുജസ്യ കുംഭ-
കർണ്ണസ്യ കർണ്ണൗ ഭയമാദധാനഃ
ശ്രീലക്ഷ്മണോഽഭൂത് പ്രതിലബ്ധസംജ്ഞ-
സ്തേനേത്യസൗ നിശ്ചയമാതതാന (89)

ഈ ശബ്ദം ഭയമുളവാക്കിക്കൊണ്ട് കുംഭകർണ്ണന്റെ ചെവികളിൽ മുഴങ്ങി. അതുകേട്ട് ലക്ഷ്മണനു ബോധം തിരിച്ചുകിട്ടിയതായി അദ്ദേഹം ഉറപ്പിച്ചു.

ഭൂയോഽപി തസ്യ പ്രതികാരമീപ്സുഃ
സ ബൃംഹയാമാസ നിജം ശരീരം
സമാവൃണോച്ചാപി നദീം സ തേന
രാമസ്യ സൈന്യം രഹയൻ ജലേന (90)

വീണ്ടുമദ്ദേഹത്തോടു പ്രതികാരം ചെയ്യാനുള്ള വെമ്പലോടെ കുംഭകർണ്ണൻ തന്റെ ശരീരം വലുതാക്കി. രാമന്റെ സൈന്യത്തിനു വെള്ളം കിട്ടാത്തവണ്ണം തന്റെ ശരീരംകൊണ്ട് അദ്ദേഹം ആ നദിയെ മറച്ചു.

അഹാനി സപ്തൈവമവസ്ഥിതോഽഭൂത്
സ നിമ്നഗായാം പ്രതിരോധകാമഃ
യേനാഭവംസ്തദ്രഹിതാനി രാമ -
സൈന്യാനി സർവ്വാണി തൃഷാകുലാനി (91)

ഏഴു ദിവസങ്ങൾ ഇങ്ങിനെ അദ്ദേഹം നദിയിൽ പ്രതിരോധം തീർത്തുകൊണ്ട് നിലകൊണ്ടു. തന്മൂലം വെള്ളമില്ലാതെ ശ്രീരാമന്റെ സമസ്തസൈന്യവും ദാഹാർത്തരായി.

ദൈത്യാധമോ യത്ര ബഭൂവ ദേശം
തം പുഷ്പകന്യാഗണ ഏവ വേദ
അ തോ ഹനുമാൻ ധൃതതത്സ്വരൂപ-
സ്തത്സ്ഥാനമാപത് സഹ താഭിരേവ (92)

ആ നീചരാക്ഷസൻ കിടക്കുന്ന സ്ഥലം പുഷ്പകന്യാഗണത്തിനു മാത്രമേ അറിയാമായിരുന്നുള്ളൂ. അതുകൊണ്ട് ഹനുമാൻ അവരുടെ വേഷം ധരിച്ച് അവരോടൊത്ത് ആ പ്രദേശത്തെത്തി.

സംപ്രാപ്തമാത്രശ്ച സ തം പ്രദേശം
നിജം സ്വരൂപം പ്രതിപദ്യ ഘോരം
പാദപ്രഹരം പ്രദദാവമുഷ്മൈ
യസ്മാത് സപദ്യേവ സ ഉത്ഥിതോഽഭൂത് (93)

ആ പ്രദേശത്തെത്തിയ ഉടനെ അദ്ദേഹം തന്റെ തനി ഘോരരൂപം കൈക്കൊണ്ടു. അദ്ദേഹം കുംഭകർണ്ണനെ തന്റെ കാലുകൊണ്ട് ആഞ്ഞുചവിട്ടി. തന്നിമിത്തം കുംഭകർണ്ണനു എഴുന്നേൽക്കേണ്ടതായി വന്നു.

സമുത്ഥിതേഽസ്മിൻ പ്രതിരോധമാപ്താ
ആപഃ പ്രവൃത്താ വവഹനയ ഭൂയഃ
ഉദൻയിതാനി പ്രസഭം യതോ ദ്രാക്
സൈന്യാന്യുദന്യാം ശമയാംബഭൂവുഃ (94)

അദ്ദേഹം എഴുന്നേറ്റുനിന്നപ്പോൾ വെള്ളം വീണ്ടും പ്രവഹിക്കാൻ തുടങ്ങി. കഠിനദാഹം അനുഭവിക്കുകയായിരുന്ന സൈന്യങ്ങൾ അതുനിമിത്തം സ്വദാഹം തീർത്തു.

കപിപ്രഹാരശ്ലഥസർവ്വകായഃ
സ്വയത്നവൈഫല്യവിലക്ഷചേതാഃ
സ്ഥാനാദമുഷ്മാന്നയവിത് സപദ്യ-
പചക്രമേ വീരവരബ്രുവഃ സഃ (95)

ശരീരവും ഉടഞ്ഞവനും, സ്വപ്രയത്നം നിഷ്ഫലമായതോർത്തു ലജ്ജിതനുമായ ആ നയജ്ഞനായ പരാക്രമാഭിമാനി ആ സ്ഥാനത്തുനിന്നു പതുക്കെ മാറാൻ നോക്കി.

തതാ പരേദ്യുഃ പുനരപ്യസൗ സ്വ-
ശക്ത്യായുധേന പ്രജഹാര ശക്ത്യാ
സ്വയാ മഹത്യാ കപിവീരസൈന്യം
തസ്മിൻ സമന്താദ് ഭയമാദധാനഃ (96)

പിറ്റേന്ന് അദ്ദേഹം വീണ്ടും സ്വന്തം ശക്ത്യായുധംകൊണ്ട് വാനരസൈന്യത്തെ പേടിപ്പെടുത്തുംവിധം ആഞ്ഞു പ്രഹരിച്ചു.

കാലാന്തകപ്രഖ്യമിമം നിരോദ്ധും
രാമഃ സ്വയം വീര ഉപസ്ഥിതോഽഭൂത്
ബ്രഹ്മാസ്ത്രമസ്മിൻ മുമുചേ സ യേന
വ്യസുർദനുജോ നിപപാത ഭൂമൗ (97)

കാലാന്തകനെപ്പോലെ തോന്നിച്ച അദ്ദേഹത്തെ തടയാൻ വീരനായ ശ്രീരാമൻ സ്വയമേവ അവിടെ വന്നു. അദ്ദേഹം ബ്രഹ്മാസ്ത്രം തന്നെ പ്രയോഗിച്ചു. അതുമൂലം ആ അസുരൻ മൃതനായി നിലംപതിച്ചു.

പ്രാഗ്ദാനവോ മൃത്യുമുഖപ്രവേശാ-
ന്നാരായണം സ്വസ്യ പുരോ ദദർശ
സശംഖചക്രം സഗദാത്രിശൂലം
സ്വർഗ്ഗസ്യ പന്ഥാനമമും ദിശന്തം (98)

മൃത്യുമുഖത്തു പ്രവേശിക്കുന്നതിനു മുമ്പ് ആ രാക്ഷസൻ സശംഖചക്രനും ഗദാത്രിശൂലസമേതനും സ്വയം സ്വർഗ്ഗമാർഗ്ഗം കാണിച്ചുകൊടുക്കുന്നവനുമായ നാരായണനെ നേരിൽക്കണ്ടു

(സ്വാഗത)

തേന ഹർഷമമിതം പ്രതിപന്നേ
രാഘവസ്യ ചരണാവുപസന്നഃ
ചേതസാ സ ദനുജോ ന വിഷണ്ണഃ
സ്വർഗ്ഗലോകമഭവത് പ്രതിപന്നഃ (99)

അതു നിമിത്തം അതുല്യമായ ഹർഷം പ്രാപിച്ച ആ രാക്ഷസൻ വിഷാദമേതുമില്ലാതെ ശ്രീരാമചരണം പ്രാപിച്ച് സ്വർഗ്ഗം പൂകി.

# പതിനാറാം സർഗ്ഗം

## മലിവഗ്ഗബ്രഹ്മോപാഖ്യാനം

## (അനുഷ്ടുപ്പ്)

**സ്വർഗ്ഗതേ ദനുജേ കുംഭകർണ്ണേ ദുഖ്യന്മനാ അപി**
**രാവണോ നഹി രാമസ്യ വിജയേ മുമുചേ ഹഠം (1)**

കുംഭകർണ്ണൻ സ്വർഗ്ഗം പൂകിയപ്പോൾ ദുഃഖിതനെങ്കിലും രാവണൻ ശ്രീരാമനെ തോൽപിക്കുന്നതിലുള്ള പിടിവാശി അവസാനിപ്പിച്ചില്ല.

**ഇന്ദ്രജിന്നാമധേയം സ പ്രിയം പുത്രം മഹാരഥം**
**ഇന്ദ്രസ്യാ$f$പി വിജേതാരം സൈന്യാധ്യക്ഷ്യേ ന്യയോജയത് (2)**

ഇന്ദ്രനെപ്പോലും തോൽപിച്ച ഇന്ദ്രജിത്തെന്നു പേരുള്ള മഹാരഥനായ സ്വന്തം മകനെ അദ്ദേഹം സൈന്യാധ്യക്ഷപദവിയിൽ അഭിഷേകം ചെയ്തു.

**നാഗപാശേ നിബദ്ധാ$f$ഭൂത്തേന രാമസ്യ വാഹിനീ**
**സലക്ഷ്മണാ ദൃശ്യതേ സ്മ ചിത്രാലിഖിതവത്തദാ (3)**

അദ്ദേഹം ലക്ഷ്മണനുൾപ്പെട്ട ശ്രീരാമസൈന്യത്തെ നാഗപാശംകൊണ്ടു ബന്ധിച്ചു. അതുമൂലം ആ സേന ചിത്രത്തിലെഴുതിയപോലെ നിശ്ചലമായി കാണപ്പെട്ടു.

**ബൈല്ലവദാഖ്യാച്ഛരാദ്രാമമുക്താത്തത്ര സമാപതത്**
**ഗരുഡോ യേന സർവ്വേ$f$പി നാഗാ യാതാ യഥാഗതം (4)**

ശ്രീരാമൻ തൊടുത്ത "ബൈല്ലവാത്ത്" എന്ന അമ്പിൽനിന്നു അവിടെ ഗരുഡൻ വന്നുചേർന്നു. അതുകാരണം നാഗങ്ങൾ വന്നപാട് തിരിച്ചുപോയി.

**ശൗര്യം ബഹുവിധം യുദ്ധേ സംപ്രദർശ്യേന്ദ്രജിത്തദാ**
**രാവണസ്യ പ്രിയഃ പുത്രോ ലോകാൻ വീരോചിതാൻ ഗതഃ (5)**

യുദ്ധത്തിൽ തന്റെ പരാക്രമം പലവിധത്തിൽ പ്രദർശിപ്പിച്ച് രാവണന്റെ പ്രിയപുത്രനായ ഇന്ദ്രജിത്ത് വീരസ്വർഗ്ഗം പൂകി.

**ഏകൈകശോ നിപതിതാ ഏവം വീരവരാ യുധി**
**ദശാസ്യാശാസ്തംഭഭൂതാ രാമവാത്യാപ്രതാഡിതാഃ (6)**

ഇങ്ങനെ രാവണന്റെ ആശയുടെ നെടുന്തൂണുകളായ വീരവരന്മാർ ഓരോരുത്തരായി യുദ്ധത്തിൽ രാമനെന്ന കൊടുങ്കാറ്റേറ്റ് മരിച്ചുവീണു.

**(ഇന്ദ്രവജ്ര, ഉപജാതി)**

**ശ്രീരാഘവേന്ദ്ര സ്തദനു പ്രവീരഃ**
**പൗലസ്ത്യസേനാകദനം ചകാര**
**ഏകൈകശസ്തത്ര നികൃത്തശീർഷാ**
**നികൃത്തശാഖാ ഇവ ശാഖിസംഘാഃ (7)**

വീരാഗ്രണിയായ ശ്രീരാമചന്ദ്രനാകട്ടെ, അതിനുശേഷം രാക്ഷസസേനയെ കശാപ്പു ചെയ്തു. തല വെട്ടിമാറ്റപ്പെട്ട ആ സൈനികർ ശാഖകൾ വെട്ടിമാറ്റപ്പെട്ട വൃക്ഷങ്ങൾ പോലെ കാണായി.

**നിശാചരാ ഭൂമിതലേ നിപേതു-**
**രക്തം വമന്തോ ലുലുഠുശ്ചദീനാഃ**
**തത് സർവ്വമാലോക്യ ബഭൂവ ചിന്താ-**
**താന്താന്തരംഗോ ദനുജാധിനാഥഃ (8)**

രാക്ഷസന്മാർ നിലത്തുവീണു; രക്തം വമിച്ചുകൊണ്ട് ദീനരായി ഉരുണ്ടുപിരണ്ടു. രാവണൻ ഇതെല്ലാം കണ്ട് ചിന്താക്രാന്തനും വിഷണ്ണനുമായി.

**ഏവം സ്ഥിതശ്ചേത് കതിചിദ്ദിനാനി**
**ചമൂർമ്മമേയം ക്ഷയമേവ യായാത്**
**അതോ *f* ത്ര കിഞ്ചിത് കരണീയമേവ**
**നോ ചേദ് വിനാശോ മമ നിശ്ചിതോ*f*സ്തി (9)**

"ഇങ്ങിനെ പോയാൽ കുറച്ചു ദിവസങ്ങൾകൊണ്ട് ഈ സൈന്യം ക്ഷയം പ്രാപിച്ചേക്കും. അതിനാൽ ഇപ്പോൾ എന്തെങ്കിലും ചെയ്തേ മതിയാവൂ; ഇല്ലെങ്കിൽ എന്റെ നാശം ഉറപ്പാണ്."

ബഹു പ്രതർക്ക്യൈവമുപായമേഷ
ശ്രീരാമനാമ്ന്യാ വിപദോ വിമുക്തേഃ
സഞ്ചിന്തയാമാസ വിചാരശീലഃ
പിതാമഹപ്രാർത്ഥനമേവ താവത് (10)

ഇങ്ങിനെ ശ്രീരാമനെന്ന ആപത്തിൽനിന്നു മോചനം ലഭിക്കാൻ ഏറെ ആലോചിച്ച് ആ ചിന്താശീലൻ ഒരു ഉപായം കണ്ടെത്തി. പിതാമഹനായ ബ്രഹ്മാവിനോട് പ്രാർത്ഥിക്കുകയെന്നതു തന്നെ യായിരുന്നു അത്.

നാഥസ്ത്രീലോക്യാ മലിവഗ്ഗപുർവ്വ-
ബ്രഹ്മേതിസംജ്ഞസ്ത്രിദശാഗ്രഗണ്യഃ
മലീവരാജേത്യപരാഭിധാനോ
ന്യായപ്രിയത്വേന ബിഭർത്തി കീർത്തിം (11)

മൂന്നു ലോകത്തിന്റെയും നാഥനും ദേവന്മാരിൽ മുഖ്യനും മലിവഗ്ഗബ്രഹ്മാവ് എന്നും മലീവരാജൻ എന്നും പേരുള്ളവനും ന്യായപ്രിയനെന്നു പുകൾപെറ്റവനുമായിരുന്നു അദ്ദേഹം.

"രാമേണ കർമ്മാചരിതം ജഘന്യം
മദ്ദേശമാക്രാന്തവതേതി തഥ്യം
പിതാമഹോ യദ്യവബോധിതഃ സ്യാത്
പ്രത്യായിതശ്ചാപി വിനിശ്ചയേന (12)

ന്യായപ്രിയത്വാത് ധ്രുവമേഷ രാമം
ശപേത കോപസ്യ വശം ഗതഃസൻ
ന്യായപ്രിയോ/യം നഹി രേഖയാ/പി
ന്യായ്യാത് പഥഃ പ്രച്യവനം സഹേത (യുഗ്മകം) (13)

"എന്റെ രാജ്യം ആക്രമിച്ചതിലൂടെ രാമൻ ഒരു നിന്ദ്യകൃത്യമാണ് ചെയ്തിരിക്കുന്നത് എന്ന സത്യം പിതാമഹനെ ധരിപ്പിക്കുകയും അതദ്ദേഹം വിശ്വസിക്കുകയും ചെയ്താൽ തീർച്ചയായും ന്യായപ്രിയനായതുകൊണ്ട് അദ്ദേഹം രാമനെ ശപിക്കുകതന്നെ ചെയ്യും. ന്യായപ്രിയനായ അദ്ദേഹം ഒരിക്കലും ന്യായത്തിൽ നിന്നുള്ള വ്യതിചലനം പൊറുക്കില്ല."

"ശപ്തോ/മുനാ സ്യാദ്യദി രാഘവോ നു
വർചസ്വഹീനഃ സ വിനാശമേയാത്
തസ്മിംശ്ച നഷ്ടേ സകലാ/സ്യ സേനാ
ദിശോദ്രവേന്നൌരിവ നേതൃഹീനാ (14)

"അദ്ദേഹം ശപിച്ചാൽ ശ്രീരാമൻ ഓജസ്സു നഷ്ടപ്പെട്ട് നാശം പ്രാപിക്കും. അദ്ദേഹം പോയാൽ സമസ്തസൈന്യവും കപ്പിത്താൻ നഷ്ടപ്പെട്ട കപ്പലിനെപ്പോലെ ദിക്കുകളിലേക്ക് പലായനം ചെയ്യും."

"ഏവം സ്ഥിതേ സർവ്വമനോരഥാ നഃ
സിദ്ധ്യേയുരിത്യത്ര ന സംശയോ/സ്തി"
ഏവം ശഠോ നൈകവിധം കുതർക്ക-
ജാലം സ്വചിത്തേ രചയാംബഭൂവ (15)

"ഇങ്ങിനെ വന്നാൽ നമ്മുടെ സർവ്വ മനോരഥങ്ങളും സഫല മാവുമെന്ന കാര്യത്തിൽ സംശയമില്ല." ഇപ്രകാരം ആ നീചൻ മനസ്സിൽ പലവിധം പിഴച്ച കണക്കുകൂട്ടലുകൾ നടത്തി.

വിരച്യ തം കാമപി നിർവൃതിം സ
ഭജൻ സ്വദൂതാവയമാജുഹാവ
കാര്യേ പടൂ നാന്യവിഗേതിവായു
വേഗേതിസംജ്ഞൌ സമുവാച തൌ ച (16)

അപ്രകാരം ചെയ്തതിനുശേഷം സന്തോഷം പ്രാപിച്ച അദ്ദേഹം കാര്യം കാണാൻ മിടുക്കരായ നാന്യവേഗൻ, വായുവേഗൻ എന്നീ രണ്ടു ദൂതന്മാരെ വിളിച്ചുവരുത്തി അവരോട് ഇപ്രകാരം പറഞ്ഞു.

"യാതാം ഭവന്തൌ ചതുരാനനസ്യ
ലോകം സ്ഥിതിം വേദയതാമമും ച
ഏതും ഭുവം പ്രേരയതാം ജഘന്യം
ദുഷ്ക്കർമ്മിണം ദണ്ഡയിതും ച രാമം (17)

"നിങ്ങൾ രണ്ടുപേരും പോയി ബ്രഹ്മദേവന്റെ ലോകത്തിലെ സ്ഥിതിഗതികൾ മനസ്സിലാക്കുക. അദ്ദേഹത്തെ ഭൂമിയിൽ വരാനും നിന്ദ്യകർമ്മങ്ങൾ ചെയ്യുന്ന ദുഷ്ടനായ രാമനെ ശിക്ഷിക്കാനും പ്രേരിപ്പിക്കുക."

തത്പ്രാർത്ഥനം കർണ്ണഗതം വിധായ
ലോകാത് സ്വകീയാദ് വിബുധൈഃ സമേതഃ
സദ്യോ വിധാതാവതതാര പൃഥ്വീം
ചയസ്തിഷ്ഠാമിത്യവഭാസമാനഃ (18)

അദ്ദേഹത്തിന്റെ പ്രാർത്ഥനകേട്ട് സ്വന്തം ലോകത്തിൽ നിന്ന് പണ്ഡിതന്മാരാൽ അനുഗതനായി ഒരു തേജഃപുഞ്ജംപോലെ ശോഭിച്ചുകൊണ്ട് ബ്രഹ്മദേവൻ ഭൂമിയിലേക്കിറങ്ങിവന്നു.

ന വാദിനോ വാ പ്രതിവാദിനോ വാ
സേനാസമൂഹേഽവതതാര ധാതാ
നിഷ്പക്ഷതാമാത്മനി ബിഭ്രദേഷ
മാധ്യസ്ഥ്യമത്രാപി സമാലലംബേ (19)

വാദിയുടെയോ പ്രതിയുടെയോ സേനാവ്യൂഹത്തിലേക്കല്ല ബ്രഹ്മദേവൻ ഇറങ്ങിവന്നത്. സ്വന്തം നിഷ്പക്ഷത കാത്തുസൂക്ഷിച്ചുകൊണ്ട് അദ്ദേഹം തികഞ്ഞ മധ്യസ്ഥത നിലനിർത്തി.

ഏകത്ര സേനാ ദശകന്ധരസ്യാ ഽ-
പരത്ര ചാസീദ്രഘുനന്ദനസ്യ
സേനാദ്വയസ്യൈവ സ മധ്യഭാഗേ
വിവിക്തഭൂമൗ സമുപസ്ഥിതോഽഭൂത് (20)

ഒരു ഭാഗത്ത് രാവണന്റെ സേന; മറുഭാഗത്തോ രഘുനന്ദനന്റെയും. ആ സേനാദ്വയത്തിന്റെ മധ്യത്തിൽ വിജനഭൂമിയിൽ അദ്ദേഹം നിലയുറപ്പിച്ചു.

രാമസ്യ ദണ്ഡം ദശകന്ധരേണ
സംപ്രാർത്ഥിതോഽസൗ സമുവാച വാചം
"യാവന്ന ശ്രുണ്വേ രഘുനന്ദനസ്യ
വാക്യം തഥാ വാ ജനകാത്മജായാഃ (21)

യാവച്ച ദേവൗഘ ഉപസ്ഥിതോ ഽത്ര
ജായേത നൈതദ് വ്യവഹാരസാക്ഷീ
ന്യായാർത്ഥമത്രാഗതവാനഹം ഭോ!
ന നിർണ്ണയം താവദഹം പ്രവക്ഷ്യേ" (യുഗ്മകം) (22)

രാവണൻ ശ്രീരാമനെ ശിക്ഷിക്കാൻ അഭ്യർത്ഥിച്ചതുകേട്ട് അദ്ദേഹം പറഞ്ഞു; "ന്യായത്തിന് ഇവിടെ വന്നു ചേർന്ന ഞാൻ രാമന്റെയും സീതയുടെയും വാക്കുകൾ കേൾക്കുന്നതിനും ഇവിടെ വന്നുചേർന്ന ദേവസമൂഹം ഈ വ്യവഹാരത്തിനു സാക്ഷ്യം വഹിക്കുന്നതിനും മുമ്പായി ഒരിക്കലും വിധി പ്രസ്താവിക്കുകയില്ല."

ആദേശതോ ബ്രഹ്മണ ഏവമാശു
സീതാ സമാനയ്യത തത്സമക്ഷം
കപിപ്രവീരൈഃ പിശിതാശനൈശ്ച
വൃത്തം യഥാവൃത്തമഭിപ്രവക്തും (23)

ബ്രഹ്മാവിന്റെ ആ കൽപന പ്രകാരം ഉടൻതന്നെ വാനരപ്രമുഖരും രാക്ഷസപ്രമുഖരും സീതയെ നടന്ന സംഭവങ്ങൾ അതുപോലെ പറയാൻവേണ്ടി ഹാജരാക്കി.

വിദേഹജായാ വചനം തഥാ ച
രാമസ്യ സർവ്വേ വിബുധാ അശൃണ്വൻ
തേഷാം പ്രമാണേന മലീവരാജഃ
കൃതാഗസം രാവണമഭ്യുപാഗാത് (24)

സീതയുടെയും ശ്രീരാമന്റെയും വാക്കുകൾ എല്ലാ ദേവന്മാരുംകേട്ടു. അവരെ പ്രമാണീകരിച്ച മലവീരാജൻ രാവണനാണ് തെറ്റു ചെയ്തതെന്ന് മനസ്സിലാക്കി.

ശാപം സ തസ്മൈ വ്യസൃജത്സമന്യുഃ
ശ്രീരാഘവേന്ദ്രാസ്ത്രവധാഭിസന്ധിം
വിസൃജ്യ ശാപം ച സുരൈഃ സമേതോ
യഥാഗതം സ പ്രയയൗ സ്വധാമ (25)

"രാമന്റെ അമ്പുകളേറ്റ് മരിക്കുമാറാകട്ടെ" എന്നു കുപിതനായി രാവണനെ ശപിച്ചശേഷം അദ്ദേഹം ദേവന്മാരോടൊത്ത് സ്വസ്ഥാനത്തേക്ക് തിരിച്ചുപോയി.

വ്രീഡാവനമ്രോ ദശകന്ധരോഽപി
സ്വചിന്തിതാർത്ഥപ്രതികൂലഭാവാത്
വിച്ഛായവക്ത്രോഽർക്ക ഇവോപരക്ത
ശ്ചിന്താചിതാധ്വസ്ത ഇവാബഭാസേ (26)

താൻ വിചാരിച്ചതിനു നേർ വിപരീതം സംഭവിച്ചതുകൊണ്ട് നാണംകെട്ടു തലതാഴ്ത്തിയ രാവണൻ കാന്തി നഷ്ടപ്പെട്ടു രക്ത വർണ്ണനായ സൂര്യനെപ്പോലെയും ചിന്തയുടെ ചിതയിൽ എരി ഞ്ഞടങ്ങിയവനെപ്പോലെയും കാണായി.

(അനുഷ്ടുപ്പ്)

സർവ്വഥാ *f* നിഷ്ടചിന്താനാം പരദാരാപഹാരിണാം
അഭിപ്രായാ ന സിദ്ധ്യന്തി തേനേദം വർത്തതേ ജഗത് (29)

ദുഷ്ടചിന്തയുള്ളവരും പരഭാര്യാപഹാരം നടത്തുന്നവരുമായ ആളുകളുടെ ഇംഗിതം ഒരിക്കലും നടക്കില്ല. ഈ ലോകം നില നിൽക്കുന്നത് ഇതുകൊണ്ടാണ്.

# പതിനേഴാം സർഗ്ഗം

## രാവണാത്മോപാഖ്യാനം

### (സ്വാഗതാവൃത്തം)

യത്നജാതമഭിതഃ പ്രവിലോക്യ
ജേതുമാഹവമൃതേ രഘുവംശ്യം
നിഷ്ഫലം ദൃഢമതിം പ്രവിധായ
രാവണഃ സമരഭൂമിമുപേതഃ (1)

ശ്രീരാമനെ ജയിക്കാൻ യുദ്ധമല്ലാതെ മറ്റെല്ലാ മാർഗ്ഗങ്ങളും നിഷ്ഫലമാണെന്നു മനസ്സിലാക്കി രാവണൻ ദൃഢചിത്തനായി യുദ്ധഭൂമിയിലേക്ക് തിരിച്ചു.

താദൃശഃ സമഭവത് കില ഘോരഃ
സംഗരോഽതിഭയദസ്ത്രിജഗത്സു
രാഘവേന്ദ്രദശകന്ധരയോർയോ
ന ശ്രുതോ നഹി ച വാ പരിദൃഷ്ടഃ (2)

ശ്രീരാമനും രാവണനും തമ്മിൽ നടന്ന ആ അതിഭയങ്കരമായ യുദ്ധത്തിനു തുല്യമായ മറ്റൊരു യുദ്ധം മൂവുലകിലും മുമ്പു കണ്ടിട്ടോ കേട്ടിട്ടോ ഇല്ല.

തത്കുതുഹലവശാത്സമുപേതാ
അത്ഭുതം തമവലോകയിതും ദ്രാക്
സിദ്ധയക്ഷമുനിപന്നഗപുഗാ
ദേവതാ ഇതരഭൂതഗണാശ്ച (3)

ആ അത്ഭുതം കാണാനുള്ള കൗതുകം നിമിത്തം പെട്ടെന്ന് സിദ്ധയക്ഷമുനിസർപ്പാദികളായ ജീവികളും ദേവന്മാരുമെല്ലാം അവിടെ തടിച്ചുകൂടി.

ശൌര്യമത്ര സമരേ രഘുവംശ്യ -
സ്യാത്യരിച്യത ന ചാപി ദശാസ്യഃ
പര്യഹീയത മനാഗപി ശസ്ത്രൈ -
രാഘവസ്യ നിശിതൈരപി ധീരഃ (4)

ഈ യുദ്ധത്തിൽ ശ്രീരാമന്റെ ശൗര്യം ഒട്ടുംതന്നെ ഏറ്റം പ്രാപിച്ചില്ല; അദ്ദേഹത്തിന്റെ മൂർച്ചയേറിയ ആയുധങ്ങൾക്കു മുമ്പിൽ രാവണൻ ഒട്ടും ചൂളിപ്പോയതുമില്ല.

സത്യപീത്ഥമഭവത് ക്ഷതിരസ്യ
നൈവ നൈവ ച ബഭൂവ കഥഞ്ചിത്
അംഗഭംഗ ഇതി ചിത്രമിവാസീത്
കാരണസ്യ ന ചബോധ ഇഹാസീത് (5)

അങ്ങിനെയാണെങ്കിലും രാവണന് ഒരുവിധം ക്ഷതംപോലും ഏറ്റില്ല എന്നതും അംഗഭംഗം ഒട്ടുംതന്നെ ഉണ്ടായില്ല എന്നതും വിചിത്രമായിത്തോന്നി. ഇതിന്റെ കാരണത്തെക്കുറിച്ച് ആർക്കും തന്നെ അറിവില്ലായിരുന്നു.

പ്രസ്രവദ്ഗിരിണദീജലധാരാ -
വദ് വവർഷ ബലവച്ഛരധാരാഃ
രാവണേ ദശരഥാത്മജചാപോ
വിവ്യഥേ നഹി ച രാക്ഷസരാജഃ (6)

രാമന്റെ ചാപം രാവണനിൽ ധാരയായി ഒഴുകുന്ന ഗിരിനിർഝരംപോലെ ശരധാര വർഷിച്ചു; എന്നിട്ടും രാക്ഷസരാജൻ കുലുങ്ങിയില്ല.

കൃത്തമംഗമഭവത് പുനരസ്യ
യുക്തമിത്യതിവിചിത്രമിവാസീത്
തത് സമീക്ഷ്യ സകലസ്ഥിതിവിദ്വാൻ
രാവണാനുജ ഉവാച സുവിദ്വാൻ (7)

അദ്ദേഹത്തിന്റെ മുറിഞ്ഞുപോയ അവയവങ്ങളെല്ലാം വീണ്ടും കൂടിച്ചേർന്നുവെന്നത് അത്യത്ഭുതമായി അനുഭവപ്പെട്ടു. അതു നോക്കി എല്ലാ കാര്യവും അറിവുള്ള പണ്ഡിതനായ വിഭീഷണൻ പറഞ്ഞു.

"സ്ഥാപിതോഽസ്തി ഖലു പഞ്ജര ആത്മാ
രാവണസ്യ ദനുജപ്രവരസ്യ
പഞ്ജരം ലസതി ചാസ്യ ഗുരോർഗാ
പുത്രസംജ്ഞകളുഷേർനില യേ ഭോഃ (8)

"രാക്ഷസാധീശ്വരനായ രാവണന്റെ ആത്മാവ് ഒരു പഞ്ജരത്തിൽ സൂക്ഷിച്ചുവെച്ചിരിക്കയാണ്. ആ പഞ്ജരമാകട്ടെ ഗോപുത്രനെന്നു പേരുള്ള ഇദ്ദേഹത്തിന്റെ ഗുരുവായ മഹർഷിയുടെ ആശ്രമത്തിലുമാണ്.

യാവദേഷ ന ഹി ഹന്യത ആര്യ!
താവദസ്യ ഹനനം സുശകം നോ
ആത്മനോ യദി ഭവേദ്ധനനം പ്രാഗ്
നിശ്ചിതം ഭവതി തദ്ധനനം ഭോഃ (9)

ആര്യ! അതു നശിപ്പിക്കാത്തേടത്തോളം കാലം അദ്ദേഹത്തെ വധിക്കുക എളുപ്പമല്ല. അദ്ദേഹത്തിന്റെ ആത്മാവിനെ ആദ്യം ഇല്ലായ്മ ചെയ്യാൻ കഴിഞ്ഞാൽ പിന്നീട് അദ്ദേഹത്തെ വധിക്കുകയെന്നതു സുനിശ്ചിതമായിരിക്കും."

താം നിശമ്യ തു വിഭീഷണവാച
മുദ്യതഃ കപിരഭൂദ്ധനുമാൻ ദ്രാക്
ആത്മനോ ഹനനമസ്യ വിധാതു -
മാശ്രമേ ഋഷിവരസ്യ ച യാതും (10)

വിഭീഷണന്റെ ആ വാക്കുകൾ കേട്ട് ഹനുമാൻ രാവണന്റെ ആത്മാവിനെ നശിപ്പിക്കുന്നതിനുവേണ്ടി ഋഷിയുടെ ആശ്രമത്തിലേക്കു പോകാൻ തയ്യാറായി.

രാമഭദ്രമയമാഹ തരസ്വീ
കാര്യമേതദഹമസ്മി വിധാതാ
ശീഘ്രമേവ ഭവിതാ തവ ചിന്താ
മത്പ്രയത്നവശതോ വ്യപയാതാ (11)

ശ്രീരാമനോട് വേഗവാനായ അദ്ദേഹം പറഞ്ഞു: "ഇക്കാര്യം ഞാൻ ചെയ്തിരിക്കും. എന്റെ പ്രയത്നം നിമിത്തം അങ്ങയുടെ ആശങ്കയെല്ലാം ക്ഷണംകൊണ്ട് ദൂരീകൃതമാകും."

യുക്തിമാശ്രിതവതാ മയകാ ഭോ
യാശ്രിതോ ഭവതി ചേച്ഛലമാർഗ്ഗഃ
നാഹമസ്മി ഭവതാ പരിദൃശ്യഃ (12)
സംശയേന മനസാഽപി കദാപി

"ഞാൻ യുക്തിയെ ആശ്രയിച്ച് എന്തെങ്കിലും വ്യാജമാർഗ്ഗം സ്വീകരിക്കുകയാണെങ്കിൽ അങ്ങ് ഒരിക്കലും എന്നെ സംശയത്തോടെ നോക്കിക്കാണരുത്."

ഏവമസ്ത്വിതി മഹാത്മനി രാമേ
പ്രോക്തവത്യഥ കപിഃദ്രുതഗത്യാ
അംഗദേന സഹിതഃ പ്രയയൗ ഗോ-
പുത്രസംജ്ഞകലഷേർവരധാമ (13)

"അപ്രകാരം തന്നെ" എന്ന് മഹാത്മാവായ ശ്രീരാമൻ പറഞ്ഞപ്പോൾ ഹനുമാൻ ദ്രുതഗതിയിൽ അംഗദനോടൊപ്പം ഗോപുത്രനെന്ന പേരുള്ള ഋഷിയുടെ പവിത്രാശ്രമത്തിലേക്കു ചെന്നു.

പ്രാപ്യ ചൈനദയമാഹ ഋഷിം തം
മാന്യ തേ/സ്മി ശരണം പ്രതിപന്നഃ
രാമനാമകജനം പരിചര്യ
നാംശതോ/പി ഫലമസ്തിർഷിവര്യ! (14)

അവിടെ എത്തിയപ്പോൾ അദ്ദേഹം മുനിയോട് പറഞ്ഞു. "മാന്യരേ, ഞാനങ്ങയെ ശരണം പ്രാപിച്ചിരിക്കയാണ്. ഹേ ഋഷിവര്യ! രാമനെന്നു പേരുള്ള ഒരാളെ പരിചരിച്ച് എനിക്ക് അൽപം പോലും പ്രയോജനമുണ്ടായില്ല.

തേന മാന്യവര! വിപ്രകൃതോ/സ്മി
ധിക്കൃതോ/സ്മി ബഹു ചാപകൃതോ/സ്മി
ന ക്ഷണം ക്ഷണമപി പ്രതിപന്ന -
സ്ത്വാം ശരണ്യമഹമസ്മ്യുപപന്നം (15)

മാന്യരെ! അദ്ദേഹം എന്നെ ഉപദ്രവിക്കയും അപമാനിക്കുയും ഏറെ വിഷമിപ്പിക്കുകയും ചെയ്തു. ഒരു നിമിഷംപോലും അദ്ദേഹം കാരണം എനിക്കു സ്വാസ്ഥ്യം ലഭിച്ചില്ല. അതിനാലാണ് ഞാനങ്ങയെ ശരണം പ്രാപിക്കുന്നത്.

ന കൃതഘ്നസവിധേ വസതിർമേ
രോചതേ/തിസരളോ മനസാ/സ്മി
യോ നിജാശ്രിതജനേ നഹി സാധു
സ്ത്യാഗ ഏവ ഖലു തസ്യ തു സാധുഃ (16)

കൃതഘ്നന്മാരോടുകൂടി എനിക്കു സഹവാസം ഇഷ്ടമല്ല. ഞാൻ മനസ്സുകൊണ്ടൊരു നേർവഴിക്കാരനാണ്. ആശ്രിതജനങ്ങളോടു നല്ലവിധം പെരുമാറാത്തവരെ പരിത്യജിക്കുകതന്നെയാണുചിതം.

**രാവണം മനസി സേവിതുമിച്ഛാ**
**പ്രോദ്യതാ മമ തതോഽഹമുപേതഃ**
**അംഗദേന സഹ തന്നയമാം തം**
**സാധു സ വ്യവഹരേന്മയി സാധുഃ** (17)

രാവണനെ സേവിക്കാനുള്ള ആഗ്രഹം എന്റെ മനസ്സിലുണ്ടായി. അതിനാലാണ് ഞാനിവിടെ വന്നത്. അതുകൊണ്ട് എന്നെയും അംഗദനെയും അദ്ദേഹത്തിന്റെ അടുക്കലേക്ക് കൂട്ടിക്കൊണ്ടുപോവുക. നല്ലവനായ അദ്ദേഹം എന്നോടു നന്നായിത്തന്നെ പെരുമാറും.

**ആശ്രിതം സ സുതരാം ഗുണഗൃഹ്യോ**
**മാമവശ്യമവിതേതി മതിർമേ**
**പാദപങ്കജരജോഽസ്യ മമ സ്യാ-**
**ദംഗരാഗ ഇതി മേ ഹൃദി രാഗഃ** (18)

ഗുണഗ്രാഹിയായ അദ്ദേഹം തന്നെ ആശ്രയിക്കുന്ന എന്നെ തീർച്ചയായും സംരക്ഷിക്കുമെന്ന് എനിക്കുറപ്പാണ്. അദ്ദേഹത്തിന്റെ പാദപങ്കജരേണുക്കൾ എനിക്ക് ശരീരാലങ്കാര വിലേപനമാണ് എന്നാണ് എന്റെ ഹൃദയാഭിലാഷം.

**തം ഭവാൻ സപദി പൂരയതാമി-**
**ത്യർത്ഥനാ മമ ഭവത്യൃഷിവര്യേ**
**അർത്ഥിനം ഖലു വിദധ്യുരുദാര**
**ബുദ്ധയോ ജഗതി നൈവ നിരാശം** (19)

ഋഷിവര്യനായ അങ്ങയോടുള്ള എന്റെ അഭ്യർത്ഥന ആ അഭിലാഷം അങ്ങു നിറവേറ്റിത്തരണമെന്നാണ്. ഉദാരമതികൾ ഈ ലോകത്തിൽ അർത്ഥികളെ നിരാശരാക്കുകയില്ലല്ലോ.

തദ് ഭവാന്നയതു മാമതിശീഘ്രം
രാവണം ഭവതു യേന ശുഭം മേ
താദൃശസ്യ ഗുണഗൃഹ്യജനസ്യ
സേവയാ സുകൃതിനോ *f* ദ്യ കൃതീ സ്യാം (20)

അതുകൊണ്ട് അങ്ങ് എന്നെ അതിവേഗം രാവണന്റെ അടുക്കലേക്ക് കൊണ്ടുപോവുക. അതുകൊണ്ട് എനിക്കു നന്മ സംഭവിക്കട്ടെ. അത്തരത്തിൽ ഗുണങ്ങൾ തിരിച്ചറിയാൻ കഴിവുള്ള ഒരു വ്യക്തിയെ സേവിച്ച് ഞാൻ ധന്യരിൽ ധന്യനാവട്ടെ."

"പുണ്യവാനസി കപേ ഹനുമംസ്ത്വം
യസ്യ താവദുദിതാ ശുഭബുദ്ധിഃ
സേവയാ ദനുജരാജവരസ്യ
ജീവിതം സഫലമാതനു വീര!" (21)

"ഹേ ഹനുമൻ ! നീ പുണ്യവാൻ തന്നെ. നിനക്ക് ഇത്തരമൊരു ശുഭചിന്ത ഉദിച്ചുവല്ലോ. ഹേ വീര! രാക്ഷസരാജാവിനെ സേവിച്ച് നിന്റെ ജീവിതം സഫലമാവട്ടെ!"

ചീവരാവൃതതനുർവനവാസീ
രാജ്യതോ വിരഹിതഃ ക്വ നുരാമഃ
വൈഭവാവൃതതനുഃ ക്വ ച രേ! ദിക്
ചക്രവാളവിജയീ ദശകണ്ഠഃ (22)

"മരവുരികൊണ്ടു ശരീരം മറച്ചു കാട്ടിൽക്കഴിയുന്ന രാമനെവിടെ! ദിക്ചക്രവാളങ്ങളെത്തന്നെ വെന്ന വിഭവാവൃത ശരീരനായ സാക്ഷാൽ ദശകണ്ഠനെവിടെ!"

നാമമാത്രമപി യസ്യ രിപൂണാം
മാനസം വിതനുതേ ഭയകമ്പ്രം
സോ *f* ഖിലസ്യ ഭുവനസ്യ വിജേതാ
രാവണോ *f* സ്തി യശസാം ഭുവി ജേതാ (23)

"ആരുടെ വെറും പേർ ശത്രുക്കളുടെ മനസ്സിനെ ഭയംകൊണ്ടു വിറപ്പിക്കുന്നുവോ, ആ അഖിലഭുവനവിജയിയും ലോകകീർത്തി ജേതാവുമാണ് രാവണൻ."

കർമ്മണാ ച മനസാ *f*ഥ ച വാചാ
രാവണം പരിചരേർനിയമേന
ത്വം യദി ത്വയി ഭവേദ്ധനൂമൻ! സോ*f*-
വശ്യമേവ ഹൃദയേന കൃപാലുഃ (24)

"ഹേ ഹനുമൻ! രാവണനെ നിയമേന മനസാ വാചാ കർമ്മണാ നീ പരിചരിക്കുകയാണെങ്കിൽ അദ്ദേഹം തീർച്ചയായും നിന്നോട് ഹൃദയത്തിൽ കൃപാശാലിയായിരിക്കും."

സേവിതോ*f*ദ്യപ്രഭൃതി ത്വയകാ *f*സൗ
യൗവനേ*f*പി മുനിവേഷധരോ രേ!
രാമചന്ദ്ര ഇതി കീർത്തിതനാമാ *f*-
കിഞ്ചനോ ജഗതി കിഞ്ചനബുദ്ധിഃ (25)

"എടോ, യൗവ്വനത്തിൽപ്പോലും മുനിയുടെ വേഷമണിഞ്ഞ ദരിദ്രനും ഹീനബുദ്ധിയുമായ രാമചന്ദ്രനെന്ന ഒരുവനെയാണല്ലോ നീ ഇതുവരെ സേവിച്ചത്!"

രാവണം പരിചര ത്വമമനന്ത
വീര്യമന്തരമവേഹി ച താത!
രത്നരാശിപരിപൂർണ്ണമവശ്യം
ത്വാം വിധാസ്യതി സ ലോകസുരത്നം (26)

"അനന്തവീര്യനായ രാവണനെ ഇന്നു മുതൽ സേവിക്കുക. മകനേ, അങ്ങനെ നീ വ്യത്യാസം മനസ്സിലാക്കുക. ലോകരത്നമായ അദ്ദേഹം നിന്നെ തീർച്ചയായും രത്നക്കൂമ്പാരങ്ങൾകൊണ്ട് സമ്പന്നനാക്കും."

മാനനാമയമവൈതി വിധാതു
മാത്മനീനനിജഭക്തജനസ്യ
രാമതസ്ത്വധിഗതോ ഹ്യവമാനഃ
സാംപ്രതം ഭവതു തേ ബഹുമാനഃ (27)

"സ്വന്തം ഭക്തന്മാരെ മാനിക്കാൻ അദ്ദേഹത്തിനു നന്നായറിയാം. രാമനിൽനിന്നു നിനക്കു വന്നുചേർന്ന അവമാനം ഇനി ബഹുമാനമായിത്തീരട്ടെ."

ഗച്ഛ താവദധുനാ ഹനുമംസ്ത്വം
രാവണം ച സമുപേഹി ശരണ്യം
സത്യമേവ സ്വപദാംബുജയുഗ്മ -
സേവയാ സഫലയിഷ്യതി സ ത്വാം (28)

"ഹേ ഹനുമൻ, ! നീ പോകൂ, രാവണനെ ശരണം പ്രാപിക്കൂ! തീർച്ചയായും അദ്ദേഹത്തിന്റെ പാദാംബുജങ്ങളെ സേവിച്ചാൽ അദ്ദേഹം നിന്നെ സഫലനാക്കും."

ഏവമുക്തവതി വാചമുദാരാം
രാവണസ്യ ദനുജസ്യ ഗുരൗ സഃ
വാചമേവമനിലസ്യ തനൂജോ
വക്തുമേനമുപചക്രമ ആശു (29)

ഇപ്രകാരം രാക്ഷസനായ രാവണന്റെ ഗുരു ഉദാരവചസ്സുകൾ പറഞ്ഞപ്പോൾ ഹനുമാൻ ഉടൻതന്നെ ഇപ്രകാരം പറയാനാരംഭിച്ചു.

യത്വമാത്ഥ ഋഷിവര്യ തഥൈവ
കാമയേ തു ദശകണ്ഠമുപൈതും
ആഗതോഽയമപരിക്ഷത ഏവം
യദ്യയം തു വിപരീതമതിഃ സ്യാത് (30)

"ഹേ ഋഷിവര്യ! അങ്ങ് സൂചിപ്പിച്ചതുപോലെതന്നെ ഞാൻ രാവണനെ സമീപിക്കാനാഗ്രഹിക്കുന്നു. എന്നാൽ ഞാൻ ശത്രു പക്ഷത്തിൽനിന്നു വന്നിരിക്കുന്നത് പരിക്കുകൂടാതെയാണെന്ന് കരുതി അദ്ദേഹം പ്രതികൂലമനസ്കനായാലോ?"

നാഭ്യുപൈഷ്യതി കദാചിദപി പ്രാക്
സ്വാഹിതാചരണവൃത്തിമയം മാം
ദൃഷ്ടിരേവ മമ മന്യുവശം തം
സന്നയേദിതി ഭയം മമ താത! (31)

"അദ്ദേഹം ഒരിക്കലും തനിക്കഹിതനായ ആളിന്റെ ചരണസേവനത്തെ അനുവദിക്കുകയില്ല. മഹർഷേ! എന്നെ കാണുന്നതു തന്നെ അദ്ദേഹത്തിന് അരിശമുളവാക്കുമെന്നാണ് എന്റെ പേടി."

നൈവ ദർശനമപി പ്രസഹേത
ക്രോധവഹ്നിവിദഹദ്ധൃദയേന
യാവദേഷ വിനിവേദ്യത ഏവ
താവദേവ സ തു മാം പ്രണിഹന്യാത് (32)

"ക്രോധാഗ്നിയിൽ ഹൃദയം ആളിക്കത്തുന്ന അദ്ദേഹത്തിന് എന്നെക്കാണുന്നതുതന്നെ പൊറുക്കാൻ കഴിയുകയില്ല. എന്റെ വരവ് അറിയിക്കുമ്പോഴേക്കും അദ്ദേഹം എന്നെ വധിക്കാൻ മതി."

അംഗദം ച സകൃദേവ സ ഖഡ്ഗ -
പാതനേന മമ പുത്രസമാനം
വജ്രപാത ഇവ ഖഡ്ഗനിപാതഃ
ഖണ്ഡശഃ പ്രവിദധീത ഋഷേ! തം (33)

"എന്റെ മകനെപ്പോലെയുള്ള അംഗദനെ അദ്ദേഹം വാൾകൊണ്ട് ഒറ്റവെട്ടിനു വധിച്ചേക്കും. അദ്ദേഹത്തിന്റെ ഖഡ്ഗം കൊണ്ടുള്ള വെട്ട് അവനെ കഷണം കഷണമാക്കിയേക്കും."

ബുദ്ധിമാനപി വിവേകയുതോഽപി
ശാസ്ത്രശീലനപരോഽപി ബുധോ ഽപി
ക്രോധമാർഗ്ഗമഭിതഃ പ്രതിപന്നോ
നോ വിചിന്തയതി കാര്യമകാര്യം (34)

"ബുദ്ധിയുള്ളവനും വിവേകിയും ശാസ്ത്രാനുശീലനപരനും പണ്ഡിതനുമൊക്കെയായ ആൾപോലും ക്രോധത്തിന്റെ പാതയിലകപ്പെട്ടാൽ കാര്യാകാര്യങ്ങളെ നോക്കാറില്ല."

ഏവമേവ യദി താത! ഘടേത
യാദൃശീ ഭവതി മേ ഹൃദി ശങ്കാ
തൻമഹാന്തമനുതാപമനർത്ഥം
വിപ്ലവം ച തനുയാദനഭീഷ്ടം (35)

"മഹർഷേ! എന്റെ മനസ്സിലുള്ള ശങ്കപോലെത്തന്നെയാണ് കാര്യങ്ങൾ വന്നുഭവിക്കുന്നതെങ്കിൽ അതു വലിയ ദുഃഖവും അനർത്ഥവും അനഭിലഷണീയമായ നാശവും ഒക്കെ വരുത്തിവെക്കും."

തസ്യ വാരണമഭീഷ്ടതമം ന -
സ്തത്ര നോ ഹിതമഥോ നിഹിതം നഃ
തത് സഹൈവ ഭവതാഗമനം മേ
രോചതേ ഭവദഭീഷ്ടമിദം ചേദ് (36)

"അതു തടയുകയെന്നതാണ് ഞങ്ങൾക്ക് ഇപ്പോൾ ഏറ്റവും ആവശ്യം. അവിടെയാണ് ഞങ്ങളുടെ ക്ഷേമം കുടികൊള്ളുന്നത്. അതുകൊണ്ട് ഇതാണങ്ങയുടെ അഭീഷ്ടമെങ്കിൽ അങ്ങയോടൊത്തുതന്നെ പോകണമെന്നതാണ് എനിക്കു തോന്നുന്നത്."

ഏവമസ്ത്വിതി ഋഷൗ നിജവാചം
പ്രോക്തവത്യഥ കപിഃ സഹ തേന
അംഗദേന സഹോദ്യുയുജേ ദ്രാക്
രാവണോപഗമനായ ഹിതേന (37)

"അങ്ങിനെത്തന്നെ" എന്നു ഋഷി വാക്കുകൊടുത്തപ്പോൾ ഹനുമാൻ അദ്ദേഹത്തോടും തന്റെ അനുകൂലിയായ അംഗദനോടും കൂടി രാവണന്റെ അടുക്കൽച്ചെല്ലാൻ തയ്യാറായി.

ആഹ ചാപി ഗമനാത് പ്രഥമം ഗോ -
പുത്രസംജ്ഞക മൃഷിം കപിവീരഃ
പഞ്ജരം നയ ഋഷേ! സമമേവ
മാസ്മചൂചുരദിദം രഘുവംശ്യഃ (38)

പോകുന്നതിനു മുമ്പ് ഹനുമാൻ ഗോപുത്രനെന്നു പേരുള്ള ആ മഹർഷിയോട് പറഞ്ഞു; "മഹർഷേ, കയ്യിൽ ആ പഞ്ജരവുമെടുക്കുക. രാമൻ അതു മോഷ്ടിക്കാതിരിക്കട്ടെ."

പഞ്ജരേഽത്ര നിഹിതോഽസ്തി പുലസ്ത്യ -
നന്ദനസ്യ ഭുവി നന്ദിത ആത്മാ
രക്ഷണേ ഽസ്യ സുതരാം പ്രവിധേയോ
യത്ന ഇത്യവഹിതഃ ശൃണു മാം ത്വം (39)

"ഭൂമിയിൽ ഏറെ പുകൾപെറ്റ രാവണന്റെ ആത്മാവ് കുടികൊള്ളുന്നത് ആ പഞ്ജരത്തിലാണ്. അത് സംരക്ഷിക്കാൻ എല്ലാ പ്രയത്നവും ചെയ്യണം. അതിനാൽ ശ്രദ്ധാപൂർവ്വം ഞാൻ പറയുന്നത് കേൾക്കൂ."

ആശ്രമാദപഗതം തപ ആഢ്യം
ത്വാം വിലോക്യ കപടീ രഘുവംശ്യഃ
ഹാരയേത് സ്വയമിദം തു ഹരേദ്വാ
വേദ കഃ കപടിനാം ഖലു വൃത്തം (40)

"തപോധനനായ അങ്ങ് ആശ്രമംവിട്ടു പുറത്തുപോയിരിക്കുന്നു വെന്ന് അറിഞ്ഞാൽ കാപട്യക്കാരനായ ശ്രീരാമൻ ആ പഞ്ജരം ആരെക്കൊണ്ടെങ്കിലും അപഹരിപ്പിച്ചേക്കാം. സ്വയം അപഹരിക്കാനും മതി. കാപട്യക്കാരുടെ സ്വഭാവം ആർക്കു മനസ്സിലാകും?"

തത്സഹൈവ നയ പഞ്ജരമേത-
ന്മാസ്മ ശത്രുകര ഏതദുപാഗാത്
അന്യഥാ മഹദനിഷ്ടമൃഷേ നഃ
സംഭവേദിതി വചോ മമ വിദ്ധി (41)

"അതിനാൽ ഈ പഞ്ജരം ഒപ്പം കയ്യിലെടുക്കുക. ഇതു ശത്രുഹസ്തത്തിൽ പതിക്കാതിരിക്കട്ടെ. മഹർഷേ! മറിച്ചാണെങ്കിൽ നമുക്ക് വലിയ അനിഷ്ടമാണ് സംഭവിക്കാൻ പോകുന്നത്. അതിനാൽ എന്റെ വാക്കു കേൾക്കൂ!"

ശുദ്ധഹൃച്ച സരളശ്ച പ്രകൃത്യാ-
ƒബുദ്ധ നോ കപിഹൃദി ഹ്യഭവദ്യത്
അഭ്യുപേത്യ ച വചഃ ഖലു തസ്യ
പഞ്ജരം സമനയത്സ സഹൈവ (42)

ആ ഋഷി പ്രകൃത്യാ ശുദ്ധഹൃദയനും നേർവഴിക്കാരനുമായിരുന്നതിനാൽ ഹനുമാന്റെ ഉള്ളിരിപ്പെന്തെന്ന് അദ്ദേഹത്തിനൊട്ടും പിടികിട്ടിയില്ല. അതിനാൽ ഹനുമാന്റെ വാക്കുകൾക്കു സമ്മതം മൂളി അദ്ദേഹം കൂടെ ആ പഞ്ജരവുമെടുത്തു.

യാവദേഷ പവനസ്യ സുതേന
ചാംഗദേന ച സഹാപ തു ലങ്കാം
താവതാപതിതവത്യതിഘോരാƒ-
ചിന്തിതാ ച വിഷമാ ച സമസ്യാ (43)

അദ്ദേഹം ഹനുമാനോടും അംഗദനോടും കൂടി ലങ്കയിലെ

ത്തിയപ്പോഴേക്കും അവിടെ അതിഘോരവും അചിന്തിതവുമായൊരു പ്രശ്നമുണ്ടായി.

ക്രാമ്യതേ ഋഷിവരേണ തു സീമാ
രാവണസ്യ നഗരസ്യ യദി ദ്രാക്
പഞ്ജരാദ് ബഹിരുപേത്യ തദാത്മാ
തം ദ്രവേത തമനുപ്രവിശേച്ച (44)

ആ ഋഷിവര്യൻ രാവണപുരിയുടെ അതിർത്തിക്കുള്ളിലേക്ക് പ്രവേശിക്കുകയാണെങ്കിൽ രാവണന്റെ ആത്മാവ് ആ പഞ്ജരത്തിൽനിന്നു പുറത്തുകടന്ന് അദ്ദേഹത്തിന്റെ നേർക്ക് പാഞ്ഞടുക്കുകയും അദ്ദേഹത്തിന്റെ ഉള്ളിൽ പ്രവേശിക്കുകയും ചെയ്യും.

തേന ചാസ്യ ഹനനം സുശകം സ്യാ-
ന്നാഭവച്ച സമഭീഷ്ടമൃഷേസ്തത്
കിം നു കാര്യമധുനേതി സ ചിന്താം
മാനസാർത്തികരിണീം പ്രതിപേദേ (45)

അങ്ങനെ സംഭവിച്ചാൽ അദ്ദേഹത്തെ വധിക്കുന്നത് വളരെ എളുപ്പമാകും; അതൊട്ട് ആ ഋഷിക്ക് സമ്മതവുമായിരുന്നില്ല. ഇനിയെന്തു ചെയ്യും എന്നു മനസ്സിനെ പീഡിപ്പിക്കുന്ന ചിന്തയിൽ അദ്ദേഹം ആമഗ്നനായി.

ചിന്തയൻ ബഹു ച തത്ര സ തൂഷ്ണീം
തസ്ഥിവാൻ നഹി തതോ യയിവാംശ്ച
താദൃശം സമവലോക്യ കപിസ്തം
സാദരം ഗിരമിമാം പ്രതിപേദേ (46)

ഏറെ ആലോചിച്ച് അദ്ദേഹം നിശ്ശബ്ദനായി അവിടെത്തന്നെ നിലകൊണ്ടു. അവിടെനിന്നു മുന്നോട്ട് നടന്നില്ല. അദ്ദേഹത്തെ അവ്വണ്ണം കണ്ട് ഹനുമാൻ സാദരം ഇപ്രകാരം പറഞ്ഞു.

കേയമസ്തി ഋഷിവര്യ! തവാർത്തിഃ
സേവകൗ തവ സമീപ ഇഹാവാം
ബ്രൂഹി തന്മനസി യാ തവ ചിന്താ
മാസ്മഭോ! വ്യഥിതമാനസ ആസ്സ്വ (47)

"ഹേ ഋഷിവര്യ! എന്തിനാണങ്ങേക്കീ ദുഃഖം? സേവകന്മാരായി അങ്ങയുടെ അടുത്ത് ഞങ്ങൾ രണ്ടുപേരുമുണ്ടല്ലോ. അങ്ങയുടെ മനസ്സിൽ എന്തു വിഷമമാണുള്ളതെന്ന് തുറന്നുപറയൂ! അങ്ങൊരിക്കലും മനസ്സു വേദനിച്ച് ഇരിക്കരുത്."

താവൃഷിഃ സകലമാഹ തദാസ്ത
മാനസേ വികലതാജനകം യത്
തന്നിശമ്യ പവനാത്മജ ഏന-
മൂർജ്ജിതം വച ഉവാച വിപശ്ചിത് (48)

ആ ഋഷി തന്റെ മനസ്സിനു വിഷമമുണ്ടാക്കിയ എല്ലാ കാര്യങ്ങളും അവരിരുവരോടും വിശദീകരിച്ചു. പണ്ഡിതനായ ഹനുമാൻ അതുകേട്ട് അദ്ദേഹത്തോട് ഊർജസ്വലമായ ഈ വാക്കുകൾ പറഞ്ഞു.:

നൈവ കിഞ്ചിദിവ ചിന്ത്യമിഹാസ്തി
മാസ്മ ചിന്തനകൃതേ സ്വമനോ ദാഃ
അംഗദോഽത്ര ഖലു തിഷ്ഠതു സീമ്നി
ത്വത്സമം ഗമനമസ്തു മമൈവ (49)

"ഇവിടെ ഒന്നുംതന്നെ ആലോചിക്കാനില്ല. വെറുതെ അങ്ങ് ചിന്തകൾക്കായി മനസ്സിനെ വിട്ടുകൊടുക്കാതിരിക്കൂ. അംഗദൻ ഇവിടെ അതിർത്തിയിൽ നിൽക്കട്ടെ. അങ്ങയോടൊത്ത് ഞാനും വരാം.

അംഗദസ്യ യദി തിഷ്ഠതി ഹസ്തേ
പഞ്ജരം നഹി സമുപത്പ്ലവനം സ്യാത്
ആത്മനസ്തദിഹ തിഷ്ഠതു സോഽത്ര
ദ്വാവുഭാവപി ദശാസ്യമുപേവഃ (50)

ഈ പഞ്ജരം അംഗദന്റെ കയ്യിലാണിരിക്കുന്നതെങ്കിൽ ആത്മാവിന് ഒരു കുഴപ്പവും ഉണ്ടാവാൻ പോകുന്നില്ല. അതുകൊണ്ട് അദ്ദേഹം ഇവിടെ നിൽക്കട്ടെ. നമുക്കിരുവർക്കും രാവണന്റെ അടുക്കലേക്കു പോകാം."

ഏവമസ്ത്വിതി ഋഷാവുപപന്നേ
പഞ്ജരം വ്യാലസദംഗദഹസ്തേ

**ദ്വാവൃഷിശ്ച ഹനുമാംശ്ച തദാനീം**
**ജഗ്മതുർദശമുഖസ്യ പുരീം തൗ (51)**

ആ പഞ്ജരം അംഗദന്റെ കയ്യിലായി. ഹനുമാനും ആ മഹർഷിയും രാവണപുരിയിലേക്ക് അപ്പോൾത്തന്നെ പുറപ്പെടുകയും ചെയ്തു.

(അനുഷ്ടുപ്പ്)

**യാവദധ്വാ ƒഭവത് കശ്ചിദതിക്രാന്തസ്തദാ ƒവദത്**
**ഋഷിം ഗോപുത്രനാമാനം രാവണസ്യ ഗുരും കപിഃ (52)**

കുറച്ചു വഴി പിന്നിട്ടപ്പോൾ ഹനുമാൻ ഗോപുത്രനെന്നു പേരുള്ള ആ രാവണഗുരുവിനോട് പറഞ്ഞു.

**കിഞ്ചിദാവശ്യകമൃഷേ! സന്ദേഷ്ടവ്യോƒംഗദോ മയാ**
**ക്ഷണമാത്രം ഭവാനത്ര തിഷ്ഠത്വായാമി ശീഘ്രതഃ (53)**

"മഹർഷേ എനിക്ക് അംഗദനോട് ഒരു കാര്യം പറഞ്ഞേൽപിക്കാനുണ്ട്. ഒരു നിമിഷം അങ്ങിവിടെ നിൽക്കൂ! ഞാൻ ഉടനെ എത്തുകയായി."

**ഓമിത്യുക്തേ ƒഥ ഋഷിണാ വായുവേഗേന നിര്യയൗ**
**വായോഃ സുതഃ ക്ഷണേനൈവ ചാംഗദം പ്രാപ ചാഹ ച (54)**

"ശരി" യെന്ന് ഋഷി പറഞ്ഞപ്പോഴേക്കും ഹനുമാൻ വായുവേഗത്തിൽ പുറത്തുകടന്നു. നിമിഷനേരംകൊണ്ട് അംഗദന്റെ സമീപത്തെത്തി അദ്ദേഹം പറഞ്ഞു.

**ദേഹി മേ പഞ്ജരം താത! തത്കരിഷ്യേ ƒത്ര യേന നഃ**
**സേത്സ്യന്തി സകലാ ഏവ ചിന്തിതാർത്ഥാ അസംശയം (55)**

"മകനേ പഞ്ജരം എനിക്കു തരൂ. വിചാരിച്ച കാര്യങ്ങളെല്ലാം നിസ്സംശയം നേടിയെടുക്കുവാൻ ചെയ്യേണ്ടതെല്ലാം തന്നെ നമുക്കു ചെയ്യാം."

**പഞ്ജരം തത ആദായ രാവണാത്മാനമേവ ച**
**തത്സ്ഥാനേ നൂതനം കൃത്വാ തത്ര സ്ഥാപിതവാൻ കപിഃ (56)**

അദ്ദേഹത്തിൽനിന്നു പഞ്ജരത്തെയും രാവണന്റെ ആത്മാവിനെയും വാങ്ങി ഹനുമാൻ തത്സ്ഥാനത്ത് ഒരു പുതിയ ആത്മാവിനെ പ്രതിഷ്ഠിച്ചു.

അംഗദോ മൂലമാത്മാനം ഹനൂമത്സംപ്രചോദിതഃ
സമുദ്രതീരേ ന്യഖനദ്ദ്യേന നാവിർഭവേദയം (57)

ഹനുമാൻ നിർദ്ദേശിച്ചതനുസരിച്ച് അംഗദൻ ആദ്യത്തെ ആത്മാവിനെ സമുദ്രതീരത്ത് ഇനിയതു പുറത്തേക്കു. വരാത്തവണ്ണം കുഴിച്ചിട്ടു.

അംഗദേന ദൃഢം താവന്നിഖാതേ രാവണാത്മനി
അസംഭവത്വേ തദ്ദ്യോഗേ രാവണേന കഥഞ്ചന (58)
രാവണോ വധ്യകോടിത്വം ജഗാമ പരമാസ്ത്രവിത്
അഹന്യത ച തീക്ഷ്ണാഗ്രൈഃ ശരൈ രാമാഭിവർഷിതൈഃ(59)

രാവണന്റെ ആത്മാവിനെ അംഗദൻ ആഴത്തിൽ കുഴിച്ചിട്ടപ്പോൾ രാവണന് അതുമായി എല്ലാ ബന്ധവും നഷ്ടപ്പെട്ടതു നിമിത്തം എല്ലാ അസ്ത്രങ്ങളും അറിയുന്നവനായിട്ടും രാവണൻ വധ്യനായിത്തീർന്നു. രാമൻ വർഷിച്ച നിശിതാസ്ത്രങ്ങൾ കൊണ്ട് അദ്ദേഹം വധിക്കപ്പെടുകയും ചെയ്തു.

ദശഗ്രീവവധേ താവദ്ധനൂമാൻ യുക്തമാസ്ഥിതഃ
ശ്രീരാമസ്യ പരോ ഭക്തോ നിമിത്തത്വം സമായയൗ (60)

അങ്ങിനെ ശ്രീരാമന്റെ പരമഭക്തനായ ഹനുമാൻ യുക്തിപൂർവ്വം പ്രവർത്തിച്ചതുകൊണ്ട് രാവണവധത്തിനു നിമിത്തമായിത്തീർന്നു.

സ്വാമിനോ ഹിതസിദ്ധ്യർത്ഥം തദേകാഗ്രേണചേതസാ
പ്രാണാനാപി പ്രിയാൻ സത്യം പണീകുർവ്വന്തി സേവകാഃ (61)

സ്വാമിയുടെ ഹിതം നേടുവാൻവേണ്ടി അതിൽത്തന്നെ ഏകാഗ്രമനസ്കരായി സേവകന്മാർ യഥാർത്ഥത്തിൽ പ്രിയപ്പെട്ട ജീവിതംപോലും പണയം വെക്കുന്നു.

'ന വിശ്വദേവിശ്വസ്തം വിശ്വസ്തേ ƒപി ച ന വിശ്വസേത്'
ഥായിരാമായണീയേദം സത്യാപയതി സത്കഥാ (62)

"അവിശ്വസ്തനെ വിശ്വസിക്കരുത്. വിശ്വസ്തനെത്തന്നെയും വിശ്വസിക്കരുത്'' എന്നാണ് തായിരാമായണത്തിലെ ഈ കഥ തെളിയിക്കുന്നത്.

പ്രകൃത്യാ സരളോ$f$ത്യന്തം വിശ്വാസം സമുപേയിവാൻ
ഗോപുത്രോ വായുതനയേ തേനാഭൂദതിസംഹിതഃ (63)

പ്രകൃത്യാ ശുദ്ധനായ ഗോപുത്രൻ ഹനുമാനിൽ വിശ്വാസം ജനിച്ച് അദ്ദേഹത്താൽ വഞ്ചിതനായിത്തീർന്നു.

നിമിത്തം ച ബഭൂവാസൗ വിനാശേ $f$തിപ്രതാപിനഃ
പ്രിയസ്യ സ്വസ്യ ശിഷ്യസ്യ ശത്രൗ പ്രത്യയമീയിവാൻ (64)

അങ്ങിനെ ശത്രുവിൽ വിശ്വാസം കൈവന്ന അദ്ദേഹം അതി പ്രതാപിയായ സ്വന്തം പ്രിയശിഷ്യന്റെ വിനാശത്തിനു നിമിത്ത മായിത്തീർന്നു.

## പതിനെട്ടാം സർഗ്ഗം
### (മഹീപാലദേവാസുരോപാഖ്യാനം)
### (ഭുജംഗപ്രയാത വൃത്തം)

ദശാസ്യേ ഗതേ രാക്ഷസേ മൃത്യുലോകം
സഹായൈഃ സഹ സ്വാം നിവൃത്തേ ച രാമേ
പുരീം സവൃവൃത്താനഭിജ്ഞഃ സമാഗാ-
ന്മഹീപാലദേവഃ പുരീം നാമ ലങ്കാം (1)

രാവണൻ മൃത്യുലോകം പൂകുകയും ശ്രീരാമൻ സ്വന്തം അനുചരന്മാരുമായി സ്വപുരിയിലേക്കു തിരിച്ചുപോവുകയും ചെയ്തപ്പോൾ ഈ വൃത്താന്തമൊന്നുമറിയാത്ത മഹീപാലദേവൻ ലങ്കയിലെത്തിച്ചേർന്നു.

സഖാ/ഭൂദ്ദശാസ്യസ്യ സോ/തിപ്രതാപീ
പ്രശസ്താ ഭുവാശ്ചക്രവാളാഭിധായാഃ
ചിരായാസ്തി ദൃഷ്ടോ മയാ നോ സുഹൃത്തൻ-
മയാ സോ /ഭ്യുപേതവ്യ ഏവേതി ബുദ്ധിം (2)

സമാസ്ഥായ സോ /ഭ്യാഗാഗമത്തത്ര ലങ്കാം
സമാഗമ്യ യാവച്ച വൃത്തം വിഷണ്ണഃ
വിവേദാഖിലേനാഭവത്താവദേവ
സ്ഫുരത്കോപവഹ്നിപ്രദഗ്ദ്ധാന്തരംഗഃ (യുഗ്മകം) (3)

അതിപ്രതാപിയായിരുന്ന അദ്ദേഹം രാവണന്റെ ഉറ്റമിത്രമായിരുന്നു. ചക്രവാളമെന്ന ദേശത്തിന്റെ അധിപനുമായിരുന്നു അദ്ദേഹം. "എന്റെ സുഹൃത്തിനെ കണ്ടിട്ട് കുറെക്കാലമായി. അദ്ദേഹത്തെ ഒന്നു കണ്ടേക്കാം." എന്നു വിചാരിച്ചാണ് അദ്ദേഹം ലങ്കയിലേക്ക് ചെന്നത്. അവിടെ ചെന്നപ്പോൾ അദ്ദേഹം നടന്ന കാര്യങ്ങളെല്ലാമറിഞ്ഞ് വിഷണ്ണനായിത്തീർന്നു. അദ്ദേഹത്തിന്റെ ഉള്ളം ക്രോധാഗ്നികൊണ്ടു വെന്തുനീറി.

ഹതോ മേ സഖാ രാഘവേണാനുജസ്യ
ദശാസ്യസ്യ സാഹ്യേന ലോകാധിപോ/പി
അതസ്തസ്യ മൃത്യോഃ പ്രതീശോധമദ്യ
വിധാസ്യാമ്യഹം തസ്യ ബന്ധുഃ പ്രിയോ/നം (4)

"ലോകാധിപനായിട്ടും എന്റെ സുഹൃത്തിനെ അദ്ദേഹത്തിന്റെ അനുജന്റെ സഹായത്തോടെ ശ്രീരാമൻ വധിച്ചിരിക്കുന്നു. അതിനാലെനിക്ക് അദ്ദേഹത്തിന്റെ വധത്തിനു പ്രതികാരം ചെയ്യണം. അദ്ദേഹത്തിന്റെ പ്രിയസുഹൃത്താണല്ലോ ഞാൻ.

സുഹൃത്ത്വം നിഹത്യാനുജം തസ്യ ലോകേ
സ്വകം ഖ്യാപയിഷ്യാമ്യഹം ദുഷ്ടബുദ്ധിം
നിജഭ്രാതൃരാജ്യം സ്വകീയം വിതന്വ-
ന്നസൗ സ്വാർത്ഥകാമോ വധാർഹോ മതോ മേ (5)

അദ്ദേഹത്തിന്റെ ദുഷ്ടബുദ്ധിയായ അനുജനെ വധിച്ച് ഞാൻ ലോകത്തിനു മുമ്പിൽ എന്റെ സൗഹാർദ്ദം വിളംബരം ചെയ്യാൻ പോകുന്നു. സാർത്ഥകാമനായി സ്വന്തം സഹോദരന്റെ രാജ്യം കൈവശപ്പെടുത്തിയ അയാൾ വധാർഹനാണെന്നാണ് എന്റെ വിചാരം.

വിചിന്ത്യൈവമേഷോഽരുണത് ക്രൂരകർമ്മാ
സുഗുപ്താം സുവീരൈഃ പുരീം നാമ ലങ്കാം
ദശാസ്യാനുജഃ ശാസകോഽസ്യാ വിപന്ന
സ്തദാനീന്തനോ ഘോരചിന്താം പ്രപന്നഃ (6)

ഇപ്രകാരം ചിന്തിച്ച് ക്രൂരകർമ്മാവായ അദ്ദേഹം സദ്ഭടന്മാർ പരിരക്ഷിക്കുന്ന ലങ്കാപുരി വളഞ്ഞു. ആപത്തിൽപ്പെട്ട രാജാവ് വിഭീഷണൻ അപ്പോൾ ഭയങ്കരമായ ചിന്തയിൽ മുഴുകി.

ദശഗ്രീവപൂർവ്വം തദാ രാജ്യകാലേ
നവം നാമ തസ്യാംശപശ്ചാദ് ബഭൂവ
നൃപാഃ സ്വാഭിഷേകസ്യ കാലേ നവീനാ -
മഭിഖ്യാം ദധുഃ സൈവ രീതിസ്തദാഽഭൂത് (7)

അവിടെ സ്ഥാനാരോഹണ വേളയിൽ ദശഗ്രീവാംശനെന്ന നൂതനനാമം ആയിരുന്നു അദ്ദേഹത്തിന്റേത്. അവിടെ രാജാക്കന്മാർ അഭിഷേകവേളയിൽ പുതിയ പേർ സ്വീകരിച്ചിരുന്നു. അതായിരുന്നു അവിടത്തെ സമ്പ്രദായം.

**ന ശക്തിശ്ച നോ തസ്യ സാമർത്ഥ്യമാസ്താം**
**യഥാ രാവണസ്യേതി തസ്യാന്തരംഗേ**
**മഹാൻ വ്യാകുലീഭാവ ആവിർബഭൂവ**
**വിചാരപ്രവാഹസ്തഥാ സന്തതശ്ച (8)**

തനിക്കു രാവണനുള്ളത്ര കരുത്തോ സാമർത്ഥ്യമോ ഒന്നുമില്ലെന്ന് അദ്ദേഹത്തിന് അന്തരംഗത്തിൽ വല്ലാത്ത വേവലാതിയുണ്ടായി. ആ ആലോചന അദ്ദേഹത്തിന് എപ്പോഴുമുണ്ടായിരുന്നു.

**ക്രിയേതാധുനാ കിം മയാഽത്രേ തി ചിന്താ-**
**പരോഽസൗ ക്ഷണാൻ യാപയാമാസ നൈകാൻ**
**അകസ്മാത് സ്മൃതിസ്തസ്യ ചിത്തേഽതിവിഗ്നേ**
**ജജാഗാര വാക്യസ്യ രാമോദിതസ്യ (9)**

ഇപ്പോൾ ഞാനെന്ത് ചെയ്യണമെന്ന ആലോചനയിൽ മുഴുകി അദ്ദേഹം ഏറെനേരം കഴിച്ചുകൂട്ടി. അദ്ദേഹത്തിന്റെ വിഷണ്ണമായ മനസ്സ് പെട്ടെന്ന് ശ്രീരാമൻ പറഞ്ഞ ഒരു കാര്യം ഓർമ്മിച്ചെടുത്തു.

**വിജിത്യാഭവത്സന്നിവൃത്സുഃ സ ലങ്കാം**
**യദാ രാഘവേന്ദ്രസ്തദാ സോഽഭ്യുവാച**
**ദശാസ്യാനുജം തസ്യ സാമർത്ഥ്യമൂനം**
**വിഭാവ്യാപദോ രക്ഷിതും തം സഹായം (10)**

ലങ്ക കീഴടക്കി തിരിച്ചുപോകാൻ തുനിയവേ ശ്രീരാമൻ വിഭീഷണനു ശക്തി കുറവാണെന്നു കണ്ടറിഞ്ഞ് സുഹൃത്തായ അദ്ദേഹത്തിനു സംരക്ഷണമേകാൻ വേണ്ടി ഇപ്രകാരം പറഞ്ഞിരുന്നു.

**സുഹൃദ്വര്യ യദ്യാപതേരാപദസ്ത്വം**
**വശേ തത് പ്രവൃത്തിം ത്വയാ സൂചനീയഃ**
**അഹം തേന താദൃഗ്വ്യവസ്ഥാം കരിഷ്യേ**
**യഥാ സ്യാദ് വിമോക്ഷസ്തവാപദ്ഗതസ്യ (11)**

"പ്രിയ സുഹൃത്തേ, നീ വല്ല ആപത്തിലും ചെന്നു വീഴുകയാണെങ്കിൽ ആ വിവരം എന്നെ അറിയിക്കണം. നിനക്ക് ആപത്തിൽ നിന്നു മോചനമുണ്ടാകത്തക്ക വിധം ഞാനൊരു സംവിധാനമുണ്ടാക്കാൻ പോകുന്നു."

**അഹഃ സപ്തകേ സപ്തകകേ/ദ്യ പ്രഭൃത്യ-**
**തിതീവ്രം പ്രഹേതാസ്മ്യഹം ബാണമേകം**
**യദിത്വം ഭവേരാപദാ ഗ്രസ്ത ആശു**
**തദാ ലേഖമേനേന സംപ്രേഷയസ്വ (12)**

ഇന്നു മുതൽ ഓരോ ആഴ്ചതോറും ഞാൻ ഓരോ നിശിതമായ അസ്ത്രം അയക്കാൻ പോകുന്നു. നീ എന്തെങ്കിലുമൊരു ആപത്തിൽ വീണുപോയാൽ ഉടൻതന്നെ ഒരു കത്ത് (അതിന്റെ കൂടെ) അയയ്ക്കണം.

**ഗിരോ രാമഭദ്രോദിതായാഃ പുരാ/സൗ**
**സ്മരൻ ഭ്രാതൃവര്യോ ദശാസ്യസ്യ ഭീതഃ**
**ശരേ ലേഖമേകം നിബധ്യാസൃജത് തം**
**സ ശീഘ്രം രഘൂണാം പതിം ചാസസാദ (13)**

ഭീതിപൂണ്ട വിഭീഷണൻ ശ്രീരാമൻ പണ്ടുപറഞ്ഞ വാക്കുകളോർത്ത് ആ അമ്പിൽ ഒരു കത്തെഴുതിയയച്ചു. ആ കത്ത് വേഗം തന്നെ ശ്രീരാമനു ലഭിക്കുകയും ചെയ്തു.

**വിപദ്വാരി രാശൗ നിമഗ്നം വിദിത്വാ**
**സഹായം പുരാണം സ്വകീയം സുദുഃഖ്യൻ**
**ഹനൂമത്സമാഖ്യം നിജാനന്യഭക്തം**
**സ ഭക്താനുരക്തഃ പ്രഭുഃ സന്ദിദേശ (14)**

തന്റെ പഴയ സഹായി ആപത്സമുദ്രത്തിൽ നിപതിച്ചതുകണ്ട് ഏറെ ദുഃഖിതനായി ഭക്തവത്സലനായ ശ്രീരാമൻ തന്റെ മാത്രം ഭക്തനായ  ഹനുമാനോട് ഇപ്രകാരം സന്ദേശമയച്ചു.

**ഹനൂമൻ ! സ പൂർവ്വഃ സഹായഃ പ്രിയോ നോ**
**നിമഗ്നോ/സ്തി ഘോരാപദായാമകസ്മാത്**
**ദശാസ്യസ്യ മിത്രേണ തദ്രാജധാനീ**
**നിരുദ്ധാ മഹീപാല ദേവാസുരേണ (15)**

"ഹേ ഹനുമൻ! പണ്ടത്തെ എന്റെ ഏറ്റവും പ്രിയങ്കരനായ സഹായി ഘോരമായൊരാപത്തിൽ നിമഗ്നനായിരിക്കുന്നു. മഹീപാലദേവനെന്ന രാവണസുഹൃത്തായ രാക്ഷസൻ വിഭീഷണന്റെ രാജധാനി വളഞ്ഞിരിക്കയാണ്.

തതോ യാഹി ലങ്കാം വിഹായാന്യചിന്താം
സഹായം സ്വകം മോചയസ്വാപദശ്ച
വിപന്നസ്യ താവത്സഹായസ്യ സാഹ്യ-
മവശ്യം വിധേയം സതാ മാനവേന (16)

അതുകൊണ്ട് മറ്റു ചിന്തകളെല്ലാം വെടിഞ്ഞ് ഉടൻതന്നെ ലങ്കയിലേക്ക് പോവുക. സ്വന്തം സഹായിയെ ആപത്തിൽനിന്നു മോചിപ്പിക്കുകയും ചെയ്യുക. നല്ല മനുഷ്യർ എപ്പോഴും ആപദ്ഗ്രസ്തരായ സഹായികൾക്ക് തുണയേകണം."

ഇമം രാമഭദ്രസ്യ സന്ദേശമാപ്യ
ഹനുമാൻ നവം ഫ്യാനുജം നാമ ബിഭ്രത്
നൃപാലോ നവാഭിഖ്യ പുര്യാ ഇദാനീം
പുരീം രാവണഭ്രാതുരാശു പ്രതസ്ഥേ (17)

ശ്രീരാമന്റെ ഈ സന്ദേശം ലഭിച്ചപ്പോൾ ഫ്യാനുജനെന്ന പേര് സ്വീകരിച്ച് നവമെന്ന പുരിയുടെ രാജാവായിത്തീർന്നിരുന്ന ഹനുമാൻ ഉടൻതന്നെ വിഭീഷണന്റെ നഗരത്തിലേക്കു പുറപ്പെട്ടു.

അനൽപേന കാലേന ചൈനാമവാപ്യ
പ്രവീരോ മഹീപാലദേവാസുരം സഃ
നിയുദ്ധായ സജ്ജോ ഭവേത്യാഹ്വതൈനം
സമാചഷ്ട താവത്തവാന്തോഽസ്മി ചൈവ (18)

താമസം കൂടാതെ ആ നഗരത്തിലെത്തിയ ആ വീരൻ മഹീപാലദേവനെന്ന ആ അസുരനെ 'യുദ്ധത്തിനു തയ്യാറായിക്കൊള്ളുക'യെന്നറിയിച്ചു. 'ഞാൻ നിന്റെ കാലനാണെ'ന്നും അദ്ദേഹം അയാളെ അറിയിച്ചു.

സമാകർണ്ണ്യ തച്ഛ്രോത്രശൂലം വചോഽസ്യ
നദൻ സിംഹനാദം പ്രകോപാരുണാക്ഷഃ
തമഭ്യദ്രവദ്വായുവേഗേന വായോഃ
സുതം സംഗതോഽഭൂച്ച തേന ക്ഷണേന (19)

ആ കർണ്ണശൂലമായ വാക്കുകൾകേട്ട് സിംഹനാദത്തിലലറി കോപം കൊണ്ട് കണ്ണു ചുവന്ന് ആ അസുരൻ വായുവേഗത്തിൽ നിമിഷംകൊണ്ട് ഹനുമാന്റെ നേരെ പാഞ്ഞടുത്തു.

നിയുദ്ധായ സംപ്രാർത്ഥിതാ വീരവര്യാഃ
സ്വമാനൈകസംരക്ഷണാസക്തചിത്താഃ
നിജാം ശക്തിമേവാകലയ്യ സ്വശസ്ത്രം
ഝടിത്യേവ ശത്രോഃ പുരസ്താദ് ഭവന്തി (20)

ദ്വന്ദ്വയുദ്ധത്തിനു വെല്ലുവിളിക്കപ്പെടുന്ന വീരവര്യന്മാർ സ്വന്തം അഭിമാനം സംരക്ഷിക്കുന്നതിൽ ആസക്തചിത്തരായി സ്വീയശക്തിയെ മാത്രം ആയുധമാക്കി പെട്ടെന്നുതന്നെ ശത്രുവിന്റെ മുൻപിലെത്തുമല്ലോ.

സമാലോക്യ വീരം കപിം സമ്മുഖേ സ
തൃണായൈവ തം മന്യമാനോ ബഭാഷേ
അപേഹ്യാശ്വിതോ നൈവ വാഞ്ഛാമി യുദ്ധം
ത്വയാ ദർശിതം ഹന്ത! കാപേയമത്ര (21)

തന്റെ മുമ്പിൽ ആ വീരവാനരൻ നിൽക്കുന്നതുകണ്ട് അദ്ദേഹത്തിന് പുല്ലുവില കൽപിച്ച് മഹീപാലൻ പറഞ്ഞു. "വേഗം ഇവിടെനിന്നു കടന്നുപോ! ഞാൻ നിന്നോടു യുദ്ധം ചെയ്യാനാഗ്രഹിക്കുന്നില്ല. നീ തികഞ്ഞ വാനരസ്വഭാവമാണ് കാണിച്ചത്.

അഹം ചക്രവാളാധിപോ ഭൂമിപാലോ
ദിശാം ചക്രവാളേ പ്രസിദ്ധിം ഗതശ്ച
ത്വയാ വാനരേണാസ്തു മേ ചേന്നിയുദ്ധം
പരീഹാസപാത്രത്വമേഷ്യാമി സത്യം (22)

ചക്രവാളാധിപനായ രാജാവാണ് ഞാൻ. ദിക് ചക്രവാളങ്ങളിൽത്തന്നെ പ്രസിദ്ധി നേടിയവനും. കുരങ്ങനായ നിന്നോടാണ് യുദ്ധം ചെയ്യുന്നതെങ്കിൽ സത്യമായും ഞാൻ പരിഹാസപാത്രമായിത്തീരും.

നിയുദ്ധം സമേനൈവ താവത് സമസ്യ
പ്രശസ്യം ഭവേന്നേതരേണ പ്രമാദിൻ!
നൃപസ്യാസുരസ്യൈകതശ്ചാപരത്ര
നിയുദ്ധം കപേർബ്രൂഹി കിം ശോഭനം സ്യാത്? (23)

എടോ വിഡ്ഢീ, തുല്യൻ തുല്യനോട് ചെയ്യുന്ന ദ്വന്ദ്വയുദ്ധ

മാണ് ശ്രേഷ്ഠം. രാജാവും രാക്ഷസനുമായ ഒരാൾ ഒരുഭാഗത്ത്; ഒരു കുരങ്ങൻ മറുഭാഗത്തും. വാനര, പറ അതെങ്ങനെ ശോഭനമാകും?

ദയായാ വശാത്ത്വാം വിമുഞ്ചാമി ശാഖാ-
മൃഗ ത്വം പലായസ്വ രക്ഷാ/പി ച സ്വം
മദീയേന ഹസ്തേന നിഷ്പീഡിതാംഗോ
ദശാം ഭാഗ്യദിഷ്ടാം പ്രയാതാസി നോ ചേത് (24)

കുരങ്ങനായ നിന്നെ ദയാവശംവദനായി ഞാൻ വെറുതെ വിടുന്നു; അല്ലെങ്കിൽ എന്റെ കൈകൾകൊണ്ട് ശരീരം മുഴുവൻ ചതഞ്ഞരഞ്ഞു വിധി നൽകുന്ന അവസ്ഥയിലേക്ക് പോകേണ്ടി വരും നിനക്ക്.

സമാകർണ്ണ്യ തസ്യാസുരസ്യോഗ്രരൂപാം
ഗിരം സ പ്രവീരോ/ശനിധ്വാനവാചാ
കപിഃ പ്രാഹ തം നൈവ ജാത്യാ/സ്തി കശ്ചിത്
ബലീ വാ/ബലീ വേതി ബാഢം ഗൃഹാണ (25)

ആ അസുരന്റെ ഉഗ്രവാക്കുകൾ കേട്ട് ആ വീരൻ ഇടിവെട്ടുന്ന സ്വരത്തിൽ പറഞ്ഞു. "ജാതികൊണ്ട് ആരും ബലവാനോ ബലഹീനനോ ആവുകയില്ലെന്നു മനസ്സിലാക്കുക."

കപിത്വാന്ന മേ വീര്യഹാനിർഭവേദ്വാ-
/സുരത്വാദഥോ തേ/സ്തു ഭോ വീര്യവൃദ്ധിഃ
പരീക്ഷാ നിയുദ്ധേ ഭവേദാവായോർദ്രാക്
ന കസ്യാപി വീര്യം പരീക്ഷ്യം ഗിരൈവ (26)

ഞാൻ വാനരനായതുകൊണ്ട് എനിക്ക് വീര്യത്തിന് ഒരു കുറവുമില്ല. അസുരനായതുകൊണ്ട് നിനക്കും ഒരു വീര്യവൃദ്ധിയുമില്ല. നമ്മുടെ ബലപരീക്ഷ നടക്കുക ദ്വന്ദ്വയുദ്ധത്തിലൂടെയായിരിക്കും. ആരുടെ വീര്യവും വാക്കുകൊണ്ട് പരീക്ഷിക്കാനാവില്ല.

ഇമാം വാചമാചമ്യ താം വാനരസ്യ
നിജസ്യാവശഃ സംപ്രജഗ്രഹേ തമാശു
കപിശ്ചാപി തം നിഷ്പിപേഷ പ്രഹാരൈർ-
നിയുദ്ധം പ്രവൃത്തം തദാപൂർവ്വമാസീത് (27)

ആ വാനരന്റെ വാക്കുകേട്ട് സ്വയം നിയന്ത്രിക്കാനാവാതെ ആ രാക്ഷസൻ അദ്ദേഹത്തെ പെട്ടെന്ന് ആഞ്ഞടിച്ചു. ഹനുമാൻ അയാളെയും പ്രഹാരങ്ങൾകൊണ്ട് ചതച്ചരച്ചു. അഭൂതപൂർവ്വമായൊരു ദ്വന്ദ്വയുദ്ധം അവിടെ അരങ്ങേറി.

ഉരഃ പോഷമേതൗ നിയുദ്ധേ പ്രവൃത്തേ
തലാഭ്യാം ഭുജാഭ്യാം കരാഭ്യാം ച വീരൗ
മിഥഃ സംപ്രഹാരൈഃ ക്ഷതാംഗൗ പ്രവർഷ –
ജ്ജലേ ഗൈരികാദ്രേരഭിഖ്യാം ദധാതേ. (28)

കൈത്തലങ്ങൾകൊണ്ടും ഭുജങ്ങൾകൊണ്ടും കൈകൾകൊണ്ടും മാർത്തടം ചതക്കുന്ന വിധത്തിലുള്ള അവരുടെ ദ്വന്ദ്വയുദ്ധം കൊടുമ്പിരിക്കൊണ്ടപ്പോൾ പരസ്പരമുള്ള പ്രഹാരമേറ്റ് അംഗങ്ങൾക്കു മുറിവുപറ്റിയ അവർ മഴസമയത്തെ ചെമ്മലയുടെ കാന്തി പ്രാപിച്ചു.

സ്വകാര്യത്വരാവാംസ്തദാ വായുപുത്രഃ
സമുത്ഥായ തം ദാനവം വായുവേഗാത്
സമുദ്ഭ്രാമയാമാസ ഖേ ചാഽപി ചക്രേ
ദ്വിധാ തം മുധാ വീര്യമത്യന്തധൈര്യഃ (29)

സ്വന്തം കാര്യത്തിൽ ധൃതിപൂണ്ട ഹനുമാൻ ആ അസുരനെ വായുവേഗത്തിലെടുത്തുയർത്തി ആകാശത്തിൽ ചുഴറ്റി. ആ വൃഥാപരാക്രമിയെ രണ്ടായി പിളർക്കുകയും ചെയ്തു.

ക്ഷണേനൈവ ഭൂയഃ സ യുക്തോഽജനിഷ്ട
കപേസ്തത് പരം വിസ്മയം സന്തതാന
വധോഽസ്യാസുരസ്യാസ്തു യുക്ത്യാ കയേതി
സ ചിന്താപരോഽഭൂന്ന ലേഭേ ച യുക്തിം (30)

എന്നാൽ ക്ഷണനേരംകൊണ്ടുതന്നെ ശരീരം കൂടിച്ചേർന്നു അവനു ജീവൻ വെച്ചു. ഇത് ഹനുമാനെ വിസ്മയപ്പെടുത്തി. ഈ അസുരനെ ഏതുപായത്തിലൂടെ കൊല്ലുമെന്ന് അദ്ദേഹം ചിന്താപരനായി. ഒരു ഉപായവും അദ്ദേഹത്തിന് തോന്നിയതുമില്ല.

(ഉപജാതി)

വിഭീഷണഃ പ്രാഹ കപിം തതസ്തം
യാവന്ന വക്ഷഃ പ്രവിദീര്യതേഽസ്യ
താവന്ന രക്ഷോഽധമ ഏഷ ശക്യഃ
കേനാപി ഹന്തും ജഗതീതലേഽത്ര (31)

അപ്പോൾ വിഭീഷണൻ അദ്ദേഹത്തോട് പറഞ്ഞു. "മാറു പിളർക്കാത്തേടത്തോളംകാലം ഈ രാക്ഷസാധമനെ നിഗ്രഹിക്കാൻ ഈ ലോകത്തിലാർക്കും സാധ്യമാവില്ല.

ചിന്താം വിഹായാത്ര വിദാരയ ത്വം
വക്ഷോ വിചിത്രസ്യ കുരാക്ഷസസ്യ
ശ്രുത്വാഽസദീയം വചനം ഹനുമാൻ
"ഉരോവിദാരം പ്രതിചസ്കരേ തം" (32)

അതുകൊണ്ട് ഏറെയൊന്നും ആലോചിക്കാതെ ഈ വിചിത്രനായ ദുഷ്ടരാക്ഷസന്റെ മാറുപിളർത്തെടുക്കുക." ഈ വാക്കു കേട്ട് ഹനുമാൻ മാറുപിളർന്ന് ആ രാക്ഷസനെ കൊന്നു.

വിദീർണ്ണമാത്രേ തദുരസ്യപാസുഃ
പപാത ഭൂമൗ ദശകണ്ഠമിത്രം
സാധ്യേ ച സിദ്ധിം സമവാപ്യ വീരഃ
സ്വധാമ ധീരോ ഹനുമാഞ്ജഗാമ (33)

(അനുഷ്ടുപ്പ്)

മാറുപിളർന്ന വേളയിൽ ആ രാവണമിത്രം പ്രാണൻ പോയി നിലത്തുവീണു. ധീരനായ ഹനുമാൻ ഉദ്ദേശിച്ചകാര്യം നിർവഹിച്ചതിനു ശേഷം സ്വന്തം സ്ഥാനത്തേക്ക് മാറി.

ഏവം സമുദ്ധൃതഃ പൂർവ്വം രാമവാക്യാദ്വിഭീഷണഃ
സങ്കടാത് ഭീഷണാദ് സദ്യ ഉത്ഥിതാച്ച ഹനൂമതാ (35)

ഇപ്രകാരം ഹനുമാൻ രാമന്റെ വാക്കുകേട്ട് വിഭീഷണനെ പെട്ടെന്നുണ്ടായ ആ ഭീകരാപത്തിൽ നിന്ന് ഹനുമാൻ കരകേറ്റി.

# പത്തൊമ്പതാം സർഗ്ഗം

## ലങ്കോപദ്രവോപാഖ്യാനം

## (ഇന്ദ്രവജ്രഞ്ജ, ഉപജാതി)

ദശാനനേ മൃത്യുവശം പ്രയാതേ
വിഭീഷണേ ശാസതി ചാപി ലങ്കാം
ദശാസ്യപൂർവ്വാഗ്രമഹിഷ്യനന്യാ
മന്ദോദരീ നാമ തദാ ബഭൂവ (1)

രാവണൻ മൃത്യു പൂകുകയും വിഭീഷണൻ ലങ്ക വാഴുകയും ചെയ്യുമ്പോൾ രാവണന്റെ പട്ടമഹിഷിയായ മന്ദോദരിയും അവിടെയുണ്ടായിരുന്നു.

സ്വഭ്രാതൃപത്നീമധുനാ നൃപാലോ
വിഭീഷണസ്താമകരോത് സ്വപത്നീം
തേജോ ദശാസ്യാഹിതമാദധാനാ
കാലേന സാഽസിഷ്ട തനൂജമേകം (2)

വിഭീഷണരാജാവ് തന്റെ സഹോദരപത്നിയെ സ്വന്തം പത്നിയാക്കി. രാവണന്റെ ബീജം ഉള്ളിൽ വഹിക്കുകയായിരുന്ന അവൾ യഥാകാലം ഒരു പുത്രനെ പ്രസവിച്ചു.

ക്രമേണ വൈണാസുരവംശനാമാ
പുത്രോഽസകൗ യൗവനമാസസാദ
തസ്യാഭവത്സേവക ഏക ഏതം
യഃ പര്യചാരീദ് വരണീസുരാഖ്യഃ (3)

വൈണാസുരവംശനെന്ന ആ മകൻ കാലക്രമേണ യൗവനം പ്രാപിച്ചു. അദ്ദേഹത്തെ പരിചരിക്കാൻ വരണീസുതൻ എന്നു പേരുള്ള ഒരു സേവകനുണ്ടായിരുന്നു.

അസാവിമം നിത്യമബോധയിഷ്ട
യദ്യത് പിതാഽസ്യാഽന്വഭവദ്ദശാസ്യഃ
യദ്വാ കൃതം തത്ര വിഭീഷണേന
പക്ഷം രിപൂണാം സമുപാശ്രിതേന (4)

അവന്റെ അച്ഛൻ രാവണനാണെന്ന് ഇയാൾ നിത്യവും ആ കുട്ടിയെ ബോധിപ്പിച്ചുകൊണ്ടിരുന്നു. മാത്രമല്ല വിഭീഷണൻ ശത്രുപക്ഷം ചേർന്നു ചെയ്തതൊക്കെയും അയാൾ അവനെ ധരിപ്പിച്ചു.

**അമുഷ്യ തച്ഛൂലമിവാതുദത്തൻ**
**നൃക്ഷേണ വൃത്തം വിദിതം പുരാണം**
**അന്യായ്യമാസീജ്ജനകേ കൃതം യത്**
**തസ്യാഭവത്തത്പ്രതിശോധനേ ധീഃ (5)**

താൻ ഇപ്രകാരമറിഞ്ഞ പഴയ കാര്യങ്ങളെല്ലാം തന്നെ അവനെ ശൂലംപോലെ വേദനിപ്പിച്ചു. തന്റെ അച്ഛനോട് കാട്ടിയ അന്യായത്തിനെല്ലാം പ്രതികാരം ചെയ്യുന്നതിൽ അവന്റെ മനസ്സ് ഉറച്ചു.

**ജാതോഽപി വംശേ ബത രക്ഷസാം മേ**
**പിതൃവ്യപാശോ രിപുപക്ഷപാതീ**
**അഘാതയത്തം പ്രബലപ്രതാപം**
**സ്വാനാം വിരോധഃ കിമു നൈവ കുര്യാത് (6)**

"രാക്ഷസവംശത്തിൽ ജനിച്ചിട്ടും എന്റെ നിന്ദ്യനായ പിതൃസഹോദരൻ ശത്രുപക്ഷപാതിയായി പ്രതാപശാലിയായ അച്ഛനെ വധിച്ചു; സ്വജനങ്ങളുടെ ശത്രുത എന്തുതന്നെ വരുത്തിവെക്കില്ല?

**യദ്യസ്മി പുത്രോ ദശകന്ധരസ്യാ-**
**ന്യായോ മയാസൗ പരിമാർജനീയഃ**
**സ ഏവ പുത്രോ മഹിതഃ പൃഥിവ്യാം**
**യശ്ശാസ്തി താതാഹിതകാരിലോകം (7)**

ഞാൻ രാവണന്റെ മകനാണെങ്കിൽ ഈ അന്യായം എനിക്കു മാച്ചുകളഞ്ഞേ മതിയാവൂ. അച്ഛന്റെ ശത്രുസമൂഹത്തെ ശിക്ഷിക്കുന്നവനാണ് ഈ ലോകത്തിൽ യഥാർത്ഥ പുത്രൻ."

**ഇത്ഥം വിചിന്ത്യ പ്രയയൗ കുമാരഃ**
**സ്വതാതമിത്രം മലിവന്നരേശം**
**ശ്രീചക്രവർത്തീത്യഭിധാനഭാജം**
**തം പ്രാഹ ചിത്തേ യദഭൂന്നിജേ ച (8)**

ഇപ്രകാരം ആലോചിച്ച് ആ കുമാരൻ അവന്റെ സുഹൃത്തായ ശ്രീചക്രവർത്തിയെന്ന പേരുള്ള മലിവൻരാജാവിന്റെ അടുക്കലേക്ക് ചെന്നു. സ്വന്തം മനസ്സിലുള്ള കാര്യം അദ്ദേഹത്തോട് പറയുകയും ചെയ്തു.

തം രാവണസ്യാത്മജമേഷ രാജാ
മിത്രസ്യ പുത്രം നിജപുത്രമേവ
അമന്യത പ്രത്യവദച്ച പുത്ര !
യഥാഽഭിലാഷസ്തവ തത്കരോമി (9)

രാവണന്റെ പുത്രനായ അവനെ ഈ രാജാവ് സ്വന്തം പുത്രനെപ്പോലെ കരുതി. ഇപ്രകാരം പറയുകയും ചെയ്തു. "മകനേ, നീ അഭിലഷിക്കുന്നതുപോലെത്തന്നെ ഞാൻ ചെയ്യാം.

ആസീദ്ദശാസ്യോ മമ ബന്ധുരുപോ
ദിശാം വിജേതാ പ്രബലപ്രതാപഃ
രാമേണ താവദ്വനചാരിണാഽഭൂ-
ദ്ധതോ ന രാമസ്യ വിശിഷ്ടതാഽത്ര (10)

ദിക്കുകളെ ജയിച്ച അമിതപ്രതാപിയായിരുന്ന രാവണൻ എന്റെ ബന്ധുവായിരുന്നു. അദ്ദേഹം വനചാരിയായ രാമനാൽ വധിക്കപ്പെട്ടു. ഇക്കാര്യത്തിൽ രാമന് പ്രത്യേകിച്ചൊരു മേന്മയും പറയാനില്ല.

സ്വജ്ഞാതിരേവാത്ര വിഭീഷണഃ സ്വ -
ജ്ഞാതേർവിരോധീ സമഭൂന്നിമിത്തം
ഛിദ്രാണി യേനാപരപക്ഷപാതാത്
സ്വാനാം പരേഭ്യഃ പ്രകടീകൃതാനി (11)

സ്വന്തം ബന്ധുവിനോട് വിരോധമുള്ള സ്വബന്ധുവായ വിഭീഷണനാണ് ഇവിടെ നിമിത്തമായത്. അയാൾ ശത്രുപക്ഷപാതം കൊണ്ട് സ്വപക്ഷത്തിലെ ദൗർബല്യങ്ങൾ ശത്രുക്കൾക്ക് വെളിപ്പെടുത്തിക്കൊടുത്തു.

യദ്യസ്തി ദണ്ഡ്യഃ കശ്ചനാഽത്ര ലോകേ
സ ഏവ ദണ്ഡ്യഃ സ്വജനാപകാരീ
തദേഹി ലങ്കാമഭിഷേണയാവ
മൃത്യോഃ പദം ചാശ്വിമമാപയാവ (12)

ഈ ലോകത്തിൽ ആരെങ്കിലും ശിക്ഷിക്കപ്പെടേണ്ടതുണ്ടെങ്കിൽ അത് സ്വജനത്തിനു ദ്രോഹം ചെയ്ത അവനാണ്. അതിനാൽ നമുക്കു സൈന്യവുമായി ലങ്കയിലേക്കു പോകാം. ഇവനെ വേഗം മൃത്യുപദത്തിലേക്കയക്കുകയും ചെയ്യാം.

സ ഏവമുക്ത്വാ മലിവന്നരേശോ
സഹൈവ വൈണാസുരവംശനാമ്നാ
ദശാസ്യപുത്രേണ വൃതശ്ചമൂഭിർ
ലങ്കാപുരീം സമ്പ്രതി സംപ്രതസ്ഥേ (13)

മലിവന്നരേശൻ ഇപ്രകാരം പറഞ്ഞ് രാവണപുത്രനായ വൈണാസുരവംശനോടൊപ്പം സൈന്യപരിവൃതനായി ഉടൻതന്നെ ലങ്കാപുരിയിലേക്ക് പുറപ്പെട്ടു.

ആസീത്തദാ ബേഞ്ജകയീതി നാമ്ന്യാം
ഹനൂമതോ രാക്ഷസകന്യകായാം
പുത്രോഽതിവീരോഽസുരഫത്സമാഖ്യോ
വിഭീഷണം യഃ സമയാ ന്യവാത്സീത് (14)

ആ കാലത്ത് ഹനുമാന് ബേഞ്ജകയിയെന്ന രാക്ഷസകന്യകയിൽപ്പിറന്ന അതിവീരനായ അസുരഫത്ത് എന്നു പേരുള്ള പുത്രൻ വിഭീഷണന്റെ സമീപം താമസിച്ചിരുന്നു.

ലങ്കാനിരോധേ മലിവന്യപേണ
തതോഽപയാതഃ സ യഥാകഥഞ്ചിത്
വിചിന്തിതഃ സൂചയിതും മഹാത്മാ
ദുർവൃത്തമേതജ്ജനകം സ്വമൈച്ഛത് (15)

മലിവന്നൃപൻ ലങ്കയെ വളഞ്ഞപ്പോൾ അയാൾ അവിടെനിന്ന് എങ്ങിനെയോ ഓടിരക്ഷപ്പെട്ടു, ആലോചനകൾക്കു ശേഷം ആ മഹാത്മാവ് ഈ ആപത്തു സ്വന്തം അച്ഛനെ അറിയിക്കാൻ ആഗ്രഹിച്ചു.

ദുർദാന്തശത്രോഃ പ്രതിരോധനേഽസ്യ
സഹായതാഽപേക്ഷ്യത ഇത്യധീരഃ
തസ്യ പ്രവൃത്തൗ ദനുജപ്രവീരഃ
പ്രയത്നമാതിഷ്ഠത സദ്യ ഏവ (16)

ദുർജ്ജയനായ ശത്രുവെ പ്രതിരോധിക്കാൻ സഹായം ആവശ്യമാണെന്നു കരുതി ഭയപ്പാടോടെ ആ രാക്ഷസവീരൻ അതിനുവേണ്ടി പെട്ടെന്നുതന്നെ പ്രവർത്തിക്കാൻ തുടങ്ങി.

കുത്രാഽപി ശൈലേ ജനകസ്തദീയ -
സ്തപസ്യതീത്യേഷ വിവേദ വിദ്വാൻ
ശൈലാത്സ ശൈലം സമഭൂത് പ്രവൃത്തോ
ഗന്തും സമന്വേഷണകാമ്യയാ തം (17)

അവന്റെ അച്ഛൻ എവിടെയോ ഒരു പർവ്വതത്തിൽ തപസ്സുചെയ്യുന്നുണ്ടെന്ന് അവന് അറിയാമായിരുന്നു. അദ്ദേഹത്തെ അന്വേഷിച്ച് അവൻ പർവ്വതത്തിൽ നിന്നു പർവ്വതത്തിലേക്ക് യാത്ര ചെയ്യാൻ തുടങ്ങി.

ഏകത്ര ശൈലേ സ ദദർശ കഞ്ചി-
ജ്ജനം പ്രവീരസ്തപ ആചരന്തം
നായം കപിർനൈഷ ഭവേദ്ധനൂമാ
നിത്യസ്യ ശങ്കാ മനസി പ്രജാതാ (18)

ആ വീരൻ ഒരു പർവ്വതത്തിൽ തപസ്സുചെയ്യുന്ന ഒരു വ്യക്തിയെ കണ്ടു. ഇത് ഒരു വാനരനുമല്ല ഹനുമാനുമല്ല എന്ന തോന്നലാണ് അവന്റെ മനസ്സിലുണ്ടായത്.

വനേ ഭ്രമന്നേകദിനേ ഹനൂമാൻ
രസാലവൃക്ഷേ സരസൈ രസാലൈഃ
കസ്മിംശ്ചിദാകൃഷ്യത താനി ഭോക്തും
പ്രവൃത്തിമാംശ്ചൈവ ബഭൂവ സദ്യഃ (19)

കാട്ടിലലയുകയായിരുന്ന ഹനുമാൻ ഒരു ദിവസം ഒരു തേന്മാവിലെ രസം കിനിയുന്ന മാങ്ങ കണ്ട് ആകൃഷ്ടനായി. പെട്ടെന്ന് അവ ഭക്ഷിക്കാനും തുടങ്ങി.

പൃഥക്കൃതാനാം നിജവൃന്തജാതി-
ക്ഷീരേണ സംപ്രസ്രവതാ മുഖേഭ്യഃ
സംലിപ്തസർവ്വാവയവോ ബഭൂവ
കപിസ്തുഷാരസ്രുതിധൌതവർണ്ണഃ (20)

ഞൊടിയിടയിൽ നിന്നു പൊട്ടിച്ചെടുത്ത മാങ്ങകളുടെ മുഖത്തുനിന്നൊഴുകിയ ചുണ്ണ ശരീരമാസകലം പുരണ്ട അദ്ദേഹം മഞ്ഞിൻതുള്ളിപോലെ വെളുത്ത നിറമാർന്നു.

ദ്വാഭ്യാം കരാഭ്യാം സ ഇദം പ്രമാർഷ്ടും
കപിസ്വഭാവാത്സമഭൂത് പ്രവൃത്തഃ
ഏവം ച കുർവ്വൻ പരിഹാസപാത്രം
ഭാര്യാജനസ്യാഭവദുൻമുഖസ്യ (21)

വാനരസ്വഭാവമനുസരിച്ച് അദ്ദേഹം അത് ഇരുകൈകളുമുപയോഗിച്ചു മാച്ചുകളയാൻ ശ്രമിച്ചു. അങ്ങനെ ചെയ്യവേ മുഖം മുകളിലേക്കു തിരിച്ച പത്നീജനത്തിന്റെ പരിഹാസപാത്രമാവുകയും ചെയ്തു.

സ വ്രീഡിതസ്തേന ബഭൂവ ഭൂയഃ
കൃതാവമാനോ വനിതാജനേന
സമ്മാർഷ്ട്യുമേതാമവമാനതാം ച
തപ്തും തപോ ബുദ്ധിമധ്വാത്സ്വകീയാം (22)

സ്ത്രീജനങ്ങൾ നാണംകെടുത്തിയ അദ്ദേഹം അതുനിമിത്തം ലജ്ജിതനായി. ഈ നാണക്കേട് മാച്ചുകളയാൻ അദ്ദേഹം തപസ്സുചെയ്യാൻ തീരുമാനിച്ചു.

ദിഷ്ഫൈൽസമാഖ്യം സമുപേതവാംശ്ച
ഋഷിം തദർത്ഥം സ കപിപ്രവീരഃ
കപിഃ കഥം തപ്തുമലം തപഃ സ്യാ-
ദിത്യാസ്ത ചിന്താ മഹതീ ഋഷേസ്തു (23)

അതിനുവേണ്ടി അദ്ദേഹം ദിഷ്ഫൈൽ എന്നു പേരുള്ള ഒരു മഹർഷിയെ സമീപിക്കുകയും ചെയ്തു. ആ ഋഷിയാവട്ടെ, ഒരു വാനരൻ എങ്ങിനെയാണ് തപസ്സുചെയ്യുകയെന്ന വലിയ ആലോചനയിൽ മുഴുകി.

വിചിന്തയന്നേഷ ഋഷിസ്തദാനീം
കപേർമനുഷ്യീകരണാദൃതേഽന്യം
നൈവാഭ്യുപായം കമപി പ്രജാനൻ
മനുഷ്യരൂപം പ്രദദാവമുഷ്മൈ (24)

എത്ര ആലോചിച്ചിട്ടും ആ വാനരനെ മനുഷ്യനാക്കുകയെന്നതല്ലാതെ മറ്റൊരുപായവും കണ്ടെത്താനാവാതെ അദ്ദേഹം ഹനുമാന് മനുഷ്യരൂപം നൽകി.

മനുഷ്യരൂപേണ സ ശൈലശൃംഗേ
സമാധിമാസ്ഥായ തപശ്ചചാര
തദ്ദൈവപുത്രോഽസുരഫത്സമാഖ്യോഽ-
ന്വിഷ്യൻ പ്രയത്നേന തമഭ്യുപേതഃ (25)

മനുഷ്യരൂപമെടുത്ത് ഹനുമാൻ ഒരു പർവ്വത ശൃംഗത്തിൽ സമാധിസ്ഥനായി തപസ്സുചെയ്യാൻ തുടങ്ങി. അപ്പോഴാണ് അദ്ദേഹത്തെ അന്വേഷിച്ചു നടന്ന് മകൻ അസുരഫത്ത് തത്സമീപത്ത് ചെന്നത്.

പപ്രച്ഛ ചൈനം നനു ഭദ്ര! ദൃഷ്ട-
സ്ത്വയാ ചരൻ ക്വാപി തപോ ഹനുമാൻ?
സൌമ്യാഹമേവാസ്മി സ ഇത്യുവാച
കിമർത്ഥമന്വിഷ്യസി തം ത്വമത്ര? (26)

അസുരഫത്ത് അദ്ദേഹത്തോട് ചോദിച്ചു.''ഭദ്ര, അങ്ങ് ഹനുമാൻ സഞ്ചരിക്കുന്നത് എവിടെയെങ്കിലും കണ്ടുവോ?'' ''ഹേ സൗമ്യ! ഞാൻ തന്നെയാണ് ഹനുമാൻ. നീ എന്തിനുവേണ്ടിയാണ് അദ്ദേഹത്തെ അന്വേഷിക്കുന്നത്'' എന്നു ഹനുമാൻ പ്രത്യുത്തരം നൽകി.

ശ്രുത്വാ വചസ്തസ്യ രുഷാ പരീത-
സ്തമുഗ്രവാചാഽസുരഫദ് ബഭാഷേ
ഏവം മൃഷാ ത്വം വചനം ബ്രുവാണോ
ന ലജ്ജസേ കിം ന ച വാ ബിഭേഷി? (27)

ഈ വാക്കുകേട്ട് അരിശംപൂണ്ട് അസുരഫത്ത് അദ്ദേഹത്തോട് ഉഗ്രഭാഷയിൽ ഇപ്രകാരം പറഞ്ഞു. ''ഇങ്ങിനെ കള്ളം പറയുന്നതിൽ നിനക്കു ലജ്ജയില്ലേ? നിനക്കു പേടിയുമില്ലേ?''

പിതാ ഹനുമാൻ മമ വാനരോഽസ്തി
ത്വം താപസമ്മന്യ! തു മാനുഷോഽസി

**അഹം ഹനുമാനിതി യദ് ബ്രവീഷി**
**തന്മാനുഷത്വേന കഥം ഘടേത? (28)**

"എന്റെ അച്ഛനായ ഹനുമാൻ വാനരനാണ്. താപസനായി സ്വയം ഞെളിയുന്ന നീ മനുഷ്യനാണ്. "ഞാൻ ഹനുമാനാണ്" എന്നു നീ പറയുന്നത് മാനുഷന്റെ അവസ്ഥയുമായി എങ്ങിനെ യോജിക്കും?"

**കിഞ്ചാപി രേ താപസചേല ! വേത്സി**
**ലോകോത്തരാം മേ ജനകസ്യ ശക്തിം**
**നക്ഷത്രതാരാശശിനോ നിഗീർണ്ണാ**
**മത്വാ പുരാ യേന ഫലാനി താവത് (29)**

"മാത്രമല്ലെടോ കള്ളത്താപസാ, നിനക്ക് എന്റെ അച്ഛന്റെ ലോകോത്തരശക്തിയെക്കുറിച്ച് വല്ല അറിവുമുണ്ടോ? അദ്ദേഹം പണ്ട് നക്ഷത്രതാരങ്ങളെയും ചന്ദ്രനെയും പഴമാണെന്നു വിചാരിച്ച് വിഴുങ്ങിയ ആളാണ്."

**ശ്രുത്വാ സ്തുതിം സ്വസ്യ സുതാത് പ്രതീതഃ**
**പുനർഹനൂമാനിമമാഹ വാചം**
**നക്ഷത്രതാരാശശിനോ മയൈവ**
**പൂർവ്വം നിഗീർണ്ണാ ഇതി സത്യമേതത് (30)**

മകനിൽനിന്നു വന്ന തന്നെക്കുറിച്ചുള്ള ആ സ്തുതികേട്ട് സന്തുഷ്ടനായ ഹനുമാൻ അവനോട് പറഞ്ഞു. "നക്ഷത്രതാരങ്ങളേയം ചന്ദ്രനേയുമൊക്കെ പണ്ടു വിഴുങ്ങിയത് ഞാൻ തന്നെയാണ്. ഇതു സത്യമാണ്."

**തപ്തും തപോ മാനുഷരൂപധാരീ**
**ജാതോഽഹമദ്യേതി ഗൃഹാണ പുത്ര!**
**നോ പ്രത്യയശ്ചേദ് വചനേ മദീയേ**
**തത്തിഷ്ഠ തേ പ്രത്യയമാദധാമി (31)**

"മകനേ, തപസ്സു ചെയ്യാൻ ഞാൻ മാനുഷരൂപമെടുത്തതാണെന്നു മനസ്സിലാക്കൂ. എന്റെ വാക്കുകളിൽ വിശ്വാസമില്ലെങ്കിൽ നിൽക്ക്! ഞാൻ നിന്നിൽ വിശ്വാസം ജനിപ്പിക്കാം."

ഉക്ത്വാ സ ഏതന്നിജമൂലരൂപം
പ്രപേദിവംശ്ചാപ നിഗിർണ്ണവാംശ്ച
നക്ഷത്രതാരാശശിനഃ സമേതാൻ
പുത്രേണ സാശ്ചര്യമവേക്ഷ്യവാണഃ (32)

ഇത്രയും പറഞ്ഞ് അദ്ദേഹം മകൻ സാത്ഭുതം നോക്കിനിൽക്കേ തന്റെ പഴയ ആകാരം സ്വീകരിക്കുകയും നക്ഷത്രതാരാചന്ദ്രന്മാരെ ഒരുമിച്ചു വിഴുങ്ങുകയും ചെയ്തു.

പുത്രസ്തദീയഃ പ്രണിപാതപൂർവ്വം
ജഗ്രാഹ പാദൗ ജനകസ്യ ഭീതഃ
ക്ഷമാപയാമാസ തതശ്ച സസ്വ-
മാഗസ്കൃതം സംപ്രതി മന്യമാനം (33)

അദ്ദേഹത്തിന്റെ പുത്രൻ ഭയത്തോടെ അച്ഛനെ നമസ്കരിച്ച് അദ്ദേഹത്തിന്റെ പാദങ്ങൾ ഗ്രഹിച്ചു. താൻ ചെയ്ത തെറ്റ് ഏറ്റു പറഞ്ഞ് ക്ഷമ ചോദിക്കുകയും ചെയ്തു.

ഉത്ഥാപ്യ ദോർഭ്യാം ഹനുമാംസ്തനൂജം
ഗാഢം പരിഷ്വജ്യ ച സാശ്രുനേത്രഃ
പുത്രസ്യ ലാഭാത് പരമപ്രതീതോഽ-
കസ്മാദമും വാചമിമാമുവാച (34)

മകനെ കൈപിടിച്ചെഴുന്നേൽപിച്ച് ഗാഢാലിംഗനം ചെയ്ത് ഹനുമാൻ ആകസ്മികമായ പുത്രലബ്ധിയിൽ അതീവസന്തുഷ്ടനായി അശ്രുനേത്രനായി അവനോട് ഇപ്രകാരം പറഞ്ഞു:

ദൃഷ്ടോ മയാഽസീന്ന പുരാ സുത! ത്വം
നാഹം ത്വയാ ചാപ്യഭവം പ്രദൃഷ്ടഃ
അദൃഷ്ടയോർനൗ കഥമേവ താവദ്
ഭവേദ്ഭിജ്ഞാ സുതതാതയോർനു? (35)

മകനേ, ഞാൻ നിന്നെ മുമ്പ് കണ്ടിട്ടില്ല. നീയും എന്നെ മുമ്പു കണ്ടുകാണില്ല. മുമ്പു കണ്ടിട്ടില്ലാത്ത അച്ഛനും മകനുമായ നമ്മൾ എങ്ങിനെ പരസ്പരം തിരിച്ചറിയാനാണ്?

അതർക്കിതം രത്നമിവാസ്തി പുത്ര
രത്നം മയാ ലബ്ധമിഹാദ്രിശൃംഗേ
സദ്യഃ ഫലം മേ തപ ഇത്യനേന
ഹർഷപ്രകർഷോ ഹൃദി മേ ന മാതി (36)

അപ്രതീക്ഷിതമായ രത്നംപോലുള്ള പുത്രൻ ഈ അദ്രിശൃംഗത്തിൽ വെച്ച് എനിക്കു ലഭിച്ചു. തപസ്സിനു പെട്ടെന്നുതന്നെ ഫലം ലഭിച്ചുവെന്നതുകൊണ്ട് എനിക്കുള്ള സന്തോഷാതിരേകം ഹൃദയത്തിൽ ഒതുങ്ങുന്നില്ല."

വാചോ $f$തിഹൃഷ്ടോ $f$സുരഫത് ബഭാഷേ
ശ്രുത്വാ വചസ്തജ്ജനകസ്യ ഹന്ത!
തൃപ്തം ചിരായാദ്യ മദീയനേത്ര-
യുഗം സമാലോകയതഃ സ്വതാതം (37)

അച്ഛന്റെ ആ വാക്കുകൾകേട്ട് അസുരഫത്ത് അത്യന്തം സന്തുഷ്ടനായി ഇപ്രകാരം പറഞ്ഞു. "എന്റെ പിതാവിനെ കണ്ടതുകൊണ്ട് എന്റെ നേത്രയുഗ്മം ഏറെക്കാലത്തിനുശേഷം ഇന്നു തൃപ്തിയടഞ്ഞിരിക്കുന്നു."

"അദ്യ ക്രിയാഃ കാമദുഘാഃ ക്രതൂനാം
സത്യാശിഷഃ സമ്പ്രതി ഭൂമിദേവാഃ"
ചിരായ യദ്ദർശനമീപ്സിതം മേ
സ ഏവ സാക്ഷാത് പുരതോ മമാസ്തി (38)

"ഇന്നു യജ്ഞങ്ങളുടെ ക്രിയകൾ കാമധേനുക്കളായി മാറിയിരിക്കുന്നു. ഭൂമിയിലെ ദേവന്മാരുടെ ആശംസകൾ സത്യമായിതിക്കുന്നു. ഞാൻ ഏറെക്കാലമായി ആരുടെ ദർശനം കാംക്ഷിക്കുന്നുവോ, അദ്ദേഹം ഇതാ എന്റെ നേരെ മുമ്പിൽ നിൽക്കുന്നു.

മമേഷ്ടദേവോ$f$സി പിതാ മമ ത്വം
'മനോരഥാനാമതടപ്രപാതഃ'
ത്വദ്ദർശനേനൈവ കൃതീ തഥാ$f$പി
ഗുർവ്വത്ര കാര്യം പ്രതിപാദയാമി (39)

അങ്ങ് എന്റെ ഇഷ്ടദേവതയാണ്; എന്റെ പിതാവായ അങ്ങ്

എന്റെ മനോരഥങ്ങളുടെ അസീമമായ പ്രവാഹമാണ്. അങ്ങയുടെ ദർശനംകൊണ്ടുതന്നെ ഞാൻ കൃതാർത്ഥനാണ്. എങ്കിലും ഗൗരവമുള്ളൊരു കാര്യം പറയാനുണ്ട്.

**ഉക്ത്വൈതദേനം സ ഉവാച വൃത്തം**
**ലങ്കാപുരീപൂർവഗതം സമസ്തം**
**ശ്രുത്വാഭവദ്യത്സുതരാമശാന്ത-**
**സ്താന്തോന്തരംഗശ്ച കപിപ്രവീരഃ (40)**

ഇപ്രകാരം പറഞ്ഞ് അദ്ദേഹം ലങ്കാപുരിയിൽ നടന്ന സംഭവങ്ങളെല്ലാം വിവരിച്ചു. ഇതുകേട്ട് ഹനുമാൻ ഏറെ അസ്വസ്ഥനായി; അദ്ദേഹത്തിന്റെ ഉള്ളു നീറി.

**തപോ വിഹായാഥ സുതേന സാകം**
**ഖിദ്കിൻപുരീമാശു സ സംപ്രതസ്ഥേ**
**സൈന്യം ച സംഗൃഹ്യ തതഃ സ തേന**
**പുരീമയോധ്യാം സഹ സംപ്രതസ്ഥേ (41)**

അദ്ദേഹം തപസ്സു വെടിഞ്ഞു പുത്രനോടൊപ്പം ഖിദ്കിൻ നഗരിയിലേക്ക് പുറപ്പെട്ടു. അവിടെ നിന്നു സേനയെ സംഘടിപ്പിച്ച് അതോടൊപ്പം അയോധ്യയിലേക്ക് യാത്രതിരിച്ചു.

**തതഃ സമേതോ ഭരതേന ചാഽപി**
**ശത്രുഘ്നാമ്നാ ച രഘൂദ്വഹേന**
**ലങ്കാപുരീമോചനബദ്ധബുദ്ധി -**
**രകാലഹീനം പ്രതി തം പ്രതസ്ഥേ (42)**

അവിടെ നിന്നു ഭരതനോടും ശത്രുഘ്നനോടും കൂടി അദ്ദേഹം ലങ്കാപുരി മോചിപ്പിക്കാൻ നിശ്ചയിച്ചുറപ്പിച്ച് കാലതാമസം കൂടാതെ അവിടേക്കു തന്നെ തിരിച്ചു.

**ദീർഘീകൃതോ നീലകളേബരോഽത്ര**
**ചകാര വാരാംനിധിസേതുകാര്യം**
**സൈന്യാനി യേന പ്രയയുഃ സുഖേന**
**പാരേസമുദ്രം പ്രയതാനി താനി (43)**

തന്റെ നീലശരീരം വലിച്ചുനീട്ടി അദ്ദേഹം സമുദ്രത്തിനൊരു ചിറ തീർത്തു. അതുപയോഗിച്ച് സൈന്യങ്ങൾ സസുഖം സമുദ്രം തരണം ചെയ്തു.

പൂർവ്വം നിവിഷ്ടാനി ബഭൂവുരേതാ-
ന്യദ്രൗ വിശാലേ സമയൈവ ലങ്കാം
സന്ധ്യാദിവാർത്താ ക്രിയതേത ഏവ
സൈന്യാധിപൈർവാനരവീരമുഖ്യൈഃ (44)

ലങ്കയുടെ സമീപത്തുള്ള ഒരു പർവ്വതത്തിന്മേൽ ഈ സൈന്യങ്ങൾ ആദ്യം വിന്യസിക്കപ്പെട്ടു. അവിടെവെച്ച് വാനരവീരന്മാർ സന്ധിസംഭാഷണത്തിനുവേണ്ട ഒരുക്കങ്ങൾ ചെയ്തു.

വാർത്താദികേ നിഷ്ഫലതാം പ്രയാതേ
യുദ്ധം സമാരഭ്യത നാശകാരി
സൈന്യാനി യത്രോഭയപക്ഷഗാനി
പ്രദർശയാമാസുരപാരശൗര്യം (45)

സംഭാഷണാദികൾ നിഷ്ഫലമായതിനെത്തുടർന്ന് ഇരുപക്ഷത്തെയും സൈന്യങ്ങൾ തങ്ങളുടെ അപാരശൗര്യം പ്രദർശിപ്പിച്ചുകൊണ്ടുള്ള വിനാശകാരിയായ യുദ്ധം നടന്നു.

ഭയങ്കരായോധനസംഗതാനി
സ്വനായകാദേശവശംവദാനി
ഖഡ്ഗൈഃ ശിലാഭിസ്തരുഭിശ്ച താനി
ശരൈരശ്ചഹസ്തൈശ്ചമിഥഃ പ്രജഹ്രുഃ (46)

ഭയങ്കരമായ യുദ്ധത്തിനു വന്നുചേർന്ന ആ സൈന്യങ്ങൾ സ്വനായകന്മാരുടെ ആജ്ഞക്കുമാത്രം വശംവദരായി വാളുകൾകൊണ്ടും കല്ലുകൾകൊണ്ടും മരങ്ങൾകൊണ്ടും അമ്പുകൾകൊണ്ടും കൈകൾകൊണ്ടും അന്യോന്യം പ്രഹരിച്ചു.

ഹതോ f ത്ര വൈണാസുരവംശനാമാ
മുക്തോ f ഥ യുദ്ധേ ച വിഭീഷണോ fഭൂത്
സേനാ വിജേത്രീ ച തതഃ പ്രതസ്ഥേ
പ്രതി പ്രദേശം മലിവന്നൃപസ്യ (47)

വൈണാസുരവംശൻ ആ യുദ്ധത്തിൽ വധിക്കപ്പെട്ടു. വിഭീഷണൻ മോചിതനുമായി. ആ വിജയശ്രീലാളിതമായ സേന അതിനുശേഷം മലിവന്നൃപന്റെ പ്രദേശത്തേക്ക് പുറപ്പെട്ടു.

തത്രാപി യുദ്ധം വവൃതേഽതിഘോരം
ജയം ന ലേഭേ മലിവന്നൃപശ്ച
ദശാനനസ്യേവ ദശാ ബഭൂവ
തസ്യാഽപി തന്മിത്രവരസ്യ താവത് (48)

അവിടെയും ഭയങ്കരമായ യുദ്ധം നടന്നു; മലിവന്നൃപൻ ജയം കൈവരിച്ചതുമില്ല. രാവണന്റെ അതേ അവസ്ഥ തന്നെയാണ് അദ്ദേഹത്തിന്റെ പ്രിയസുഹൃത്തിനും വന്നുചേർന്നത്.

ഏകൈകശസ്തസ്യ സുതാസ്ത്രയോഽപി
വീരാഃ പ്രയാതാഃ സദനം യമസ്യ
വേതാലനാമാഽപി ച തത്സഹായോ
നീലേന യുദ്ധേ നിഹതോ ബഭൂവ (49)

അദ്ദേഹത്തിന്റെ മൂന്നു പുത്രന്മാരും ഓരോരുത്തരായി കാലപുരിയിലെത്തിച്ചേർന്നു. വേതാളനെന്ന അദ്ദേഹത്തിന്റെ സഹായിയും നീലനാൽ യുദ്ധത്തിൽ വധിക്കപ്പെട്ടു.

അന്തേ ച വീരോ ഭരതോ ജഘാന
സ്വകഷ്ടജാതാന്തമിവ പ്രസന്നഃ
പ്രചണ്ഡയോധം മലിവന്നരേശം
ബ്രഹ്മാസ്ത്രയോഗേന വിദാം വരേണ്യഃ (50)

അവസാനം പണ്ഡിതവര്യനായ ഭരതൻ തന്നെ ഘോരമായി പോരാടുകയായിരുന്ന മലിനവന്നരേശനെ അയാളുടെ എല്ലാ കഷ്ടപ്പാടുകൾക്കും അറുതിവരുത്തിക്കൊണ്ട് വധിച്ചു.

(വസന്തതിലകം)

സ്ഥാനേഽഭ്യഷിഞ്ചദഥ തസ്യ ഹനൂമതോഽയം
മച്ഛാനുസംജ്ഞകമപത്യവരം പ്രതാപീ
രാമാനുജോ ഭരത ആഹ ച തതം പ്രവീരം
ധർമ്മേണ ശാധി നയവിന്മലിവത്പ്രദേശം (51)

ഭരതൻ ഹനുമാന്റെ പുത്രനായ മച്ഛാനുവിനെ ആ സ്ഥാനത്ത് അഭിഷേകം ചെയ്തു. ആ വീരനോട് അദ്ദേഹം ഇപ്രകാരം പറഞ്ഞു. "മലിവാന്റെ ഈ പ്രദേശം ധർമ്മയുക്തമായി പരിപാലിച്ചുകൊള്ളുക."

പുത്രീ പ്രിയാ ച നൃപതേരഥ ചക്രവർത്തീ-
ത്യാഖ്യസ്യ രത്നമിവ സമ്പ്രതി രത്നമാലീ
പത്നീ തവാഗ്രമഹിഷീ ഭവതു പ്രബുദ്ധാ
സിംഹാസനം സഹ തയാ പരിഭൂഷയസ്വ (52)

"ചക്രവർത്തിയെന്ന രാജാവിന്റെ പ്രിയപുത്രിയും രത്നതുല്യയുമായ രത്നമാലി നിന്റെ പട്ടമഹിഷിയാവട്ടെ. അവളോടൊത്ത് സിംഹാസനമലങ്കരിക്കുക."

## ഇരുപതാം സർഗ്ഗം

(സീതാപരിത്യാഗോപാഖ്യാനം)

(ശിഖരിണി)

**മൃതേ രക്ഷോരാജേ ദശമുഖ ഉപേതേ യമപുരീ-**
**മയോധ്യാം ശ്രീരാമോ ജനമഹിത ആസീത് പ്രതിഗതഃ**
**അഭൂത്തത്രാമുഷ്യാഭിമതതരകഃ സർവ്വജഗതോഽ-**
**ഭിഷേകോ രാജ്യേഽയോ ജനമനസി മോദം സമതനോത് (1)**

രാക്ഷസരാജാവായ രാവണൻ യമപുരി പൂകിയപ്പോൾ ജന വന്ദിതനായ ശ്രീരാമൻ അയോധ്യയിൽ തിരിച്ചെത്തി. അപ്പോൾ സമസ്തജഗത്തിനും അഭീഷ്ടമായ അദ്ദേഹത്തിന്റെ പട്ടാഭിഷേകം നടന്നു. അത് എല്ലാ ജനങ്ങളുടേയും മനസ്സിൽ ആഹ്ലാദം വളർത്തി.

**വസൻ പ്രാസാദേ സ്വേ സമഹൃദയഭ്രാതൃത്രയയുതഃ**
**സമം ജാനക്യാഽഥോ മൃദുഹൃദയയാഽനന്ദമതുലം**
**അയം വിന്ദൻ ഭിന്ദൻ ജനമനസി മോഹാന്ധതമസം**
**സുഖം കാലം നൈജം വ്യപഗമയതി സ്മ പ്രമുദിതഃ (2)**

സമഹൃദയരായ മൂന്നു സഹോദരന്മാരുമൊത്തു സ്വന്തം മണി മാളികയിൽ മൃദുലഹൃദയയായ സീതാദേവിയോടൊത്തു നിവ സിച്ച് നിസ്തുലാനന്ദം പ്രാപിച്ച അദ്ദേഹം ജനമനസ്സുകളിൽ മോ ഹാന്ധകാരം നീക്കി സന്തുഷ്ടനായി കാലം നയിച്ചു.

**അഭൂത്തസ്മിൻ കാലേ ജനകതനയാഽപി പ്രമുദിതാ**
**പുരാ കഷ്ടൗഘം യാഽസഹത വചനാനാമവിഷയം**
**വിചിത്രൈവേഷാ ലോകേ സ്ഥിതിരിഹ യയാ നന്ദതി ജനഃ**
**ക്ഷണാൻ കാംശ്ചിത് കാംശ്ചിത് ഗഹനതമകഷ്ടം വ്രജതി ച (3)**

വാക്കുകൾക്കുപോലും വിവരിക്കാനാവാത്ത കഷ്ടതകൾ പൂർ വ്വകാലത്തനുഭവിച്ച സീതയും ആ സമയം ഏറെ സന്തോഷവ തിയായിത്തീർന്നു. ഈ ലോകത്തിൽ ആളുകൾ ചില സമയം സന്തോഷിക്കുകയും ചില സമയം അതികഠിനമായ വ്യഥകൾ അനുഭവിക്കുകയും ചെയ്യുന്നു എന്നത് വിചിത്രമായ അവസ്ഥ തന്നെ.

വനേഷു ഭ്രാന്ത്വാ*f*പി പ്രഥമമതികഷ്ടേഷു ഗഹനേ-
ഷ്വയോധ്യായാം സംപ്രത്യതിമഹിതപുര്യാമധിഗതാ
പദം സീതാ രാജ്ഞ്യാ ഇഹ ജഗതി വീതാഖിലഭയാ
വിനിന്യേ സുപ്രീതാ നിജസമയമത്യന്തസുഖിതാ (4)

പണ്ട് അതിദുർഘടമായ കൊടുംകാടുകളിൽ അലഞ്ഞുതിരിഞ്ഞ് ഇപ്പോൾ അതിവിശിഷ്ടമായ അയോധ്യാനഗരിയിലെത്തിയ സീത ഈ ലോകത്തിൽ പ്രശസ്തമായ രാജ്ഞിയുടെ പദവിയിലെത്തി. എല്ലാ ഭയവും വെടിഞ്ഞ് അത്യന്തസുഖിതയും സന്തോഷവതിയുമായി കാലം കഴിച്ചു.

അയം മോദസ്തസ്യാ നഹി ചിരമവാതിഷ്ഠത ഗതിർ-
വ്വിധേരേഷാ ചിത്രാ *f* ഖില ജഗതി നൈഷാസ്ത്യവിദിതാ
ജനാനാമേതസ്യാഃ പ്രബലതരവേഗേന ഭവതി
സുഖം വാ ദുഃഖം വാ ഭവതി കിമിവാന്യജ്ജഗതി വാ (5)

എന്നാൽ അവളുടെ ആ ആഹ്ലാദം ഏറെക്കാലം നീണ്ടുനിന്നില്ല. വിധിയുടെ ഈ ഗതി വിചിത്രം തന്നെ. ഇക്കാര്യം മൂവ്വുലകിലും ആർക്കും അറിയാത്തതല്ല. ഈ ലോകത്തിലെ ആളുകൾക്ക് സുഖവും ദുഃഖവും അതുപോലെ മറ്റെന്തും വന്നുചേരുന്നത് അതിവേഗമാണ്.

മമാന്തഃ കഷ്ടാനാമുപഗത ഇദാനീമഥ ശുചാം
മയാ തീർണ്ണോ ഭീമോ ജലനിധിരിദാനീം ച ഭയദഃ
അഹോ! മേ സൗഭാഗ്യം രഘുകുലപതിർമേ പതിരിഹ
മദീയേ ഗർഭേ *f*ഥോ വിലസതി തദീയാങ്കുര ഇതി (6)

"ഇപ്പോൾ ഞാൻ കഷ്ടകാലത്തിന്റെ അന്ത്യം പ്രാപിച്ചിരിക്കുന്നു. ഇപ്പോൾ ഞാൻ കദനങ്ങളുടെ ഭീകരമായ സമുദ്രം തരണം ചെയ്തിരിക്കുന്നു. അഹോ! എന്റെ സൗഭാഗ്യം എത്ര വലുതാണ്! രഘുകുലരത്നമാണ് എന്റെ ഭർത്താവ്. അദ്ദേഹത്തിന്റെ അങ്കുരമാണ് എന്റെ ഗർഭത്തിൽ വിലസുന്നത്."

പ്രമോദാബ്ധൗ യാവത്തരതി സരളൈഷാ നൃപവധൂഃ
സ്വകീയേ സൗഭാഗ്യേ *f* നുഭവതി ച ഗർവ്വൗഘമതുലം

തദൈവാസ്യാം വാത്യാഭ്രമിരിവ ഭയോദ്വേഗജനികൃദ്
അതീവോഗ്രോ വജ്രോ ഹതവിധിവിലാസാന്നിപതിതഃ (7)

ശുദ്ധഹൃദയയായ ഈ രാജപത്നി ആഹ്ലാദസമുദ്രത്തിൽ സഞ്ചരിക്കുകയും തനിക്കുവന്നുചേർന്ന സൗഭാഗ്യത്തിൽ അതുല്യമായ ഗർവ്വം കൊള്ളുകയും ചെയ്തപ്പോൾ ദുർവ്വിധി നിമിത്തം അതേസമയം തന്നെ ചുഴലിക്കൊടുങ്കാറ്റെന്നോണം ഭയോദ്വേഗങ്ങളെ ഉളവാക്കി ഉഗ്രമായൊരിടിവെട്ട് അവൾക്കേറ്റു.

അഗച്ഛച്ഛ്രീരാമഃ കതിപയദിനാർത്ഥം വനമാതോ
വിയോഗസ്തേനാസീജ്ജനകതനയായാസഹനഃ
വിയോഗസ്യോഷ്മാണം പ്രശമിതുമേഷാ കഥമപി
തടിന്യാഃ കസ്യാശ്ചിത്തടമുപഗതാ സ്നാതുമഭവത് (8)

ശ്രീരാമൻ കുറേ ദിവസങ്ങൾ കാട്ടിൽ കഴിച്ചുകൂട്ടാൻ പോയി. അതുനിമിത്തം സീതക്ക് അസഹ്യമായ വിരഹവേദന അനുഭവപ്പെട്ടു. വിയോഗതാപത്തെ തണുപ്പിക്കാൻ അവളൊരു നദീതടത്തിലേക്കു ചെന്നു.

അഭൂച്ഛൂർപ്പേത്യേവം പ്രഥമപദയുക്തം നഖപദം
ദധാനാ രക്ഷഃസ്ത്രീ വികൃതകൃതരൂപാ ശഠതമാ
സുമിത്രാപുത്രേണ പ്രകുപിതരാ കഥമപി
ജഗാമാസൗ ഭ്രാർതുർദശവദനസംജ്ഞസ്യ രുദതീ (9)

ശൂർപ്പണഖയെന്നു പേരുള്ള വികൃതരൂപയും ശഠപ്രകൃതിയുമായ ഒരു രാക്ഷസിയുണ്ടായിരുന്നു. ലക്ഷ്മണനാൽ പ്രകോപിതയായ അവൾ കരഞ്ഞുകൊണ്ട് രാവണന്റെ വസതിയിൽ ചെന്നിരുന്നു.

പ്രതീകർത്തും തസ്യാ അഭവദവമാനം ദൃഢമതിർ
ദശാസ്യഃ ക്രൂരാസ്യേഽഹരദഥ ച സീതാം ശഠമതിഃ
തതോ ജാതേ യുദ്ധേ ദശരഥസുതേന പ്രണിഹതോ
വിനാശം പ്രായാസീദ്വിഭവപരിപൂർണ്ണാഽസ്യ ച പുരീ (10)

അവൾക്കുവേണ്ടി പ്രതികാരം ചെയ്യാൻ മനസ്സുറപ്പിച്ചാണ് ശഠമതിയും ക്രൂരനുമായ രാവണൻ അപ്പോൾ സീതയെ തട്ടിക്കൊണ്ടു

പോയത്. തദനന്തരമുണ്ടായ യുദ്ധത്തിൽ ശ്രീരാമനദ്ദേഹത്തെ വധിച്ചു; വിഭവപൂർണ്ണമായ ലങ്കാനഗരി നാശത്തെ നേരിടുകയും ചെയ്തു.

അഭൂത് പുത്രീ തസ്യാ അസുരവനിതായാഃ അതുലിതാ-
ƒതുലേത്യാഖ്യാം ബിഭ്രത്യതിവികടകാര്യേഷു കുശലാ
പരം ക്രോധം സ്വാംബാം പ്രതി കൃതചരീം ദുർവ്യവഹൃതിം
വിചിന്ത്യാവാപന്ന ക്ഷണമപി കഥഞ്ചിത് ക്ഷണമസൗ (11)

ആ രാക്ഷസവനിതക്ക് അതുലയെന്നു പേരായ ദുഷ്ക്കർമ്മങ്ങളിൽ പ്രഗൽഭമായൊരു മകൾ ഉണ്ടായിരുന്നു. തന്റെ അമ്മയോട് കഠിനമായ അന്യായം കാണിച്ച ദുർനീതിയോടുള്ള ക്രോധം നിമിത്തം അവൾക്ക് നിമിഷംപോലും ഇരിക്കപ്പൊറുതിയുണ്ടായില്ല.

പ്രതീശോധസ്തസ്യാഃ കഥമിവ മയാ സാധ്യത ഇതി
മതിഃ പ്രാദുർഭൂതാ മനസി കലുഷേƒസ്യാഃ ഹതധിയഃ
സ്വകാര്യേ സിദ്ധിഃ സ്യാദ് യദി ജനകപുത്രീരഘുവരൗ
മിഥോ ഭിദ്യേതാമിത്യവധൃതമതിർദുഷ്ടയുവതിഃ (12)

"ഇതിന് എങ്ങനെയെങ്കിലുമൊരു പ്രതികാരം ഞാൻ ചെയ്യു" മെന്ന ആലോചന ആ ഹതബുദ്ധിയുടെ മനസ്സിൽ കടന്നുകൂടി. ശ്രീരാമനും സീതയും തമ്മിൽ അകൽച്ചയുണ്ടാക്കിയാൽ സ്വന്തം കാര്യം നേടാമെന്ന് ആ നീചവനിത മനസ്സിൽക്കരുതി.

അപേക്ഷാഞ്ചക്രേ സോമിതമവസരം പാപഹൃദയാ
സമാസീദച്ചൈനം ദശരഥസുതാരഗണ്യഗമനേ
തഥാ സീതാദേവ്യാസ്തടിനിതടസം പ്രാപ്തിസമയേ
വിധാതാ ദുഷ്ടാനാമപി ജഹതി സാഹായ്യകൃതിഭാക് (13)

പാപഹൃദയയായ അവൾ ഉചിതമായ അവസരത്തിനു തക്കം നോക്കിയിരിക്കുകയായിരുന്നു. ശ്രീരാമൻ കാട്ടിലേക്കു പോയ സമയത്ത് സീത നദീതടത്തിലെത്തിയപ്പോൾ അവൾക്കതു ലഭിക്കുകയും ചെയ്തു. വിധി ദുഷ്ടന്മാർക്കും ഈ ലോകത്തിൽ സഹായം ചെയ്തുകൊടുക്കുന്നുണ്ടല്ലോ.

ദധേ മായാരൂപം ജനകതനയാകിങ്കരിസമം
തഥാരൂപാ തസ്ഥേ ജനകതനയായശ്ച സവിധേ
ന ചൈതത്സാജ്ഞാസീത്സരളഹൃദയാ നൈകദിവസാൻ
ദിവാരാത്രം ചാസൗ പരിചരണമസ്യാ വ്യതനുത (14)

മായകൊണ്ട് സീതയുടെ ദാസിയുടെ രൂപമെടുത്ത് അങ്ങിനെത്തന്നെ അവൾ സീതയുടെ സമീപം നിലകൊണ്ടു. അവൾ അനേകദിനങ്ങൾ സീതയെ പരിചരിച്ചുവെങ്കിലും ശുദ്ധഹൃദയയായ സീതയ്ക്ക് കാര്യം മനസ്സിലാക്കാൻ കഴിഞ്ഞില്ല.

അമൂഷ്യാം കിങ്കര്യാമപി ജനകപുത്ര്യാഃ സമഭവത്
സഖീസ്നേഹോ നിത്യം പരിചരണകാര്യത് സമുദിതഃ
മനസ്യന്യദ്യേഷാം ഭവതി ഖലു തേ കിങ്കരഗണാ
ഭവന്ത്യേവാവശ്യം പരിചരണകാര്യേ ƒതിനിപുണാഃ (15)

ഈ പരിചാരികയിൽപ്പോലും നിത്യപരിചരണം നിമിത്തം സീതയ്ക്ക് സഖീസ്നേഹം ജനിച്ചു. മറ്റെന്തെങ്കിലുമൊക്കെ ഉള്ളിലിരിപ്പുള്ള പരിചാരകന്മാർ ശുശ്രൂഷയിൽ അതിവിദഗ്ദ്ധരായിരിക്കുമല്ലോ.

ദിനേ ഹ്യേകസ്മിൻ നനു കൃതകകിങ്കര്യതിശഠാ
ബഭാഷേ ദേവ്യാസീർദശവദനഹർമ്മ്യേ ത്വമുഷിതാ
കഥംരൂപാ തസ്യാകൃതിരിതി വദ ത്വം മഹദഹോ!
മമാസ്ത്യൗത്സുക്യം പ്രശമയ തതസ്ത്വം വിലിഖിതം (16)

ഒരു ദിവസം പരമനീചയായ ആ കപടപരിചാരിക ഇപ്രകാരം പറഞ്ഞു. "ഹേ ദേവി! അവിടുന്ന് രാവണന്റെ മണിമാളികയിൽ വസിച്ചിരുന്നുവല്ലോ! അദ്ദേഹത്തിന്റെ രൂപം എപ്രകാരമായിരുന്നുവെന്ന് പറയുമോ? എനിക്കിക്കാര്യത്തിൽ വളരെ കൗതുകമുണ്ട്. അദ്ദേഹത്തിന്റെ ചിത്രമൊന്നു വരയ്ക്കാമോ?"

(വിയോഗിനീ)

സഖിഭാവമുപാഗതസ്യ മേ
നിയതം സേവനവൃത്തികസ്യ ച
മമ ഭൃത്യജനസ്യ ഗീർധ്രുവം
പരിപാല്യാƒസ്തി മയേതി ഭാവതഃ (17)

സരളപ്രകൃതിർവിദേഹജാऽ -
സുരകന്യാചരലനാമജാനതീ
ത്വരിതം വിലലേഖ രാക്ഷസാ
കൃതിമേഷോപലഖണ്ഡകേ സ്ഫുടം (യുഗ്മകം) (18)

“നിയമേന എന്റെ സേവനവൃത്തിയിൽ ഏർപ്പെടുന്ന തോഴിയെപ്പോലുള്ള ഈ പരിചാരികയുടെ മോഹം തീർച്ചയായും സാധിച്ചുകൊടുക്കണ”മെന്ന ചിന്തയിൽ ശുദ്ധഹൃദയയായ സീത രാക്ഷസസ്ത്രീയുടെ കാപട്യം മനസ്സിലാക്കാതെ ഒരു പാറക്കെട്ടിൻമേൽ സ്ഫുടമായി രാവണന്റെ രൂപം വരച്ചു.

അഥ രാവണരൂപചിത്രണാദ്
വിരതാ യാവദഭൂദ്വിദേഹജാ
ദനുജാऽതുലസംജ്ഞകാ തദാ
കൃതകാര്യാ ഗതവത്യദർശനം (19)

അനന്തരം, രാവണന്റെ ചിത്രം സീത എഴുതി മുഴുമിച്ചപ്പോൾ ഉദ്ദേശിച്ച കാര്യം നേടിക്കഴിഞ്ഞ അതുലയെന്ന ആ രാക്ഷസസ്ത്രീ അദൃശ്യയായി മറഞ്ഞു.

അഥ താവദരണ്യവാസതോ
ന്യവൃതത് തത്ക്ഷണ ഏവ രാഘവഃ
തനുതേ വിധിരേവ തത്ക്ഷണാത്
ന ജനശ്ചിന്തയിതും ഹി യത് ക്ഷമഃ (20)

അതേ സമയത്തുതന്നെ ശ്രീരാമൻ അരണ്യവാസം കഴിഞ്ഞു മടങ്ങി. മനുഷ്യനു ചിന്തിക്കാൻ പോലും കഴിയാത്ത കാര്യങ്ങൾ വിധി തത്ക്ഷണം തന്നെ നിർവഹിക്കുന്നു.

പ്രപതേദഥ മത്പതേരിഹാ-
സുരപാശാകൃതിചിത്രണേऽപ്രിയേ
നഹി ദൃഷ്ടിരഥോ ച നോ ഭവേത്
കഥമപ്യസ്യ മനോ വിശങ്കിതം (21)

“ദുഷ്ടരാക്ഷസന്റെ അപ്രിയമായ ഈ ചിത്രത്തിൽ എന്റെ ഭർത്താവിന്റെ ദൃഷ്ടി പതിയരുത്. അദ്ദേഹത്തിന്റെ മനസ്സിൽ ഒരു

ശങ്കയും ഉണ്ടാവരുത്'' എന്ന് ചിന്തിച്ച് തനുഗാത്രിയായ സീത ഏറെ ആയാസപ്പെട്ട് അതു മാച്ചുകളയാൻ ശ്രമിച്ചു.

ഇതി ചിന്തയമാനമാസസാ
തനുഗാത്രീ ജനകാത്മജാ തദാ
വിനിമാർഷ്ടുമദഃ സ്വചിത്രിതം
സമിയേഷാഹിതഭൂരിയത്നികാ (22)

ഇപ്രകാരം ചിന്തിച്ചുകൊണ്ട് അപ്പോൾ തനുഗാത്രിയായ സീത ഏറെ ആയാസപ്പെട്ടുകൊണ്ട് താൻ വരച്ച ആ ചിത്രം മായ്ച്ചു കളയാൻ ശ്രമിച്ചു.

അഥ യാവദമുഷ്യ മാർജ്ജനം
വിദധേ താവദദഃ സ്ഫുടം ബഭൗ
അഗമത് പരമാവശാ തതോ
മഹതീം വ്യാകുലതാം വിദേഹജാ (23)

എന്നാൽ അതു മായ്ക്കുംതോറും കൂടുതൽ കൂടുതൽ തെളിയുകയാണുണ്ടായത്. അതുനിമിത്തം ഏറെ അവശയായ സീത അങ്ങേയറ്റം വ്യാകുലയായിത്തീർന്നു.

കിമിദം, നഹി മൃജ്യതേ മയാ
കഥമേതാദൃശവക്രതചിത്രണം
കഥമേവ ച മൃജ്യമാനതാ-
വശതോഽതിസ്ഫുടതാഽസ്യ ജായതേ (24)

ഇത ചിത്രമിവാഭവത്തദാ
ന രഹസ്യംബുബുധേ ച ജാനകീ
ന ഹി കശ്ചന ദാനവീം ഗതിം
പ്രഭവേദ് വേദിതുമിത്യസംശയം. (യുഗ്മകം) (25)

"ഇതെന്താണ്? ഈ മുഖചിത്രണം എനിക്കു മായ്ക്കാനാവുന്നില്ലല്ലോ. എന്താണ് മായ്ച്ചുകളയുംതോറും ഇതിനു കൂടുതൽ സ്ഫുടത വരുന്നത്?'' എന്നത് അവൾക്കു വിചിത്രമായിത്തോന്നി.അതിന്റെ രഹസ്യം സീത മനസ്സിലാക്കിയിരുന്നില്ല. രാക്ഷസന്മാരുടെ വഴികൾ മനസ്സിലാക്കാൻ ആർക്കുതന്നെയും കഴിവില്ലെന്നതു നിസ്സംശയമാണ്.

അതുലാഗമനാദ്വിദേഹജാ
നയനാഭ്യാം കില ദൂരതഃ പരം
പ്രവിവേശ നിജീയമായയാഽ -
സുരചിത്രേ തദഭൂച്ച തദ്വശേ (26)

സീതയുടെ ദൃഷ്ടിപഥത്തിൽ നിന്ന് അകലേക്ക്പോയ അതുല സ്വന്തം മായകൊണ്ട് രാവണന്റെ ചിത്രത്തിൽ പ്രവേശിച്ചു. അതു കൊണ്ടാണ് ഇങ്ങനെയെല്ലാം സംഭവിച്ചത്.

നഹി മാർഷ്ടുമിദം യദാഽശകദ്
ദനുജാകാരവിലേഖനം തദാ
അപഹർത്തുമിദം സ്വഭർതൃതഃ
ശയനാന്തനിർദധേ വിദേഹജാ (27)

ഈ രാക്ഷസാകൃതിയുടെ ചിത്രം മാച്ചുകളയാൻ കഴിയാത്ത പ്പോൾ സീത അത് ഭർത്താവിന്റെ ദൃഷ്ടിയിൽപ്പെടാതിരിക്കാൻ വേണ്ടി തന്റെ കിടക്കയിലൊളിപ്പിച്ചുവെച്ചു.

തദനന്തരമേവ രാഘവഃ
ശയനം വിശ്രമകാമ്യയാ യയൗ
സമുപാഗതമാത്ര ഏവ ച
മഹദുഷ്ണത്വമിഹാന്വഭൂദസൗ (28)

ആ സമയം ശ്രീരാമൻ വിശ്രമം കാംക്ഷിച്ചുകൊണ്ട് ശയന മുറിയിലേക്ക് ചെന്നു. ചെന്ന മാത്രയിൽ അദ്ദേഹം കഠിനമായ ഉഷ്ണം അനുഭവിച്ചു.

സുതരാം സമഭൂച്ച വിക്ലവഃ
പരിശാന്തോഽപി ജിതേന്ദ്രയോഽപി ച
സ തു ധൈര്യധനോഽപി സന്നഭൂ -
ച്ച്യുതധൈര്യോ രഘുനന്ദനസ്തദാ (29)

പരമശാന്തനു ജിതേന്ദ്രിയനുമായിട്ടുകൂടി അദ്ദേഹത്തിനു വലിയ മനഃക്ഷോഭമുണ്ടായി, ധൈര്യധനനെങ്കിലും അദ്ദേഹ ത്തിന്റെ ധൈര്യമെല്ലാം ചോർന്നുപോയി.

ന ഹി വേദ സ കാരണം കഥം
നിജദേഹേ ജ്വലിതാ$ഽ$നലാവലീ
ന ഹി പൂർവ്വമിയം കദാചനാ-
പ്യനുഭൂതാ ഭൃശകഷ്ടദാ കാചിത് (30)

തന്റെ ശരീരത്തിൽ അഗ്നിജ്വാലകൾ എങ്ങിനെ പടർന്നുപിടിച്ചുവെന്നതിന്റെ കാരണം അദ്ദേഹത്തിന്ന് മനസ്സിലായില്ല. ഇത്തരമൊരു കഷ്ടാവസ്ഥ അദ്ദേഹം മുമ്പൊരിക്കലും അനുഭവിച്ചിരുന്നില്ല.

സമുവാച സ ലക്ഷ്മണം തദാ
ന ചിരാന്മാർഗയ കാരണം പ്രിയ
മയി കേയമനൽപതോഷ്ണതാ
കിമിവൈഷാ ദഹതീവ മാമിഹ (31)

അദ്ദേഹം അപ്പോൾ ലക്ഷ്മണനോടു പറഞ്ഞു. "പ്രിയപ്പെട്ട അനുജ, ഇതിന്റെ കാരണം ഒട്ടും താമസിക്കാതെ കണ്ടുപിടിക്കുക. എന്താണ് എനിക്കിത്ര ഉഷ്ണം? എന്താണെന്നെ ദഹിപ്പിക്കുന്നത്?"

ശ്രാവണാദ്വചസോ ഗുരോരനു
സമഭൂത് തത്ക്ഷണമേവ ലക്ഷ്മണഃ
ഗുരുവാക്യവശംവദോ ഗുരോ-
രസുഖേ ഹേതുവിമാർഗ്ഗണാതുരഃ (32)

ജ്യേഷ്ഠന്റെ വാക്കുകേട്ട് തത്ക്ഷണം തന്നെ ലക്ഷ്മണൻ ഗുരുവാക്യവശംവദനായി അദ്ദേഹത്തിന്റെ അസുഖത്തിന്റെ കാരണം അന്വേഷിക്കാൻ തയ്യാറെടുത്തു.

ബഹുമാർഗ്ഗണതത്പരോ$ഽ$പി സൻ
ന യദാ കിഞ്ചിദസാവവൈക്ഷത
സ തദാ ഖലു പര്യവർത്തയ-
ച്ഛയനം ഭ്രാതൃവശേ സ്ഥിതഃ സദാ (33)

ഏറെ അന്വേഷിച്ചിട്ടും അദ്ദേഹത്തിന് ഒന്നും കണ്ടെത്താനായില്ല. എപ്പോഴും ജ്യേഷ്ഠന്റെ ഹിതാനുവർത്തിയായ അദ്ദേഹം അവസാനം കിടക്ക തിരിച്ചിട്ടു.

പരിവർത്തനകാല ഏവ തദ്
ദശകണ്ഠാകൃതി ചിത്രമാപതത്
സമമേവ വിദേഹജാഹൃദാ
നനു വൈകല്യഭൃതേന സത്വരം (34)

കിടക്ക തിരിച്ചിടുമ്പോൾത്തന്നെ രാവണന്റെ ചിത്രം സീതയുടെ അസ്വസ്ഥമായ ഹൃദയത്തോടൊപ്പം നിലംപതിച്ചു.

പ്രവിലോക്യ ബഭൂവ തത്ക്ഷണാ-
ദതിവിച്ഛായമുഖോ രഘൂദ്വഹഃ
ഉപരക്ത ഇവ ക്ഷമാകരോ
ഹിമവിധ്വസ്ത ഇവ ദ്രുമോഽഥവാ (35)

അതുകണ്ടമാത്രയിൽ ഗ്രഹണം ബാധിച്ച ചന്ദ്രനെപ്പോലെയും ഹിമമേറ്റു നശിച്ച മരത്തെപ്പോലെയുമായിത്തീർന്ന ശ്രീരാമൻ മ്ലാനവദനനായിത്തീർന്നു.

കിമിദം കൃതവാംശ്ച കോനിദം
ഇതി പൃച്ഛന്തമുവാച രാഘവം
കൃതമസ്തി മയേതി ജാനകീ
മമ ചേടീവചനാനുസാരതഃ (36)

"ഇതെന്താണ്? ആരാണിതു ചെയ്തത്?" എന്നു ചോദിച്ച ശ്രീരാമനോട് സീത, "എന്റെ പരിചാരിക പറഞ്ഞതനുസരിച്ച് ഞാനാണിതു ചെയ്ത" തെന്നു മറുപടി പറഞ്ഞു.

വചനം ശ്രുതമാത്രമേവ തദ്
അകരോത്തം ധ്രുവമർദ്ധമൂർച്ഛിതം
കിമിയം ദനുജാനുരാഗിണീ
മമ ഭാര്യാ കഠിനാഃ ഖലു സ്ത്രിയഃ (37)

ആ വാക്കുകേട്ട മാത്രയിൽത്തന്നെ ശ്രീരാമനെ ഏറെക്കുറെ ബോധരഹിതനാക്കി. "എന്ത്? എന്റെ പത്നി രാക്ഷസപ്രണയിനിയാണോ? സ്ത്രീകൾ കഠിനകൾ തന്നെ."

ഉഷിതാ സുചിരം വിധേർവശാദ്
ദശവക്ത്രാലയ ഏഷകാ നനു

പ്രണയോദ്ഗമസംഗമോ ഭവേത്
നനു തേനേതി നഹി സംഭവീ നഹി (38)

"വിധിവശാൽ ഏറെക്കാലം രാവണന്റെ രാജധാനിയിൽ വസിച്ചതുനിമിത്തം അയാളുമായി അവൾക്കു പ്രണയമുണ്ടാവാൻ സാധ്യതയുണ്ടെന്നത് അസംഭാവ്യമല്ല"

പ്രമദാ ജഗതി പ്രമാദിനീ-
രവലോക്യൈവ ബുധാ നൃരൂപയൻ
നഹി പ്രത്യയമാസു കർഹിചിത്
തനുയാത് കോഽപി പുമാൻ വിവേകവാൻ (39)

"ഈ ലോകത്തിൽ അപഥസഞ്ചാരിണികളായ സ്ത്രീകളെ കണ്ടിട്ടുതന്നെയാണ് പണ്ഡിതന്മാർ വിവേകികളായ പുരുഷന്മാർ ഒരിക്കലും ഇക്കൂട്ടരിൽ വിശ്വാസമർപ്പിക്കരുതെന്നു ചിന്തിച്ചത്."

അഥ യത്കൃത ഏവ സന്തതം
ഗതവാൻ കഷ്ടപരമ്പരാമഹം
നനു സൈവ ജനേഽപരേ രതാ
കിമു മേ ദുഃഖമതഃ പരം ഭവേദ് (40)

"ആർക്കുവേണ്ടിയാണോ ഞാൻ നിരന്തരം കഷ്ടപരമ്പരയനുഭവിച്ചത്, അവൾതന്നെ മറ്റൊരാളിൽ ആകൃഷ്ടയായെന്നതിൽ ക്കവിഞ്ഞ മറ്റൊരു ദുഃഖം എനിക്കുണ്ടാവാനുണ്ടോ?"

അധുനാ നഹി വസ്തുമാലയേ
ക്ഷണമപ്യർഹതി മാമകേഽധമാ
വധമർഹതി ചാശ്വിതി ക്രുധാ
സമുവാചാവരജം സ ലക്ഷ്മണം (41)

"ഈ അധമ ഇനി ഒരു നിമിഷംപോലും എന്റെ വീട്ടിൽ താമസിച്ചുകൂടാ. ഇവൾ ഉടൻ വധമർഹിക്കുന്നു" എന്ന് ചിന്തിച്ച് അദ്ദേഹം സക്രോധം അനുജനായ ലക്ഷ്മണനോട് പറഞ്ഞു:

അപനേഷ മമാപ്രിയാമഥോ
വനമേനാം ച നയ ത്വമാശ്വിതഃ
ജഹി ചാപി ന ജീവിതാ ചിരം
സ്ഥിതിഭാക് സ്യാദ് പ്രമദാ പ്രമാദിനീ (42)

"എനിക്കപ്രിയയായ ഇവളെ ഇവിടെനിന്ന് ദൂരെക്കൊണ്ടു പോവുക. വേഗം തന്നെ ഇവളെ കാട്ടിൽക്കൊണ്ടുപോയി വധിക്കുക. തെറ്റു ചെയ്ത സ്ത്രീകൾ ദീർഘകാലം ജീവിച്ചുകൂട"

രഘുവംശ്യമുഖാദ്വിനിസൃതാഃ
പ്രളയാഭ്രാശനിസന്നിഭാ ഇമാഃ
ഗഹനം രുജമാവഹൻ ഗിരോ
വിമലേ ഹന്ത! വിദേഹജാഹൃദി (43)

ശ്രീരാമന്റെ മുഖത്തുനിന്നു പുറപ്പെട്ട പ്രളയകാലമേഘത്തിന്റെ ഇടിവെട്ടുപോലുള്ള ഈ വാക്കുകൾ സീതയുടെ മനസ്സിൽ കഠിനമായ വേദനയുളവാക്കി.

അനുനേതുമിമം വിദേഹജാ
കുപിതം യത്നമവാതനോദ് ബഹു
കലയാऽപി ശശാക തത്രനാ-
നുനയാച്ഛാമ്യതി കോപഭാഗ്ജനഃ (44)

കുപിതനായ അദ്ദേഹത്തെ അനുനയിപ്പിക്കാൻ സീത ഏറെ ആയാസപ്പെട്ടു. എന്നാൽ തരിമ്പും അവൾക്കതിനു കഴിഞ്ഞില്ല. കോപം വന്നാൽ ആളുകൾ അനുനയംകൊണ്ട് അടങ്ങാറില്ലല്ലോ.

നഹി മേ രതിരസ്തി രാക്ഷസേ
കഥമേനന സഹാസ്തു സാ പ്രഭോ!
ക്വ ച ദുർമ്മതിരാസ്ത രാക്ഷസഃ
ക്വച സർവ്വസ്വമിവാസ്തി മേ ഭവാൻ (45)

"എനിക്ക് ഒരു രാക്ഷസനോടും ഒട്ടും അടുപ്പമില്ല. പ്രഭോ, പിന്നെ എങ്ങനെയാണ് ഇയാളോട് അടുപ്പമുണ്ടാവുക? ദുഷ്ട മനസ്സായ രാക്ഷസനെവിടെ? എന്റെ എല്ലാമായ അങ്ങെവിടെ?"

ചരണൗ ശരണം തവ പ്രഭോ
സതതം ധ്യാനപരാ യയോരഹം
ഉദിതസ്തവ മാനസേ ഭ്രമഃ
സ വിവേകാത്ത്വയകാऽപനീയതാം (46)

"അങ്ങയുടെ ചരണങ്ങളാണെനിക്കു ശരണം. അവയെ ധ്യാനിച്ചാണ് ഞാൻ കഴിച്ചുകൂട്ടിയത്. അങ്ങയുടെ മനസ്സിൽ ഒരു തെറ്റിദ്ധാരണ കടന്നുകൂടിയിരിക്കയാണ്. അതു വിവേകം ഉപയോഗിച്ച് മാറ്റിക്കളഞ്ഞാലും."

നഹി പ്രത്യയമാദധാത് പ്രഭു-
രഘുവംശ്യോ ജനകാത്മജാഗിരി
വധമേവ സമാദിദേശ ച
സുതരാം കോപവശം സമാഗതഃ (47)

എന്നാൽ ശ്രീരാമൻ സീതയുടെ വാക്കിൽ ഒട്ടും തന്നെ വിശ്വാസമർപ്പിച്ചില്ല. അങ്ങേയറ്റം ക്രോധത്തിനു വഴിപെട്ട് അദ്ദേഹം അവളെ വധിച്ചുകളയാൻ തന്നെ കൽപിച്ചു.

വിനിഹത്യ വിദേഹജാം ദ്രുതം
ഹൃദയം തച്ഛവതഃ പൃഥക് കുരു
ഉപനേഷ ച മാമിദം യതഃ
കൃതകാര്യേ ത്വയി വിശ്വസിമ്യഹം (48)

"സീതയെ ഉടൻ വധിച്ച് അവളുടെ ഹൃദയത്തെ മൃതശരീരത്തിൽനിന്നു വേർപെടുത്തുക. അത് എന്റെ അടുക്കൽ കൊണ്ടുവരികയും ചെയ്യുക. എന്നാൽ നീ കർത്തവ്യമനുഷ്ഠിച്ചതായി ഞാൻ വിശ്വസിക്കാം."

ഇതിവാചമുദീരിതാമുഭൗ
വിനിശമ്യാശു വിനിർഗതൗ വനം
തദുപേത്യ ച കസ്യചിത്വിമൗ
തരുമൂലം വിപുലം സമാശ്രിതൗ (49)

ഈ വാക്കുകൾ പറഞ്ഞതുകേട്ട് ലക്ഷ്മണനും സീതയും കാട്ടിലേക്കു തിരിച്ചു. കാട്ടിലെത്തിയ ഇരുവരും ഒരു മരത്തിന്റെ തണലിലെത്തി.

സമുവാച തദാ വിദേഹജാ
വചനം ലക്ഷ്മണമാധിപീഡിതാ
നനു പാലയ വത്സ സത്വരം
ഗുരുണാഽദിഷ്ടമിഹാസ്തി യത്തവ (50)

ആധിപിടിച്ച സീത അപ്പോൾ ലക്ഷ്മണനോട് പറഞ്ഞു, "വത്സ, ഗുരു നിന്നോട് കൽപിച്ച കാര്യം ഉടനെത്തന്നെ അനുഷ്ഠിക്കുക."

**മനസാപി ഋതേ ന ചിന്തിതഃ**
**സ്വപതേരന്യജനോ മയാ ക്വചിത്**
**അപരാധമൃതേഽപി മത്പ്രഭുർ**
**മയി ദണ്ഡം സൃജതീതി കിംവിദം? (51)**

"സ്വഭർത്താവല്ലാതെ മറ്റൊരാളെയും ഞാൻ മനസ്സുകൊണ്ടു പോലും ഓർത്തിട്ടില്ല. എന്റെ നാഥൻ എന്നെ ശിക്ഷിക്കുന്നത് എന്തുകൊണ്ടാണ്?"

**ജഗതാം പതിരസ്തി മേ പതിർ -**
**ഋഷിവര്യോ ജനകോഽസ്തി മേ പിതാ**
**കുലവൃദ്ധികരഃകുമാരകോ**
**മമ ഗർഭേഽസ്തി തഥാപി യാമി ഭോഃ (52)**

**പരലോകമഹം വിധേർവശാ-**
**ന്മമ താവദ് ഗതിരീദൃശീ ബത**
**വിധിനാ ഗമിതാസ്മി ദാരുണാ**
**മഹമേതാം കരുണാം ദശാമിഹ (യുഗ്മകം) (53)**

"എന്റെ ഭർത്താവ് ഭൂലോകനാഥനാണ്; ഋഷിവര്യനായ ജനകനാണ് എന്റെ അച്ഛൻ. കുലവൃദ്ധികരനായ കുമാരൻ എന്റെ ഗർഭത്തിലുണ്ട്. എന്നിട്ടും ഞാൻ പരലോകത്തിലേക്കു പോവുകയാണ്. വിധിവശാൽ എന്റെ ഗതി ഇതായിപ്പോയി. വിധിനിമിത്തം ഞാനിവിടെ എത്തിയിരിക്കുന്നത് ഈ അവസ്ഥയിലായിപ്പോയി."

**നനു ലക്ഷ്മണ! ദൃഷ്ടവാനസി**
**സ്വസൃഭാവേന സദൈവ മാമിഹ**
**മമ മൃത്യുരതീവ സൗഖ്യദ -**
**സ്തവ ഹസ്താദയമാപ്യതേ യദി (54)**

"പ്രിയപ്പെട്ട ലക്ഷ്മണ, നീയെന്നും എന്നെ കണ്ടത് ഒരു സഹോദരിയുടെ നിലയിലാണ്. എന്റെ മരണം നിന്റെ കൈകൊണ്ടാണ് സംഭവിക്കുന്നതെങ്കിൽ എനിക്ക് സന്തോഷകരമാണ്."

പ്രഹരാശു തതസ്തഥാ മയി
യമലോകം സമുപൈമി മേ പ്രിയം
പരിപാലയ വത്സ! തേ ഗുരോർ -
വ്വചനം മാ ചിരമസ്തു തേ പ്രിയ! (55)

"ഞാൻ യമലോകത്തിലെത്തുവാൻ പാകത്തിൽ എന്നെ പ്രഹരിക്കുക. വത്സാ, നീ നിന്റെ ഗുരുവിന്റെ വാക്കു പാലിക്കുക. താമസിക്കേണ്ട!"

ഇതി ധീരമുദീര്യ ജാനകീ
വചനം മൗനമുപാശ്രയദ് ബുധാ
ക്രകചേന വിദാരിതോ യഥാ
ഗഹനം കഷ്ടമവാപ ലക്ഷ്മണഃ (56)

ഇപ്രകാരം ധീരമായ വാക്കുകൾ പറഞ്ഞ് സീത മൗനമവലംബിച്ചു. ഈർച്ചവാൾകൊണ്ട് മുറിക്കപ്പെട്ടതുപോലെ ലക്ഷ്മണൻ വല്ലാത്ത സങ്കടദശയിലകപ്പെട്ടു.

സ്വസൃതുല്യവിദേഹജാം കഥം
പശുമാരം നനു മാരയാമ്യഹം
അതിദാരുണകർമ്മനിഷ്ഠൂരോ
വിനിഹന്തും പ്രഭുരസ്മി നോ ഇമാം (57)

"സ്വന്തം സഹോദരിയെപ്പോലെയുള്ള സീതയെ ഞാനെങ്ങിനെ ഒരു മൃഗത്തിനെയെന്നോണം കൊല്ലാനാണ്? ഏറ്റവും ക്രൂരമായ കൃത്യങ്ങളൊക്കെ ചെയ്യുന്നവനെങ്കിലും ഇവരെ വധിക്കുവാൻ ഞാനാളല്ല"

സമവേക്ഷ്യ തു ചിന്തനാകുലം
രഘുവംശ്യം ജനകാത്മജാ തദാ
നഹി സാഹസമസ്തി മേ വധേ
കഠിനോഽസ്യായമിതി പ്രപദ്യ സാ (58)

പരിദീപനകാമ്യയൈവ തം
അധിചിക്ഷേപ പദൈരനർഗളൈഃ
ക്രുധ ഏവ വശം ഗതോ ത്വയം
മമ കച്ചിദ് വിദധാതു ഹിംസനം (യുഗ്മകം) (59)

ചിന്താകുലനായ ലക്ഷ്മണനെക്കണ്ടിട്ട് തന്നെ വധിക്കാൻ അദ്ദേഹത്തിനു ധൈര്യമില്ലെന്നും അക്കാര്യം അദ്ദേഹത്തിന് ദുഷ്കരം തന്നെയെന്നും തിരിച്ചറിഞ്ഞ സീത അദ്ദേഹത്തെ പ്രകോപിപ്പിക്കാൻവേണ്ടി അനർഗ്ഗളമായ വാക്കുകൾകൊണ്ട് അധിക്ഷേപിക്കാൻ ഒരുമ്പെട്ടു. "ക്രോധത്തിനു വശംവദനായിട്ടെങ്കിലും അദ്ദേഹം തന്റെ വധം അനുഷ്ഠിക്കട്ടെ" എന്നായിരുന്നു സീതയുടെ ഇംഗിതം.

കിമു ലക്ഷ്മണ ഹംസി മാം നഹി
കിമു ചിത്തേ തവ വർത്തതേ *f* ധുനാ
അബലാം സമവേക്ഷ്യ മാനസം
യമിനാമപ്യബലം പ്രജായതേ (60)

"എന്തേ ലക്ഷ്മണ! നീ എന്നെ കൊല്ലുന്നില്ലേ? എന്താണിപ്പോൾ നിന്റെ മനസ്സിലുള്ളത്? ഒരു അബലയെകണ്ടാൽ സംയമികളുടെപോലും മനസ്സ് അബലമായിത്തീരും."

ഉദിതോ*f*നുചിതോ*f*സ്തി ദൂഷിതേ
ഹൃഭിസന്ധിസ്തവ മാനസേ യദി
ത്യജ താവദിമം ബലാചരാ !
തവഹസ്തേ പതിതാസ്മ്യഹം നഹി (61)

"ദുഷിച്ച നിന്റെ മനസ്സിൽ ഒരു വേണ്ടാത്ത ആലോചന മുളച്ചിട്ടുണ്ടെങ്കിൽ അത് ഉപേക്ഷിച്ചേക്കുക. എടോ ദുർവാശിക്കാരാ, ഞാൻ നിന്റെ കൈകളിൽപ്പെട്ടുപോയിട്ടൊന്നുമില്ല"

ഇതി വാചമിമാം നിശമ്യ സ
ഭൃശമുദ്വേഗകരീം ക്രുധാ ശ്വസൻ
അചിചിന്തദസൗ രഘൂദ്വഹോ
കഥമാത്മേഹ മയാ പ്രവർത്ത്യതാം (62)

ഏറ്റവും ഉദ്വേഗജനകമായ ഈ വാക്കുകൾ കേട്ട് ക്രോധപൂർവ്വം ശ്വാസം കഴിച്ചുകൊണ്ട് ലക്ഷ്മണൻ "ഞാൻ എങ്ങിനെ ഇവിടെ സ്വയം പെരുമാറണ"മെന്ന് ചിന്തിച്ചു.

മയകൈവ സമം സമാഗതാ
വിപിനേഽസ്മിൻ ജനകാത്മജേത്യതഃ
യദി ഹന്മി ന താമഹം തദാ
പരിവാദോഽവതരേന്നവോ മമ (63)

"എന്നോടുകൂടിയാണ് സീത കാട്ടിലേക്കു വന്നതെന്നതിനാൽ ഇവളെ ഞാൻ വധിച്ചിട്ടില്ലെങ്കിൽ എന്റെ പേരിൽ ഒരു പുതിയ അപവാദമുണ്ടാവാൻ അതുതന്നെ മതി."

ഹനനേ ത്വഹമസ്യകാ ഗുരുർ
ഗുരുവാക്യം പരിപാലയൻ ജനൈഃ
നഹി ദോഷദൃശാ കഥഞ്ചന
പരിദൃശ്യേയ വിചിന്തയന്നിതി (64)

ത്വരിതം വിനിഹന്തുമുദ്യതോ
ദ്രഢയിത്വാ സ്വമനോഽതികോമളം
ദദൃശേ പുരതോ വിദേഹജാം
പ്രയതാമാത്മവിസർജനോത്സുകാം (യുഗ്മകം) (65)

"ഇവളെ വധിക്കുകയാണെങ്കിൽ ഗുരുവിന്റെ വാക്യം പരിപാലിക്കുകയാകുന്ന ഞാൻ ഒരിക്കലും ജനങ്ങളാൽ ദോഷദൃഷ്ടിയോടെ വിക്ഷിക്കപ്പെടുകയില്ല" എന്നാലോചിച്ച് തന്റെ അതിലോലമായ മനസ്സിനെ കടുപ്പിച്ച് അദ്ദേഹം സീതയെ വധിക്കാൻ ഒരുങ്ങി.

അസിമുദ്ധൃതവാനയം ബലാ-
ദബലായാം വിനിപാതനായ ഹാ!
കഥമപ്യഥ താം സ നാസ്പൃശത്
പതിതോഽഭൂദ്വിഫലശ്ച ഭൂതലേ (66)

അദ്ദേഹം, കഷ്ടം!, ആ അബലയെ വെട്ടാനായി വാളുയർത്തി. എന്നാൽ ഒരു വിധത്തിലും ലക്ഷ്മണനു സീതയെ വധിക്കാനായില്ല. മാത്രമല്ല അദ്ദേഹം പരാജിതനായി നിലംപതിക്കുകയും ചെയ്തു.

പുനരേഷ സമുദ്ദധാര തം
ദ്രഢയംസ്താം പ്രതി മാനസം സ്വകം

പതിതോ നച ലക്ഷ്യ ഇത്യതോ
നിതരാം വിസ്മയമാതതാന സഃ (67)

തന്റെ മനസ്സിനെ സീതയുടെ നേരെ ഒന്നുകൂടി കടുപ്പിച്ച് അദ്ദേഹം വാൾ വീണ്ടും കയ്യിലെടുത്തു. ലക്ഷ്യം നിലത്തുവീണില്ലെന്നുകണ്ട് ഏറെ വിസ്മയം പ്രാപിക്കുകയും ചെയ്തു.

കിമിദം ന മയേദൃശം ക്വചി-
ദനുഭൂതം നച വാപ്യലോകിതം
ഇതി കാരണമാർഗ്ഗണാകുലോ
ബഹുമാർഗ്ഗാം സ്വമതിം വ്യധാദയം (68)

"ഇതെന്താണ്? ഇത്തരമൊരു കാര്യം ഞാൻ മുമ്പ് അനുഭവിച്ചിട്ടുമില്ല, കണ്ടിട്ടുമില്ല." എന്നിങ്ങനെ കാരണമാരാഞ്ഞുകൊണ്ട് അദ്ദേഹം തന്റെ മനസ്സിനെ പല ദിശകളിലേക്കും പായിച്ചുനോക്കി.

അസിപാതനതത്പരസ്യ മേ
നയനേ യത് പതതോഽസ്യകാം തതഃ
കരുണാങ്കുരണൈവ ചേതസി
മമ ലക്ഷ്യച്യുതികാരണം ഭവേത് (69)

"വാൾ കൊണ്ട് വെട്ടാനൊരുങ്ങുന്ന എന്റെ കണ്ണുകൾ ഇവളിൽ പതിക്കുമ്പോൾ ഉണ്ടാവുന്ന കരുണാങ്കുരണം തന്നെയാണ് എന്റെ ലക്ഷ്യം പാളിപ്പോവുന്നതിനു കാരണം."

ഇതി കാരണചിന്തനോത്തരം
ദൃഢമേഷ സ്വദൃശൗ ന്യമീലയത്
പുനരേവ ച വേഗവത്തമ -
മസിമസ്യാം പ്രജഹാര ലക്ഷ്മണഃ (70)

ഇപ്രകാരം കാരണം ആലോചിച്ചതിനുശേഷം ലക്ഷ്മണൻ ഇറുക്കെ കണ്ണുകളടച്ചു. അതിവേഗം അദ്ദേഹം സീതയെ വീണ്ടും വാൾകൊണ്ട് ആഞ്ഞുവെട്ടി.

ബലവത്പതിതോഽപി സ ഹ്യസിഃ
ക്ഷതിമസ്യാ വിദധേ ന കാഞ്ചന
നിപപാത കൃതാപരാധകോ
ശതസംജ്ഞോ ഭുവി ലക്ഷ്മണസ്തു ഹാ! (71)

അതിശക്തിയോടെ വെട്ടിയിട്ടും ആ വാൾ സീതക്ക് ഒരു പോറൽപോലും ഏൽപ്പിച്ചില്ല. അപരാധം ചെയ്ത ലക്ഷ്മണൻ മാത്രം, അത്ഭുതം! ബോധംകെട്ടു നിലംപതിച്ചു.

അവധീന്ന നിരാഗസം ക്വചി-
ദദസീയോഽസിരിതി പ്രമാണിതം.
ബലവത്പതിതേന തേന നോ
ഹതഭാഗ്യാം ജനകാത്മജാം ഘ്നതാ (72)

പാപം ചെയ്യാത്ത ആരെയും അദ്ദേഹത്തിന്റെ വാൾ വധിക്കുകയില്ലെന്നു വ്യവസ്ഥ ചെയ്യപ്പെട്ടിരുന്നു. അതുകൊണ്ടാണ് ആഞ്ഞു വെട്ടിയിട്ടും അതു ഹതഭാഗ്യയായ സീതയെ വധിക്കാത്തത്.

അഥവാ ജനകാത്മജാകൃതേ
ദൃഢചർമ്മാഽസ്ത സതീത്വമേവഹി
യദരക്ഷദമും പ്രഹാരതോഽ -
ക്ഷതരൂപാമഭിതഃ സസർജ ച (72)

അഥവാ സീതയെ സംബന്ധിച്ചിടത്തോളം പാതിവ്രത്യം തന്നെയായിരുന്നു ശക്തിയുറ്റ ചർമ്മകവചം. അതവളെ കാത്തരുളുകയും ആയുധപ്രഹാരത്തിൽ നിന്നു ക്ഷതമേൽക്കാതെ സംരക്ഷിക്കുകയും ചെയ്തു.

വ്യഥിതാ പ്രവിലോക്യ ജാനകീ
ഗതസംജ്ഞം ഭുവി ലക്ഷ്മണം തദാ
വിലലാപ സബാഷ്പഗദ്ഗദം
സഹജാമപ്യപഹായ ധീരതാം (74)

ഭൂമിയിൽ ബോധം കെട്ടുകിടക്കുന്ന ലക്ഷ്മണനെക്കണ്ടു ദുഃഖിതയായ സീത കണ്ണുനീർകൊണ്ട് തൊണ്ടയിടറി തന്റെ സഹജധൈര്യം വെടിഞ്ഞു വിലപിക്കാൻ തുടങ്ങി.

അയി വത്സ കുതോഽകുതോഭയോ
ഭുവി നിദ്രാസി പൃഥഗ്ജനോ യഥാ
ഹതഭാങ് ന മൃതാഽസ്മ്യഹം പുനർ-
ലുഠസി ത്വം ഇഹ താത കിംവദ (75)

"മകനേ, ഒരിക്കലും പേടി തീണ്ടാത്ത നീ എന്താണ് മണ്ണിൽ ക്കിടന്ന് സാധാരണക്കാരനെപ്പോലെ മയങ്ങിക്കിടക്കുന്നത്? ഹത ഭാഗ്യയായ ഞാനാകട്ടെ മരിക്കാതെയുമിരിക്കുന്നു. നീയെന്താണ് നിലത്തുരുണ്ടുകിടക്കുന്നത്? പറയൂ."

ബഹുയത്നമുപാശ്രയന്ത്യസൗ
പ്രകൃതിസ്ഥം പുനരേനമാതനോത്
പ്രകൃതിം ഗതവാൻ സ നാദദേ
വചനം ഗ്ലാനമനാ മനാഗപി (76)

തുടർന്ന് ഏറെ ആയാസപ്പെട്ട് സീത അദ്ദേഹത്തെ സാധാരണ നിലയിലേക്കു തിരിച്ചുകൊണ്ടുവന്നു. പ്രകൃതിസ്ഥനായ ലക്ഷ് മണൻ മ്ലാനചിത്തനായി ഒന്നും ഉരിയാടാതെ നിന്നു.

സമയം ഗമയന്നധോമുഖഃ
പ്രവിശന്നാത്മനി ച ഹ്രിയാ സുധീഃ
തമസാ മലിനോ ഗിരിര്യഥാ
മലിനാഭാം ബിഭരാംബഭൂവ സഃ (77)

തലകുനിച്ചു സമയം പോക്കിക്കൊണ്ട് തന്നിലേക്കു തന്നെ ഉൾവലിഞ്ഞ ലക്ഷ്മണൻ ഇരുട്ടുകൊണ്ട് മലിനമായ പർവ്വതം പോലെ കാന്തി നഷ്ടപ്പെട്ടു നിലകൊണ്ടു.

അഥ കിഞ്ചിദപി ബ്രുവന്നഹി
ന്യവൃതന്മന്ദതരൈഃ പദക്രമൈഃ
കൃതദുഷ്കൃതദുഃഖഭാവനാ -
വ്യഥിതഃ സ്വം പുരമേവ ലക്ഷ്മണഃ (78)

അതിനുശേഷം ഒന്നും ഉരിയാടാതെ അദ്ദേഹം വേച്ചുവേച്ചു നടന്നുകൊണ്ട് താൻ ചെയ്ത കടുംകൈയോർത്തു മനസ്സു വെ ന്തു സ്വപുരിയിലേക്ക് തിരിച്ചുചെന്നു.

പഥി യാംശ്ച മൃതം ദദർശ സ
മൃഗമേകം തത ഉജ്ജഹാര ച
ഹൃദയം സമുപാനയച്ച തത് -
പ്രഭുരാമാർത്ഥമുപായനം കൃതീ (79)

വഴിയിൽവച്ച് അദ്ദേഹം ഒരു ചത്ത മാനിനെക്കണ്ടു. അതിന്റെ ശരീരത്തിൽനിന്ന് ഹൃദയം പിഴുതെടുത്ത് സ്വാമിയായ ശ്രീരാമനു കാഴ്ചവെച്ചു.

ഉപജാതി

സീതാ പ്രമീതാ നഹി സാംപ്രതം സാ
മയാ ഹതാ ജീവതി ജീവലോകേ
പ്രമാണമസ്യാ ഹൃദയം പ്രപശ്യ
മയോപനീതം തവ ദർശനാർത്ഥം (80)

"സീത മരിച്ചു; വധിക്കപ്പെട്ട അവൾ ഈ ലോകത്തിൽ ഇപ്പോഴില്ല. അങ്ങേക്കു കാണാൻ വേണ്ടി ഞാൻ കൊണ്ടുവന്ന അവളുടെ ഹൃദയമാണ് തെളിവ്, അതു നോക്കൂ!"

ഇത്യേവദുക്ത്വാ പരിദർശയാം സാ
ബഭുവ തത് ഭ്രാതരമാഹ ചാമും
കൃതം മയാ ത്വദ്വചനം കൃതാത്മൻ
യഥാതിയുക്തോऽകരവം തഥൈവ (81)

ഇത്രയും പറഞ്ഞ് അദ്ദേഹമത് ജ്യേഷ്ഠനു കാണിച്ചുകൊടുത്തു. അദ്ദേഹത്തോട് ഇപ്രകാരം പറയുകയും ചെയ്തു. "ധന്യാത്മാവേ, അങ്ങു പറഞ്ഞതു ഞാനനുസരിച്ചു. അങ്ങ് ഏൽപിച്ച കാര്യം ഞാൻ അതുപോലെത്തന്നെ ചെയ്തിട്ടുണ്ട്.

ദൃഷ്ട്വാऽനുജാനീതമസൗ മനസ്വീ
വിദേഹജായാ ഹൃദയം ഘൃണായാഃ
വശംഗതഃ സൻ സമുവാച രാമഃ
പശോരിവാസ്യാഃ ഹൃദയം ജഘന്യം. (82)

അനുജൻ കൊണ്ടുവന്ന സീതയുടെ ആ ഹൃദയം കണ്ട് ആ മനസ്വിയായ രാമൻ വെറുപ്പോടെ പറഞ്ഞു. "ഇതൊരു മൃഗത്തിന്റെ ഹൃദയംപോലെ നിന്ദ്യമാണ്."

ഇത്യേതദുക്ത്വാ സ ബഭൂവ തൂഷ്ണീം
രാജ്യസ്യ കാര്യേ ച മനോ വ്യധാത് സ്വം
ന തസ്യ ഭാവഃ പരിശുദ്ധിമാഗാ
ത്സീതാം പ്രതീത്യേതദഭൂദ്വിചിത്രം (83)

ഇത്രയും പറഞ്ഞ് അദ്ദേഹം നിശ്ശബ്ദനായി. രാജ്യകാര്യങ്ങളിൽ മനസ്സിനെ നിയോഗിച്ചു. സീതയോട് അദ്ദേഹത്തിന്റെ മനഃസ്ഥിതി പരിശുദ്ധമായിത്തീർന്നില്ലെന്നതു വിചിത്രമായിരുന്നു.

# ഇരുപത്തൊന്നാം സർഗ്ഗം

## ലവജന്മോപാഖ്യാനം

### (ഇന്ദ്രവജ്ര, ഉപജാതി)

വിദേഹജാം ശൂന്യവനേ വിഹായാ-
യോധ്യാം സുമിത്രാതനയേ നിവൃത്തേ
ഏകാകിനീ ദുഃഖഭരാർദിതാ ച
ചക്രന്ദ സീതാ കുരരീവ ഭീതാ (1)

വിജനമായ വനത്തിൽ തന്നെ ഉപേക്ഷിച്ച് ലക്ഷ്മണൻ തിരിച്ചുപോയപ്പോൾ ഏകാകിനിയും ദുഃഖഭാരംകൊണ്ട് പീഡിതയുമായ സീത പേടിച്ചരണ്ട കുരരിപ്പക്ഷിപോലെ ഉച്ചത്തിൽ കരഞ്ഞു.

തസ്യാസ്തദാ ദുഃഖഭരോ ബഭൂവ
ബഹിർഗതോ ഹ്യശ്രുഭരച്ഛലേന
ശൂന്യാ ദിശഃ സംപ്രവിലോകയന്തീ
'സ്വമേവ സാ ദുഷ്കൃതിനം നിനിന്ദ' (2)

അവളുടെ ദുഃഖഭാരം കണ്ണീർപ്രവാഹമെന്ന വ്യാജേന പുറത്തുവന്നു. ശൂന്യങ്ങളായ ദിക്കുകളെ നോക്കി അവൾ ദുഷ്കർമ്മം ചെയ്ത തന്നെത്തന്നെ നിന്ദിച്ചു.

നൂനം മയാ പൂർവ്വതനേഷു ജന്മ-
സ്വതീവ ഘോരം കൃതമസ്തി പാപം
യത്തസ്യ സാക്ഷാത് പരിണാമരൂപം
സമശ്നുവേ കഷ്ടമിദം കഠോരം (3)

"തീർച്ചയായും ഞാൻ പൂർവ്വജന്മങ്ങളിൽ ഘോരമായ പാപം ചെയ്തിട്ടുണ്ട്. അതുമൂലമാണ് അതിന്റെ പരിണാമമായ ഈ ദാരുണാവസ്ഥ എനിക്കനുഭവിക്കേണ്ടി വരുന്നത്.

കഠോരഗർഭാഽപ്യഹിവദ് വനേഽസ്മിൻ
ത്യക്താഽസ്മി ശങ്കാലുഹൃദാ സ്വഭർത്രാ
ബാഢം നിരാശാ അപി സർവ്വഥാഽഹ-
മകിഞ്ചനാ ദൈവഗതിർവിചിത്രാ (4)

പൂർണ്ണഗർഭിണിയായിട്ടും എന്നെ ശങ്കാലുവായ ഭർത്താവ് ഒരു പാമ്പിനെയെന്നോണം ഈ കാട്ടിൽ ഉപേക്ഷിച്ചു. ഒരു തെറ്റും ചെയ്യാഞ്ഞിട്ടും ഞാൻ ദരിദ്രയായിത്തീർന്നിരിക്കുന്നു. ദൈവഗതി വിചിത്രംതന്നെ.

**ചിരം ദശാസ്യസ്യ ഗൃഹേഽധിവാസേ**
**ന ചിന്തിതോഽഭൂന്മനസാഽപി യോഽസൗ**
**രക്ഷോഽധമേ മേ മനസോഽനുരക്തി-**
**സ്തത്രേത്യധിക്ഷേപവശം ഗതാഽസ്മി** (5)

രാവണന്റെ കൊട്ടാരത്തിൽ എനിക്ക് ഏറെക്കാലം പാർക്കേണ്ടി വന്നിട്ടും ഒരിക്കൽപ്പോലും ഞാനദ്ദേഹത്തെക്കുറിച്ച് ഓർത്തില്ല. ആ രാക്ഷസാധമനിൽ എന്റെ മനസ്സിനനുരാഗമുണ്ടായെന്ന അധിക്ഷേപത്തിനു ഞാൻ പാത്രമായിപ്പോയല്ലോ.

**ത്യാഗോ ന ഭർത്രാ തുദതേ തഥാ മാം**
**മിഥ്യാ യഥാ ലാഞ്ഛനമേതദസ്മാത്**
**ന ജീവനസ്യാസ്തി മമാഭിലാഷ -**
**സ്ത്യാഗസ്തു തസ്യാഭിമതോ മതോ മേ** (6)

ഭർത്താവ് പരിത്യജിച്ചുവെന്നത് എന്നെ ഈ മിഥ്യാകളങ്കം ഉണ്ടായതിനെപ്പോലെ വേദനിപ്പിക്കുന്നില്ല. എനിക്കു ജീവിക്കാൻ തന്നെ മോഹമില്ലാതായി. ജീവനുപേക്ഷിക്കുന്നതാണ് നല്ലതെന്നു തന്നെ എനിക്കു തോന്നുകയാണ്.!

**ത്യാഗായ യദ്യപ്യഹമുത്സുകാഽസ്മി**
**നിരർത്ഥകസ്യാസ്യ തിരസ്കൃതാഽഹം**
**പ്രജാനിഷേകോ മയി വർത്തമാനോ**
**ഭർതുർഭവത്യത്ര മമാന്തരായഃ** (7)

ഈ അർത്ഥശൂന്യമായ കാര്യത്തിൽ എനിക്കു പ്രാണൻ വെടിയാൻ ആഗ്രഹമുണ്ടെങ്കിലും എന്നിൽ ഭർത്താവിന്റെ ബീജമുണ്ടല്ലോ എന്നതാണെന്റെ തടസ്സം.

**ശൂന്യാ ദിശോ മേ സകലാ വിഭാന്തി**
**ശൂന്യേ വനേ കോഽപി ന മേ സഹായഃ**

കിം വാ കരോമ്യത്ര ക്വവാ ച യാമി
കം വാഽഹ്വയാമ്യത്ര ച മേഽസ്തി നായഃ (8)

ദിക്കുകളെല്ലാം തന്നെ ശൂന്യമായാണ് എനിക്കനുഭവപ്പെടുന്നത്. ഈ ശൂന്യവനത്തിൽ എനിക്കു സഹായിയായി ആരും തന്നെയില്ല. ഞാനെന്തു ചെയ്യും? എവിടെപ്പോവും? ഞാനാരെ വിളിക്കും? എനിക്കൊരു ഗതിയുമില്ലാതായി.

വധൂ രഘൂണാം ഭുവി വിശ്രുതാനാം
ബ്രഹ്മജ്ഞരാജർഷിവിദേഹപുത്രീ
ദൈവസ്യ താവദ്വിപരീതഭാവാദ്
ദശാമഹം ഭോഃ കരുണാം ഗതാഽസ്മി (9)

വിശ്രുതരായ രഘുക്കളുടെ പുത്രവധുവും ബ്രഹ്മജ്ഞാനിയായ ജനകരാജർഷിയുടെ മകളുമായ ഞാൻ വിധിവൈപരീത്യംകൊണ്ട്, കഷ്ടം! ദയനീയമായൊരവസ്ഥയിലാണെത്തിപ്പെട്ടിരിക്കുന്നത്.

ഇത്ഥം സബാഷ്പം വിലലാപ സീതാ
തസ്മിൻ വനേ ശ്വാപദസങ്കുലേ സാ
വിദാരയേദ് ദീർഘതരം യദദ്രിം
വിലാപയേദ് യത്സുതരാമയോഽപി (10)

ഇങ്ങിനെ ആ ഹിംസ്രമൃഗസങ്കുലമായ കാട്ടിൽ സീത കണ്ണീർ തൂകി വിലപിച്ചു. ആ വിലാപം വൻമലയെപ്പോലും പിളർക്കുന്നതായിരുന്നു. അത് കാരിരുമ്പിനെപ്പോലും കരയിക്കുന്നതായിരുന്നു.

ആകർണ്ണ്യ തത്ക്രന്ദനമാജഗാമ
ധൃത്വാ മഹേന്ദ്രോ മഹിഷസ്യ രൂപം
തത്രൈവ യത്രാസ്ത വിദേഹപുത്രീ
വൃക്ഷസ്യ കസ്യാപി തലേ നിഷണ്ണാ (11)

ആ നിലവിളികേട്ട് ഇന്ദ്രൻ ഒരു പോത്തിന്റെ രൂപമെടുത്ത് സീത ഇരിപ്പുറപ്പിച്ച മരത്തിന്റെ ചുവട്ടിലേക്ക് വന്നുചേർന്നു.

നേത്രദ്വയേ തസ്യ ബഭൂവ താദൃക്
കിഞ്ചിത്സമാകൃഷ്യത യേന സീതാ
തന്മാർഗ്ഗഗാ ചാഽപി ബഭൂവ സദ്യ-
സ്തമേവ ദീനാനുസസാര ചാഽപി (12)

അതിന്റെ ഇരുകണ്ണുകളിലും സീതയെ ആകർഷിക്കാൻപോന്ന എന്തോ ഒന്നുണ്ടായിരുന്നു. ദീനയായ സീത അതു നിമിത്തം അതിന്റെ വഴി പിൻതുടർന്നു.

സ്വൈരം വ്രജത്തേഷ വനസ്യ മധ്യേ
വിദേഹപുത്ര്യാഽനുഗതഃ സമീപേ
സ്ഥിതോഽഭവത് വജ്മൃഗനാമകസ്യാ-
ശ്രമസ്യ കാരുണ്യനിധേർമഹർഷേഃ (13)

സ്വൈരത്തോടെ നടന്ന ആ പോത്ത് സീതയാൽ അനുഗതനായി വജ്വ്യഗനെന്ന കരുണാനിധിയായ ഒരു മഹർഷിയുടെ ആശ്രമത്തിൽ എത്തിപ്പെട്ടു.

ഋഷിസ്തദാ തദ്രുതിതാനുസാരീ
വിദേഹപുത്രീം സമവാലുലോകേ
വിദ്ധേന ബാണേന ഖഗേഽസ്യ യാദൃക്
ചിത്തദ്രവോഽഭുദധുനാഽപി താദൃക് (14)

കരച്ചിലിനെ പിൻതുടർന്നുവന്ന ആ മഹർഷി സീതയെ കണ്ടു. അമ്പേറ്റ പക്ഷിയെ കണ്ടപ്പോൾ അദ്ദേഹത്തിനുണ്ടായിരുന്ന അതേ അലിവ് അപ്പോഴും ഉണ്ടായി.

മാ ത്വം ശുചം പുത്രി ഗമഃ കഥഞ്ചിത്
ത്യക്താഽപി ഭർത്രാ സുതരാം നിരാഗാഃ
ത്വമാശ്രമേ മേ വസ യാവദിച്ഛം
ന തേഽത്ര കഷ്ടം ഭവിതാ കഥഞ്ചിത് (15)

“മകളേ, ഒരു തെറ്റും ചെയ്യാതെ ഭർത്താവുപേക്ഷിച്ച നീ ഒന്നുകൊണ്ടും വിഷമിക്കരുത്. നീ എന്റെ ആശ്രമത്തിൽ പാർത്തുകൊള്ളുക. നിനക്ക് ഒരു വിഷമവുമുണ്ടാവില്ല.”

ഇത്യേവമുക്ത്വാ സമനായയത്താം
സ്വമാശ്രമം സർവ്വജനാനുകമ്പീ
തപോനിധിർവജ് മൃഗനാമകോഽസൗ
സീതാം കുടീരം ച വിനിർദിദേശ (16)

സകലജനങ്ങളോടും അനുകമ്പയാർന്ന വജ്മൃഗനെന്ന ആ മഹർഷി ഇത്രയും പറഞ്ഞതിനുശേഷം അവളെ തന്റെ ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. സീതക്ക് താമസിക്കാനുള്ള കുടിൽ കാണിച്ചുകൊടുക്കുകയും ചെയ്തു.

തസ്മിൻ കുടീരേ സമയം നയന്തീ
പ്രാചീവ കാലേന സഹസ്രരശ്മിം
സാഽസോഷ്ട പുത്രം രഘുവംശരത്നം
യോഽസ്യാ അഭൂത്സാന്ത്വനമേകമാത്രം (17)

ആ കുടിലിൽ സമയം കഴിച്ചുകൂട്ടിയ സീത രഘുവംശരത്നമായൊരു കുമാരനെ കിഴക്കുദിക്കു സൂര്യനെയെന്നോണം, പ്രസവിച്ചു. ആ കുഞ്ഞു മാത്രമായിരുന്നു അവൾക്കു സാന്ത്വനം.

പ്രസൂതികാലേഽസ്യ മഹേന്ദ്രപത്നീ
ധാത്രീ ക്രിയാജാതമവോഢ സാക്ഷാത്
കാ വാ നു തസ്യാം വിപിനേ സ്ഥിതായാ-
മന്യാ ക്രിയാം കർത്തുമിമാമലം സ്യാത് (18)

പ്രസവവേളയിൽ ധാത്രിയുടെ എല്ലാ കർമ്മവും നിർവഹിച്ചത് ഇന്ദ്രപത്നിയായിരുന്നു. കാട്ടിൽ കഴിയുകയായിരുന്ന അവൾക്ക് ഈ കർമ്മങ്ങളൊക്കെ ചെയ്തുകൊടുക്കാൻ മറ്റാരാണുണ്ടായിരുന്നത്?

പുത്രസ്യ ജാതസ്യ ച ജാതകർമ്മാ-
ദികം മഹർഷിഃ സ്വയമേവ ചക്രേ
തസ്മൈ ദദൗ നാമ ച മങ്കുടേതി
സംവർധയാമാസ തമാശിഷാ ച (19)

ആ കുഞ്ഞു പിറന്നപ്പോൾ അവന്റെ ജാതകർമ്മമെല്ലാം മുനിതന്നെ സ്വയം ചെയ്തു. അവന് അദ്ദേഹം മങ്കുടനെന്ന പേർ കൊടുത്ത് ആശീർവാദം നൽകി വളർത്തി.

ഇത്ഥം പ്രജാതോ രഘുനന്ദനസ്യ
ശ്രീരാമഭദ്രസ്യ സുതഃ ശുഭോഽസൗ
പ്രവർധിതോഽഭൂദുപലാളിതശ്ചാ -
ശ്രമേ ഋഷേർവജ്മൃഗനാമകസ്യ (20)

ഇപ്രകാരം രഘുവംശജനായ ശ്രീരാമന് പിറന്ന ശുഭപുത്രൻ വളർത്തപ്പെട്ടതും ലാളിക്കപ്പെട്ടതുമെല്ലാം വജ്മൃഗമഹർഷിയുടെ ആശ്രമത്തിലായിരുന്നു.

സ ഏവ താവജ്ജനകാത്മജായാ
ആലംബനം നാമ ബഭൂവ തത്ര
യദീയവക്ത്രാംബുജദർശനേന
കാലം സ്വകം സാ ക്ഷപയാംബഭൂവ (21)

ആ കുഞ്ഞുതന്നെയാണ് സീതക്ക് അവിടെ താങ്ങായത്. അവന്റെ താമരപ്പൂവൊത്ത മുഖംനോക്കി സീത കാലംപോക്കി.

നിഭാലയാമാസ മുഖേ തദീയേ
പത്യുർനിജസ്യ പ്രതിബിംബമേഷാ
തദ്ദുഃഖമസ്യാ വിരഹേണ ജാത-
മരുന്തുദം നൈകഗുണം തതാന (22)

അവന്റെ മുഖത്ത് അവൾ കണ്ടത് ഭർത്താവിന്റെ പ്രതിബിംബം തന്നെയാണ്. അത് അദ്ദേഹത്തിന്റെ വിരഹംകൊണ്ടുണ്ടായ അവളുടെ ദുഃഖത്തെ അസഹനീയമാക്കി.

ഹന്തു രിപൂണാം ജഗതാം നിയന്തുഃ
സമസ്തപൃഥ്വീപരിപാലകസ്യ
ശ്രീരാമഭദ്രസ്യ സുതഃ പ്രജാതോ
വനേ വിചിത്രോ നിയതേഃ ക്രമോഽയം (23)

ശത്രുക്കളുടെ ഹന്താവും ലോകത്തിന്റെ നിയന്താവും സമസ്തലോകത്തിന്റെയും പാലകനുമായ ശ്രീരാമഭദ്രന്റെ മകൻ പിറന്നുവീണത് കാട്ടിലായിപ്പോയി. ഇത് വിധിയുടെ വിചിത്രമായ ഗതിതന്നെ!

ന തത്ര താതഃ സമുപസ്ഥിതോഽഭൂ-
ദിമം ശിശും ലാളയിതും നിജാങ്കേ
ധാത്രീ ന വാ ധാപയിതും പ്രിയം ച
ന ചാഭവൻ മംഗളവാദ്യഘോഷാഃ (24)

ആ കുട്ടിയെ മടിയിൽ വച്ചു ലാളിക്കാൻ അവിടെ അച്ഛനുണ്ടായിരുന്നില്ല. ആ ഓമനയെ കുളിപ്പിക്കാൻ വളർത്തമ്മയുണ്ടായിരുന്നില്ല. അവിടെ മംഗളവാദ്യധ്വനികൾ മുഴങ്ങിയതുമില്ല.

**ന ചൈവ ഗീതാനി പികസ്വനീഭിർ**
**ഗീതാനി നാരീഭിരമന്ദഹർഷാത്**
**ന ചൈവ നൃത്യാനി മനോഹരാണി**
**നൃത്യാംഗനാഭിർവിതതാനി തത്ര (25)**

കുയിൽനാദമാർന്ന ഒരു ഗായികയും അവിടെ തീവ്രാഹ്ലാദത്തോടെ പാട്ടുപാടിയില്ല. ഒരു നർത്തകിയും അവിടെ മനോഹരമായി നൃത്തം ചെയ്തില്ല.

**തത്രാശ്രമേ കേവലമാസ്ത മന്ത്ര-**
**ഘോഷോഽഥവാ പക്ഷിഗണാരവോ വാ**
**വാതപ്രകമ്പദ്രുതവിച്യുതാനാം**
**സ്വനഃ ഫലാനാമഥവാ ദളാനാം (26)**

ആ ആശ്രമത്തിലുണ്ടായിരുന്നത് കേവലമായ മന്ത്രധ്വനി മാത്രമായിരുന്നു; പക്ഷികളുടെ കളകൂജനം മാത്രമായിരുന്നു. കാറ്റിന്റെ കുലുക്കമേറ്റ് മരങ്ങളിൽനിന്നു പൊഴിഞ്ഞുവീണ പഴങ്ങളുടെയും ഇലകളുടെയും ശബ്ദം മാത്രമായിരുന്നു.

**ഭാവീ നിയന്തോത്തരകോസലാനാ-**
**മുന്മീലയാമാസ നിജാക്ഷിയുഗ്മം**
**അകിഞ്ചനായാഃ നിയതേർവിധാനാത്**
**സ്വമാതുരങ്കേ പ്രഥമം പൃഥിവ്യാം (27)**

അധന്യമായ വിധിയുടെ ഹിതപ്രകാരം ഉത്തരകോസലത്തിന്റെ ആ ഭാവിരാജാവ് ഈ ഭൂമിയിൽ തന്റെ കണ്ണുകൾ തുറന്നത് അമ്മയുടെ മടിയിൽ വെച്ചായിരുന്നു.

**സംസ്തഭ്യ ദീനാ ജനകാത്മജാ സ്വം**
**ദീർഘം വിനിശ്വസ്യ യഥാകഥഞ്ചിത്**
**വിലോകയന്തീ സുതവക്ത്രപദ്മ-**
**മപാഹരത്സ്വാംഗുലിതോഽംഗുലീയം (28)**

ദീനയായ സീത എങ്ങിനെയൊക്കെയോ സ്വയം നിയന്ത്രിച്ചു; അവൾ മകന്റെ മുഖകമലം നോക്കി ദീർഘമായി നിശ്വസിച്ചുകൊണ്ട് തന്റെ വിരലിൽ നിന്ന് മോതിരം ഊരിയെടുത്തു.

നിഭാലയന്തീ ചിരമേതദേഷാ
ദീനാ വിവർണ്ണാഽശ്രുമുഖീ ച തത്ര
നിവേശയാമാസ സുതാംഗുലൗ തത്
തസ്യാം തദേവാഭരണം തദാഽസീത് (29)

അതുതന്നെ ഏറെനേരം നോക്കിനിന്നുകൊണ്ട് അവൾ ദീനയും വിവർണ്ണയും അശ്രുമുഖിയുമായി മകന്റെ വിരലിലിട്ടു. അവളുടെ കയ്യിൽ ആഭരണമായിട്ട് അത് മാത്രമേ ഉണ്ടായിരുന്നുള്ളൂ.

തതോ നു സംപ്രാസ്ഥിത സാ മഹർഷേഃ
കുടീരകം വജ്മൃഗനാമകസ്യ
ദദർശ തം ധ്യാനനിമീലിതാക്ഷം
പ്രസുപ്തമീനഹ്രദതുല്യരൂപം (30)

അതിനുശേഷമവൾ വജ്മൃഗമഹർഷിയുടെ പർണ്ണശാലയിലേക്കു പുറപ്പെട്ടു. ഉറങ്ങിക്കിടക്കുന്ന മീനുകൾ നിറഞ്ഞ കയംപോലെ ധ്യാനനിമീലിതാക്ഷനായിരിക്കുന്ന മഹർഷിയെ അവൾ കണ്ടു.

തത്സന്നിധൗ സാ തനയം നിധായ
പയസ്വിനീം സ്നാതുമനാ ജഗാമ
മാർഗ്ഗേ പ്രയാന്തീ ച ദദർശ നൈകാഃ
സന്ധാരയന്തീഃ സ്വമപത്യജാതം (31)

വക്ഷഃസ്ഥലേ വാനരയോഷിതഃ സ്വേ
പ്രകുർദമാനാസ്തരുതസ്തരൂൻ സാ
ദൃഷ്ട്വാ ച താഃ പ്രാകൃതികാർദ്രഭാവാദ്
ദയാമയീ വാചമിമാമുവാച (32)

മകനെ അദ്ദേഹത്തിന്റെ സന്നിധിയിൽ വെച്ച് അവൾ നദിയിലേക്കു സ്നാനത്തിനു പോയി. യാത്രാമദ്ധ്യേ വഴിയിൽ സ്വന്തം കുട്ടികളെ മാറിലടക്കി മരങ്ങളിൽനിന്നു മരങ്ങളിലേക്കു ചാടിക്കളിക്കുന്ന വാനരസ്ത്രീകളെക്കണ്ടു. അവരെക്കണ്ട് ദയാമയിയായ സീത പ്രകൃത്യായുള്ള ആർദ്രത നിമിത്തം ഇങ്ങനെ പറഞ്ഞു.

കഥം നു ഭോ! യൂയമിതസ്തതഃ സ്വേ-
നാപത്യജാതേന സമുത്പ്ലവധ്വേ
കിം വാ ന യൂയം പ്രവിചാരയധ്വേ
പതേദ്യദീദം പ്രസഭം പൃഥിവ്യാം. (33)

"നിങ്ങൾ സ്വന്തം കുഞ്ഞുങ്ങളുമായി അങ്ങോട്ടുമിങ്ങോട്ടും ചാടിക്കളിക്കുന്നതെന്താണ്? അവർ പെട്ടെന്ന് നിലത്തുവീണേക്കുമെന്ന് നിങ്ങൾ ആലോചിക്കാത്തതെന്ത്?"

വിഹസ്യ താ ഊചുരിമാം വയം തു
ത്വത്തോഽധികം സ്മഃ ഖലു സാവധാനാഃ
അപത്യജാതം ഹൃദയേ നിദധ്മ-
സ്ത്വദ്വത്സമാധിസ്ഥഋഷേർന പാർശ്വേ (34)

ചിരിച്ചുകൊണ്ട് അവർ അവളോട് പറഞ്ഞു. "ഞങ്ങൾ നിന്നേക്കാൾ ശ്രദ്ധാലുക്കളാണ്. ഞങ്ങൾ ഞങ്ങളുടെ കുഞ്ഞുങ്ങളെ മാറിലടക്കിപ്പിടിക്കുന്നു. നിന്റെ പോലെ സമാധിസ്ഥനായ മഹർഷിയുടെ സമീപത്തല്ല.

ധ്യാനം ഗതോഽസൗ വിനിമീലിതാക്ഷോ
ബുധ്യേത തേ പുത്രഗതം ന കിഞ്ചിത്
തദ്യുക്തിയുക്തം വചനം നിശമ്യ
വ്രീഡാവനമ്രാ ജനകാത്മജാഽഭൂത് (35)

കണ്ണടച്ചു ധ്യാനം പൂണ്ടിരിക്കുന്ന അദ്ദേഹം നിന്റെ കുഞ്ഞിനെക്കുറിച്ച് ഒന്നുംതന്നെ അറിയുകയില്ല." അവരുടെ യുക്തിപൂർണ്ണമായ വാക്കുകേട്ട് സീത ലജ്ജിച്ചു മുഖം കുനിച്ചു.

അഹോ യദേതോ പ്ലവഗസ്ത്രിയോഽപി
ജാനന്തി തദ് ബുദ്ധിഗതം ന മേഽഭൂത്
അഹോ നു മൗഗ്ദ്ധ്യം മമ യേന താവദ്
ആസാമുപാലംഭവശം ഗതാഽസ്മി (36)

"അമ്പോ, ഈ വാനരസ്ത്രീകൾപോലും എന്റെ മനസ്സിലുള്ള കാര്യം അറിയുന്നുവല്ലോ. കഷ്ടം! എന്റെ അറിവുകേട് വലുതു തന്നെ. അതുമൂലം ഞാൻ ഇവർക്കും നിന്ദാർഹയായിത്തീർന്നു.

നൈവം മയാഽസത് കരണീയമത്ര
വനാനി സത്യം ബഹുദോഷവന്തി
വിചിന്ത്യ സീതേത്ഥമകാലഹീനം
ഋഷേഃ കുടീരം പുനരാജഗാമ (37)

ഞാൻ അങ്ങിനെ ചെയ്യാൻ പാടില്ലായിരുന്നു. തീർച്ചയായും വനങ്ങൾ ആപത്തു നിറഞ്ഞവയാണ്.'' ഇപ്രകാരം ചിന്തിച്ച് സീത കാലവിളംബമെന്യേ ഋഷിയുടെ പർണ്ണകുടീരത്തിലെത്തി.

അപാഹരച്ചാപി സുതം തതഃ സ്വം
സ്വേനൈവ തം ചാപി നദീം നിനായ
പ്രബോധിതാ സാധ്വിതി വാനരീഭിഃ
കൃതജ്ഞതാം താഃ പ്രതി ധാരയന്തീ (38)

തന്റെ മകനെ അവൾ അവിടെ നിന്നെടുത്ത് നദീതീരത്തിലേക്ക് കൊണ്ടുപോയി. വാനരസ്ത്രീകൾ വേണ്ടവിധം കാര്യം ബോധ്യപ്പെടുത്തിയതിൽ അവൾ അവരോട് കൃതജ്ഞയായി.

അത്രാന്തരേ മുക്തസമാധികഃ സൻ
യദാ ഋഷിർനൈവ ശിശും ദദർശ
കിം ജാതമസ്യേതി വിചാരമൂഢ-
ശ്ചിന്താമനന്താം സ തദാ പ്രപേദേ (39)

ഇതിനിടയിൽ സമാധി കഴിഞ്ഞ ഋഷി കുഞ്ഞിനെന്തു പറ്റിയെന്ന് അറിയാതെ ഇതികർതവ്യതാമൂഢനായി വല്ലാതെ ചിന്താകുലനായിത്തീർന്നു.

കൃതാഭിഷേകാ ജനകസ്യ പുത്രീ
സുതം ന പശ്യേന്മയി സംസ്ഥിതം ചേദ്
ശോകാന്ധകാരേ ഗഹനേ നിമഗ്നാ
കിം സാ പ്ര കുര്യാദിതി കോ നു വേദ (40)

"കുളി കഴിഞ്ഞ് വന്ന് സീത എന്റെ സമീപത്തു കുഞ്ഞിനെ കണ്ടില്ലെങ്കിൽ കടുത്ത ശോകാന്ധകാരത്തിലകപ്പെട്ട് എന്തുതന്നെ ചെയ്തുകളയുമെന്ന് ആർക്കുമറിഞ്ഞുകൂടാ''

**അഹോ നു ദുർഭാഗ്യപരമ്പരാഽസ്യാഃ**
**കഷ്ടാൽ പരം കഷ്ടമിയം പ്രയാതി**
**നൈകസ്യ കഷ്ടസ്യ ഹി യാവദന്ത-**
**സ്താവത് ദ്വിതീയം സമുപസ്ഥിതം ഹാ! (41)**

"അമ്പോ! ഇവളുടെ ദൗർഭാഗ്യപരമ്പര അപാരംതന്നെ. കഷ്ടത്തിൽ നിന്നു കഷ്ടത്തിലേക്കാണല്ലോ ഇവൾ പോകുന്നത്. ഒരു ആപത്തിന് അറുതിയുണ്ടാവുന്നതിനു മുമ്പുതന്നെ മറ്റൊരാപത്തു വന്നുചേരുന്നു!"

**അയം ധ്രുവം ഘോരതരഃ പ്രഹാരഃ**
**സീതാന്തരംഗം ശകലാനി കുര്യാത്**
**നേമം ക്ഷമാ സോഢുമിയം ഭവേദി-**
**ത്യേവം മഹർഷിർഹൃദി സംപ്രധാര്യ (42)**

**ഏകസ്യ നൂത്നസ്യ ശിശോസ്തദാനീം**
**പൂർവ്വാകൃതേഃ സർഗ്ഗവിധൗ പ്രസക്തഃ**
**പാഷാണഖണ്ഡേ നികടസ്ഥ ഏഷ**
**ശിശ്വാകൃതിം പ്രാഗ് വിലിലേഖ വിജ്ഞഃ(യുഗ്മകം) (43)**

"ഇപ്പോളുണ്ടായ ഈ കൂടുതൽ ഘോരമായ പ്രഹാരം സീതയുടെ മനസ്സിനെ നുറുങ്ങുകളാക്കും. ഇതിവൾക്കു സഹിക്കാൻ കഴിയില്ല" എന്നിങ്ങനെ ചിന്തിച്ച് മഹർഷി അതേ ആകൃതിയിലുള്ള മറ്റൊരു കുട്ടിയെ സൃഷ്ടിക്കാനൊരുങ്ങി, സമീപത്തുള്ള ഒരു ശിലാഖണ്ഡത്തിൽ ഒരു കുട്ടിയുടെ ആകൃതി വരച്ചുണ്ടാക്കി.

**വിചിന്തയാമാസ തതശ്ച വിദ്വാൻ**
**പ്രാണപ്രതിഷ്ഠാവിധിമസ്യ യാവത്**
**താവന്നിവൃത്താം സഹ ജാതകേന**
**നിഭാലയാമാസ വിദേഹജാം താം (44)**

അതിനുശേഷം പണ്ഡിതനായ അദ്ദേഹം ആ ചിത്രത്തിനു പ്രാണനേകാൻ ഉള്ള വിധി ചിന്തിച്ചുറപ്പിച്ചപ്പോഴേക്കും സ്വന്തം കുഞ്ഞുമായി തിരിച്ചുവന്ന സീതയെ അദ്ദേഹം കണ്ടു.

ത്വയാ മയി സ്ഥാപിത ഏഷ ബാല-
സ്ത്വയ്യ്യസ്തി സീതേ! അധുനാ കഥം നു?
ശ്രുത്വാ തദീയാം ഗിരമാശു സീതാ
പ്രചക്രമേ വാചമിമാം പ്രവക്തും (45)

"നീ എന്റെ അടുക്കൽ വച്ചുപോയ ഈ കുഞ്ഞ് എങ്ങിനെയാണ് സീതേ നിന്റെ അടുക്കൽ തന്നെയെത്തിയത്?" മഹർഷിയുടെ ഈ വാക്കുകൾ കേട്ട് സീത ഇപ്രകാരം പറഞ്ഞു:

സത്യം മയി സ്ഥാപിത ഏഷ പൂർവ്വം
ത്വത്സന്നിധാവാസ്ത പരം തതോഽനു
പഥി പ്രയാന്തീ പ്ലവഗീജനസ്യ
ഋഷേ ഉപാലംഭവശം ഗതാഽഹം. (46)

"ശരിയാണ്, ഞാൻ എന്റെ കുഞ്ഞിനെ അങ്ങയുടെ സമീപത്തു തന്നെയാണ് വച്ചത്. എന്നാൽ മഹർഷേ, അതിനുശേഷം വഴിനടക്കുമ്പോൾ ഞാൻ വാനരസ്ത്രീകളുടെ വിനിന്ദനത്തിനു പാത്രമായിത്തീർന്നു."

യഥോക്തമാദിർജനകാത്മജാ തദ്
യഥായഥം പ്രോക്തവതീ മഹർഷിം
സംപ്രോച്യ ചൈതത് സമുവാച സാ തം
മയാഽപനീതോഽർഭക ഏഷ ഏവം (47)

അവർ തന്നോടു പറഞ്ഞ കാര്യമെല്ലാം സീത മഹർഷിയെ ഉണർത്തിച്ചു. അതെല്ലാം വിവരിച്ചതിനുശേഷം താൻ വന്ന് കുഞ്ഞിനെ എടുത്തുകൊണ്ടുരപോയ കാര്യവും അവൾ അദ്ദേഹത്തെ ഉണർത്തിച്ചു.

അസ്ത്വേതദേഷാഽകൃതിരസ്തി കസ്യ
കിം വാ ചികീർഷത്യനയാ ഭവാൻ നു?
സംസ്പൃഷ്ട ഏവം സമുവാച ദീർഘ-
തപാ മഹർഷിർജനകാത്മജാം സഃ (48)

"അതിരിക്കട്ടെ, ഈ രൂപം ആരുടേതാണ്? ഇതുകൊണ്ട് അങ്ങ് ചെയ്യാനുദ്ദേശിക്കുന്നതെന്താണ്?"ഇപ്രകാരം സീത ചോദിച്ചപ്പോൾ

ദീർഘതപസ്സായ മഹർഷി അവളോട് ഇപ്രകാരം മറുപടി പറഞ്ഞു.

സ്വസന്നിധൗ തേ തനയം ന പശ്യം-
സ്തത്കാരണം ജ്ഞാതുമശക്നുവാംശ്ച
നൂത്നോ മയാഽസൗ കരണീയ ഏവേ (49)
ത്യചിന്തയം ത്വദ്ധിതമീക്ഷമാണഃ

"എന്റെ അടുക്കൽ നിന്റെ കുഞ്ഞിനെക്കാണാതെ അതിന്റെ കാരണമന്വേഷിക്കാൻ ശക്തിയില്ലാതെ ഞാൻ നിന്റെ ഹിതം ചിന്തിച്ച് മറ്റൊരു കുട്ടിയെ പുതുതായി സൃഷ്ടിക്കണമെന്നു തീരുമാനിച്ചു."

ഭർത്രാ വിയുക്താസി തതോഽപി തേ സ്യാത്
സുതേന വത്സേ! യദി വിപ്രയോഗഃ
ഭവേദകസ്മാദതിതീവ്ര ഏഷ
ക്ഷതേ തവ ക്ഷാര ഇവ പ്രഹാരഃ (50)

"നീ ഭർത്താവിൽ നിന്നു വേർപിരിഞ്ഞവളാണ്. മകളേ, ഇനി കുഞ്ഞുമായും വേർപിരിഞ്ഞാൽ ആപ്രഹരം നിനക്ക് മുറിവിൽ ചുണ്ണാമ്പു തേച്ചപോലെ അസഹ്യമായിരിക്കും."

ഏവം വിചിന്ത്യാകൃതിമത്ര പുത്രി!
പാഷാണഖണ്ഡേഽഹമലേഖിഷം ഭോഃ
ഇമാം ലിഖിത്വാ ച വിചിന്തയാമി
പ്രാണപ്രതിഷ്ഠാ വിധിമേവ യാവത് (51)

പശ്യാമ്യഹം ത്വാം തനയേന താവത്
സമാഗതാമത്ര സഹ പ്രിയേണ
പ്രാണപ്രതിഷ്ഠാമധുനാ വിചിന്ത്യാ-
നപേക്ഷിതാമസ്മി തതോ വിരക്തഃ (യുഗ്മകം) (52)

"മകളേ, ഇങ്ങിനെ ചിന്തിച്ച് ഒരു രൂപം മാത്രം ഞാനൊരു ശിലയിൽ വരച്ചിട്ടു. ഇതു വരച്ചുകഴിഞ്ഞാൽ ഞാനാലോചിച്ചത് അതിനു പ്രാണൻ കൊടുക്കാമെന്നാണ്. ഞാൻ കണ്ടതോ നീ നിന്റെ അരുമക്കുഞ്ഞുമായി തിരിച്ചുവന്നതും. ഇനി ചിത്രത്തിനു ജീവൻ വെപ്പിക്കുന്നത് ആവശ്യമില്ലല്ലോ അതുകൊണ്ട് ഞാന

തിൽ നിന്നു പിന്തിരിയുകയാണ്''

നൈവം ഭവാംശ്ചിന്തയതാം കഥഞ്ചിത്
പ്രാണപ്രതിഷ്ഠാം വിദധാതു ചാസ്യാം
ബാലോഽപരോ യേന ഭവേത്സഹായഃ
സംക്രീഡനേ മത്തനയസ്യ താവത് (53)

"അങ്ങ് ഒരിക്കലും അങ്ങിനെ ചിന്തിക്കരുതേ. പ്രാണൻ നൽകുന്ന കർമ്മം ചെയ്യൂ. തന്നിമിത്തം എന്റെ കുഞ്ഞിന് കളിക്കാൻ മറ്റൊരു കുട്ടിയെ ലഭിക്കുമല്ലോ''

ശ്രുത്വാ ഗിരോഽസ്യാ ലിഖിതാകൃതൗ സ
പ്രാണപ്രതിഷ്ഠാം വിധിനാ ചകാര
സമ്പന്നമാത്രേ ച വിധൗ കുമാരഃ
സമുത്ഥിതോഽഭൂത് സുകുമാര ഏകഃ (54)

സീതയുടെ ഇപ്രകാരമുള്ള വാക്കുകൾ കേട്ട് മഹർഷി താനെഴുതിയ ചിത്രത്തിനു വിധിപ്രകാരം ജീവൻ നൽകി. അതു കഴിയുമ്പോഴേക്കും സുന്ദരനായൊരു കുമാരൻ അതിൽനിന്നെഴുന്നേറ്റു വന്നു.

സൃഷ്ടം ഹി തസ്മൈ സ്വതപോബലേന
ലവേതി സംജ്ഞാം പ്രദദൗ മഹർഷിഃ
ആദായ ച പ്രയയൗ പ്രതീതാ
സീതാ ഋഷേഃ പാദയുഗം പ്രണമ്യ (55)

തപോബലം കൊണ്ടു താൻ സൃഷ്ടിച്ച ആ കുമാരനു മഹർഷി ലവനെന്ന പേർ നൽകി. മുനിയുടെ പാദങ്ങൾ വണങ്ങി. സീത അവനെയുമെടുത്തു പോയി.

(അനുഷ്ടുപ്പ്)

ഉഭാവപ്യർഭകൗ സൈഷാ ലാളയാമാസ യത്നതഃ
പോഷയാമാസ തൗ ചാപി മഹർഷ്യാശ്രമവർത്തിനീ (56)

മഹർഷിയുടെ ആശ്രമത്തിൽ താമസിച്ചുകൊണ്ട് സീത ഈ രണ്ടു കുട്ടികളെയും ശ്രദ്ധാപൂർവ്വം ലാളിച്ചുവളർത്തി.

# ഇരുപത്തിരണ്ടാം സർഗ്ഗം

## ലവമങ്കുടരാമസമാഗമോപാഖ്യാനം

### (അനുഷ്ടുപ്പ്)

**സുഖേന വസതോസ്തത്ര ബാലയോരുഭയോരപി**
**ദശ വർഷാണ്യതീതാനി വജ്മൃഗസ്യാശ്രമേ ഋഷേഃ (1)**

വജ്മൃഗമഹർഷിയുടെ ആശ്രമത്തിൽ സസുഖം വസിച്ച ആ രണ്ടു കുട്ടികൾക്കും പത്തു വയസ്സു തികഞ്ഞു.

**ബാലാവപി ച തൗ സന്തൗ സ്വസത്വേനാത്യരിച്യതാം**
**വീരാതിവീരാംസ്തരുണാൻ ദൃഢസംഹനനാനപി (2)**

അവർ കുട്ടികളായിട്ടും സ്വന്തം മനോബലംകൊണ്ട് വീരാതിവീരന്മാരും ദൃഢശരീരന്മാരുമായ യുവാക്കളെപ്പോലും കടത്തിവെട്ടി.

**താവംബാമേകദാഽമന്ത്ര്യ വനേ ദൂരം വിനിർഗ്ഗതൗ**
**അപശ്യതാം ച തത്രൈകം ദ്യാമാരോഹദ്ദ്രുമോത്തമം (3)**

ഒരിക്കൽ അവർ അമ്മയോടു സമ്മതം ചോദിച്ച് കാട്ടിൽ വളരെ ഉള്ളിലേക്കുപോയി. അവിടെ ആകാശത്തിലേക്കു വളർന്നു നിൽക്കുന്ന ഒരു വൃക്ഷം കണ്ടു.

**സകലേഽപി വനേ തത്ര നാസീത് പ്രാംശുസ്തഥാ ദ്രുമഃ**
**യഥാ സോഽദൃശ്യത സ്പ്രഷ്ടും ദ്യാമിവാസീത്സമുദ്യതഃ(4)**

ആ കാട്ടിലൊരിടത്തും അത്ര ഉയരമുള്ളൊരു മരമുണ്ടായിരുന്നില്ല. അതിന്റെ നിൽപുകണ്ടാൽ ആകാശംമുട്ടാൻ സൃഷ്ടിച്ചതാണെന്നേ തോന്നൂ.

**പരീക്ഷിതുമനാഃ സ്വസ്യ വിശിഖസ്യ ഗതിം തദാ**
**മഹാദ്രുമമമും താവന്മങ്കുടോ ലക്ഷ്യമാദധേ (5)**

തന്റെ അസ്ത്രത്തിന്റെ ഗതി പരീക്ഷിക്കാൻ മങ്കുടൻ ആ വന്മരത്തെ ലക്ഷ്യമായി സങ്കൽപിച്ചു.

**പ്രജഹാര സ വേഗേന വിശിഖം ലക്ഷ്യവേധിനം**
**ദ്രുമഃ പ്രഹൃതമാത്രോഽസൗ ദ്വിധായേന വ്യഭജ്യത (6)**

അവൻ ലക്ഷ്യം പിളർക്കുന്ന ഒരു അമ്പ് വേഗത്തിൽ എയ്തു. അതെയ്ത മാത്രയിൽത്തന്നെ ആ വന്മരം രണ്ടായിപ്പിളർന്നു.

താദൃശേതു മഹാവൃക്ഷേ ദ്വിധാ ഭഗ്നേ വിലക്ഷണേ
സാംരാവിണമഭുദ്യേന സർവ്വാ പൃഥ്വീ വ്യകമ്പത (7)

ആ വല്ലാത്ത വൻമരം രണ്ടായിപ്പിളർന്ന വേളയിൽ വലിയൊരു ശബ്ദമുണ്ടായി. ആ ശബ്ദത്തിൽ ഭൂമി ആകെ കുലുങ്ങി.

ഭയാർത്താഃ പ്രാണിനശ്ചാപി സർവ്വേ ചേരുരിതസ്തതഃ
ശിശ്രിയുസ്തേഷു കേചിച്ച ഗഹനാഃ കന്ദരാ ഗിരേഃ (8)

ഭയാർത്തരായ സകല ജീവജാലങ്ങളും അങ്ങുമിങ്ങും പലായനം ചെയ്തു. അവയിൽച്ചിലവ ഗിരിഗുഹകളിൽ അഭയം തേടി.

ദ്രുമഭഞ്ജനനിർഘോഷോ ഘോഷഃ പ്രളയവാതവത്
സർവ്വൈരപി ജനൈരത്ര സ്തൈഃ ശുശ്രുവേ പൃഥിവീഗതൈഃ (9)

മരം പിളർന്നപ്പോഴുണ്ടായ പ്രളയക്കാറ്റിനെ വെല്ലുന്ന ഉച്ചത്തിലുള്ള ശബ്ദം ഭൂമിയിലുള്ള എല്ലാ ആളുകളും കേൾക്കാനിടയായി.

രാമസ്യാപി സ നിർഘോഷോഽയോധ്യായാം ശ്രോത്രശഷ്കുലീ
പസ്പർശ യേന സുതരാമുദ്വിഗ്നാത്മാ ബഭൂവ സഃ (10)

ആ ശബ്ദം അയോധ്യയിലുണ്ടായിരുന്ന ശ്രീരാമന്റെ ശ്രോത്രപുടങ്ങളെയും സ്പർശിച്ചു. തന്മൂലം അദ്ദേഹം വളരെ വ്യാകുലചിത്തനായി.

കോഽയമേതാദൃശം ഘോഷം മയി നാരായണേ സ്ഥിതേ
മർത്ത്യലോകേ ജനയതി മാർഗ്ഗണീയോഽസ്തി സ ധ്രുവം(11)

ഇതി ബുദ്ധ്യാ സോഽശ്വമേധമാഹർത്തും യജ്ഞമുത്തമം
വിനിശ്ചികായ യേനാസാവന്വേഷ്ടും ശക്നുയാജ്ജനം.(12)

ഘോഷോഽതിഭീമോ ജനിതോ യേന സൃഷ്ടിവിദാരണഃ
ഗിരിർ ജ്വാലാമുഖ ഇവ സഹസാ ജീർണ്ണതാം ഗതഃ (കുളകം) (13)

"നാരായണനായ ഞാനിരിക്കെ മർത്ത്യലോകത്തിൽ ആരാണ് ഇത്തരമൊരു ഘോഷമുണ്ടാക്കുന്നത്?: അവനെ തീർച്ചയായും

അന്വേഷിക്കേണ്ടതുണ്ട്." എന്നു ചിന്തിച്ച് അദ്ദേഹം ഉത്തമമായ അശ്വമേധയാഗം നടത്താൻ തീരുമാനിച്ചു. അതിലൂടെ അഗ്നിപർവ്വതതുല്യം ലോകം പിളർന്നു അതിഭയങ്കരമായ ആ ശബ്ദമുണ്ടാക്കിയ വ്യക്തിയെ കണ്ടുപിടിക്കാൻ സാധിക്കുമെന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം.

ഏവം സങ്കൽപ്യ സ കൃതീ ജാത്യശ്വം മുമുചേ ശുഭം
ഹിമവത്സർവ്വശുഭ്രാംഗം പാദവൃന്ദേന ചാരുണം (14)
അന്ധം തമോവത് കൃഷ്ണാസ്യം ജവേ വാതസമം തഥാ
സ്വേനൈവ ലോകേ സദൃശമശ്വമേധായ പാർത്ഥിവഃ (15)
(യുഗ്മകം)

അങ്ങിനെ ചിന്തിച്ചുറപ്പിച്ച് അദ്ദേഹം ശുഭകരവും ഹിമാലയപർവ്വതംപോലെ വെളുത്തതും ചുവന്ന കാലുകളുള്ളതും കൂരിരുട്ടുപോലെ കറുത്തിരുണ്ട മുഖത്തോടുകൂടിയതും വേഗതയിൽ വായുതുല്യവും ഈ ലോകത്തിൽ തന്നോടു മാത്രം സദൃശവുമായ ഒരു പരിശുദ്ധാശ്വത്തെ യാഗത്തിനായി അഴിച്ചുവിട്ടു.

ആദിദേശ ഹനൂമന്തമനുഗന്തും സ വാജിനം
ഭരതേന സമം ചാഥ ശത്രുഘ്നേന നൃപോത്തമഃ (16)

ആ നൃപോത്തമൻ ഭരതനോടും ശത്രുഘ്നനോടും കൂടി ആ യാഗാശ്വത്തെ അനുഗമിക്കാൻ ഹനുമാനോട് ആവശ്യപ്പെട്ടു.

യോഽസ്യ മാർഗ്ഗം നിരുധ്യാത് വാഽരോഹേദ്വൈനം ച യോ ജനഃ
ദണ്ഡഭാക് സ ഭവേത് സത്യം രാജ്യദ്രോഹീതി ഘോഷിതഃ (17)
ഇതി ലേഖം ലേഖയിത്വാ ഗ്രീവായാം വിനിബധ്യ ച
ചരണായ യഥാകാമം തമശ്വം വ്യസൃജത് പ്രഭുഃ (യുഗ്മകം) (18)

ആരെങ്കിലും ആ യാഗാശ്വത്തെ വഴിതടയുകയോ അതിനുമേൽ കയറിയിരിക്കുകയോ ചെയ്താൽ അയാളെ രാജ്യദ്രോഹിയായി മുദ്രകുത്തി ശിക്ഷിക്കും എന്ന അറിയിപ്പ് തയ്യാറാക്കി കഴുത്തിൽ കെട്ടി ആ അശ്വത്തെ യഥേഷ്ടം സഞ്ചരിക്കാൻ ശ്രീരാമൻ വിട്ടഴിച്ചു.

ക്രമമാണഃ ക്രമേണാസാവശ്വോത്തമ ഉപാഗതഃ
തമേവ കാനനോദ്ദേശം യത്രാവർത്തത മങ്കുടഃ (19)

ചുറ്റിക്കറങ്ങിക്കൊണ്ട് ആ അശ്വം ക്രമേണ മങ്കുടൻ സ്ഥിതി ചെയ്തിരുന്ന അതേ കാട്ടിൽ പ്രവേശിച്ചു.

സംക്രീഡമാനഃ സ്വഭ്രാത്രാ ലവേന പരയാ മുദാ
വിചരന്തം ദിവ്യമശ്വമക്ഷിലക്ഷീചകാര സഃ (20)

സ്വസഹോദരനായ ലവനോടൊത്ത് ഏറ്റവും സന്തോഷത്തോടെ ക്രീഡിക്കുകയായിരുന്ന മങ്കുടൻ ദിവ്യമായ ആ അശ്വത്തെ ലാക്കാക്കി അമ്പുതൊടുത്തു.

തദ്രൂപേണ സമാകൃഷ്ടഃ സമയാ തം സമായയൗ
ആയാതമാത്രോ ഗ്രീവായാം ലംബമാനം ദദർശ സഃ (21)

ലേഖമസ്യ, യമാലോക്യ കസ്യായമതി വീര്യവാൻ
നൈവാബുദ്ധ തഥാ/പ്യത്ര കർത്തവ്യം പ്രത്യപദ്യത (22)

ആ അശ്വത്തിന്റെ രൂപംകണ്ട് ആകൃഷ്ടനായി അദ്ദേഹം അതിന്റെ അടുത്തുചെന്നു. ചെന്ന മാത്രയിൽ അദ്ദേഹം കണ്ടത് അതിന്റെ കഴുത്തിൽ ഒരറിയിപ്പു തൂക്കിയിട്ടിരിക്കുന്നതാണ്. ആ വീരന് അതാരുടേതാണെന്നു മനസ്സിലായില്ല. എന്നാലും താൻ ചെയ്യേണ്ടതെന്താണെന്ന് അദ്ദേഹം തീരുമാനിച്ചുറച്ചു.

അഹോ! ദൃപ്താക്ഷരവചോവിന്യാസോ യസ്യ കസ്യചിത്
ശാന്തം കോപാനലം താവദ്ഭൂയോ ജ്വലയതീവ മേ (23)

"അമ്പോ, ഏതോ ഒരുവൻ അഹങ്കാരംപൂണ്ട് എഴുതിക്കൂട്ടിയത് എന്റെ കെട്ടുപോയ ക്രോധാഗ്നിയെ വീണ്ടും ആളിക്കത്തിക്കുകയാണ്.

ഋഷയോ രാക്ഷസീമാഹുർവ്വാചമുന്മത്തദൃപ്തയോഃ
ദൃപ്തസ്യേയം മയാ നൈവ വാക് സോഢവ്യാ കദാചന (24)

ഭ്രാന്തന്റേയും അഹങ്കാരിയുടേയും വാക്കുകൾ രാക്ഷസീയമാണെന്നു മഹർഷിമാർ പറയുന്നു. ഈ അഹങ്കാരിയുടെ വാക്കുകളെ എനിക്ക് ഒരിക്കലും വെച്ചുപൊറുപ്പിക്കാനാവില്ല.

**ന ഹി നിഃക്ഷത്രിയാ പൃഥ്വീ ഗീരേവം യത്സമാദൃതാ**
**യോ വാ കോ വാ ഭവേദേഷ ദർശയിഷ്യാമി പൗരുഷം (25)**

ഇത്തരം വാക്കുകൾക്കു മുമ്പിൽ വണങ്ങിനിൽക്കാൻ മാത്രം ഈ ഭൂമിയിൽ ക്ഷത്രിയന്മാരില്ലാത്ത അവസ്ഥയൊന്നുമുണ്ടായിട്ടില്ല. ഇവൻ ആരുതന്നെയും ആവട്ടെ, എന്റെ പൗരുഷം ഞാൻ കാണിച്ചുകൊടുക്കുന്നുണ്ട്."

**ഇതി നിശ്ചിത്യ ബാലോഽസാവതിസാഹസികോ ഹസൻ**
**സത്രാ ലവേന സ്വഭ്രാത്രാ രുരോഹാശ്വം മുദായുതഃ (26)**

ഇപ്രകാരം തീരുമാനിച്ചുറപ്പിച്ച് വലിയ സാഹസക്കാരനായ ആ കുട്ടി ചിരിച്ചുകൊണ്ട് സഹോദരനായ ലവനോടൊത്ത് ആഹ്ലാദപൂർവ്വം ആ കുതിരപ്പുറത്തുകയറി.

**അവാഹയച്ച വേഗേന വനമധ്യേ സ വേഗവാൻ**
**അക്ഷമിഷ്ട ഹനൂമാംസ്തു തത് കൃത്യം നോ കഥഞ്ചന(27)**

അദ്ദേഹം അതിവേഗതയോടെ ആ കാട്ടിൽ ആ കുതിരപ്പുറത്ത് സവാരി ചെയ്തു. ആ പ്രവൃത്തി ഹനുമാന് ഒട്ടും ക്ഷമിക്കാനായില്ല.

**അനൗചിത്യകൃതാ ബാലലീലാപി ന ഭവേത്സതാം**
**ക്ഷമ്യാ തത് പ്രതികൂലത്വേ ത്വനിഷ്ടം സംഭവേദ് ബഹു (28)**

കുട്ടിക്കളിപോലും ഔചിത്യമില്ലാത്തതാണെങ്കിൽ സത്തുക്കൾക്കു പൊറുക്കാനാവില്ല. അത് എതിരായിപ്പോയാൽ പല അനിഷ്ടങ്ങളും സംഭവിക്കാമല്ലോ.

**അഹോ ധൃഷ്ട! കഥം നാമ രാമഭദ്രതുരംഗമം**
**മാതൃക്രോഡമിവാരൂഢോ വാഹയസ്യേവ വേഗതഃ (29)**

"എടോ ധിക്കാരീ, നീയെന്താണ് അമ്മയുടെ മടിയിൽ കയറിയിരിക്കുന്നപോലെ ശ്രീരാമന്റെ യാഗാശ്വത്തിൽ കേറി വേഗത്തിൽ സവാരിയോടുന്നത്?"

**അവതരാസ്മാത്ത്വരിതം യദി പ്രാണാഃ പ്രിയാസ്തവ**
**ദുശ്ചേഷ്ടാം ബാലകസ്യാപി ന ക്ഷമന്തേ മഹാജനാഃ (30)**

"ജീവനിൽ കൊതിയുണ്ടെങ്കിൽ വേഗം ഇറങ്ങിപ്പോ! വലിയവർ കുട്ടികളുടെ പോലും ദുശ്ചേഷ്ടിതികൾ പൊറുക്കില്ല!"

ദൃഷ്ട്വേമം പ്രതിരോധാർത്ഥമുദ്യതം മങ്കുടഃ കപിം
സസർജ്ജ ബാണം നിശിതം നിസ്സംജ്ഞം യശ്ചകാര തം (31)

ആ വാനരനെ ചെറുത്തുനിൽപ്പിനു സജ്ജനായിക്കണ്ട് മങ്കുടൻ അദ്ദേഹത്തിന്നെതിരെ മൂർച്ചയേറിയ ഒരു അസ്ത്രം തൊടുത്തുവിട്ടു. ഹനുമാൻ ബോധരഹിതനായി നിലംപതിക്കുകയും ചെയ്തു.

സംജ്ഞാം ലബ്ധ്വാ കപിരൂപം ബാലവത്സ്വം ചകാര സഃ
അഭ്യധാവച്ച വേഗേന ജിഘാംസുർഭ്രാതരാവുഭൗ (32)

ബോധം തെളിഞ്ഞപ്പോൾ ഹനുമാൻ തന്റെ വാനരരൂപം ഒരു കുട്ടിയുടേതാക്കി ആ രണ്ടു സഹോദരന്മാരെയും വധിക്കാനായി പുറകെ ഓടി.

പുനരപ്യഭവത്തസ്യ പൂർവ്വവദ് ദുർഗതിഃ കപേഃ
മങ്കുടേന സ വീരേണ ഹതപ്രായത്വമാപിതഃ (33)

വീണ്ടും ഹനുമാന് പഴയതുപോലെത്തന്നെ സംഭവിച്ചത് ദുർഗ്ഗതിയാണ്. വീരനായ മങ്കുടൻ അദ്ദേഹത്തെ മൃതപ്രായനാക്കിത്തീർത്തു.

തദൈവ ദൃഷ്ടിഃ പതിതാ ലവസ്യാസ്മിൻ വിലക്ഷണേ
കപൗ സ ദൃഷ്ടവാംശ്ചൈനം വസാനം വാസസീ ശുഭേ (34)

അപ്പോഴാണ് ആ അസാധാരണനായ വാനരനിൽ ലവന്റെ ദൃഷ്ടി നിപതിച്ചത്. ലവനദ്ദേഹത്തെ ശുഭ്രവസ്ത്രങ്ങൾ അണിഞ്ഞിരിക്കുന്നവനായിക്കണ്ടു.

വസാനം വാസസീ ദൃഷ്ട്വാ തം സവിസ്മയമായയൗ
തഥൈവ മങ്കുടശ്ചാപി വിസ്മയം പരമാഗതഃ (35)

അദ്ദേഹത്തെ വസ്ത്രധാരിയായിക്കണ്ട് ലവൻ ആശ്ചര്യഭരിതനായി. അതുപോലെ മങ്കുടനും ഏറ്റവും വിസ്മയം പ്രാപിച്ചു.

കപിരേഷ ന ഹന്തവ്യ ഇതി ബുദ്ധിം സമാശ്രിതൗ
സന്ദാനിതം വിദധതുസ്തം തൗ ശൂരശിരോമണീ (36)

വീരാഗ്രണികളായ അവരിരുവരും ആ കുരങ്ങനെ വധിക്കുന്നത് ശരിയല്ലെന്നു തീരുമാനിച്ച് വരിഞ്ഞുകെട്ടിയിട്ടു.

**സ്വസ്വാമിനമൃതേ നൈനം ശക്തോ മോചയിതും ജനഃ**
**ഇതി തൗ ചക്രതുസ്തത്ര വ്യവസ്ഥാം സുദൃഢാം കപേഃ (37)**

സ്വന്തം സ്വാമിക്കല്ലാതെ മറ്റാർക്കും അദ്ദേഹത്തെ മോചിപ്പിക്കാനാവില്ലെന്ന് അവർ ഉറപ്പുവരുത്തി.

**സംജ്ഞാഹീനഃ കപിരഭൂത് പ്രാപിതോ ബന്ധനം യദാ**
**സംജ്ഞാം ലബ്ധ്വാ തു സുതരാമസകൗ സമതപ്യത (38)**

കെട്ടിയിട്ട സമയത്തു ഹനുമാനു ബോധമുണ്ടായിരുന്നില്ല. ബോധം തെളിഞ്ഞുവന്നപ്പോൾ അദ്ദേഹം വല്ലാതെ ദുഃഖിതനായി.

**ദൗർഭാഗ്യസ്യ ന മേ സീമാ സർവേഷാം പശ്യതാമഹം**
**ബാലാഭ്യാം ഗമിതസ്താവദ് ദയനീയാമിമാം ദശാം (39)**

"എന്റെ നിർഭാഗ്യത്തിനൊരതിരില്ലാതെ പോയല്ലോ. എല്ലാവരും നോക്കിനിൽക്കെ രണ്ടു കുട്ടികൾ എന്നെ ഈ അവസ്ഥയിലാക്കിയിരിക്കുകയാണ്.

**സുതഃ പ്രഭഞ്ജനസ്യാഹം പ്രഭഞ്ജനസമോ ജവേ**
**വജ്രാംഗശ്ച ബലീ ചാപി ബാലാഭ്യാമേവ നിർജിതഃ (40)**

വായുപുത്രനും വേഗത്തിന്റെ കാര്യത്തിൽ വായുതുല്യനും വജ്രംപോലുള്ള അംഗങ്ങളോടു കൂടിയവനും കരുത്തുറ്റവനുമായിട്ടും എന്നെ ഈ കുട്ടികൾ തോൽപിച്ചിരിക്കുന്നു.

**സാമാന്യകപിവച്ചാപി ബദ്ധഃ ശോചാമി നൈവ ച**
**ശക്തോഽസ്മി പ്രതിവിധാതും വിധാതുഃ ശാസനാദഹം (41)**

ഒരു സാധാരണ കുരങ്ങിനെയെന്നോണമാണ് എന്നെ കെട്ടിയിട്ടിരിക്കുന്നതെന്നതുകൊണ്ട് ഞാൻ ദുഃഖിക്കുന്നു. ബ്രഹ്മാവിന്റെ കൽപനപ്രകാരം എനിക്ക് ഒന്നും തിരിച്ചുചെയ്യാൻ പറ്റുന്നുമില്ല.

**ചഞ്ചലാഭ്യാമർഭകാഭ്യാം ദൃഢം ബദ്ധോഽസ്മി രജ്ജുഭിഃ**
**കിം മാം ഭരതശത്രുഘ്നൗ ന മോചയിതുമർഹതഃ (42)**

രണ്ടു വികൃതിക്കുട്ടികൾ എന്നെ കയർകൊണ്ട് വരിഞ്ഞു

കെട്ടിയിരിക്കയാണ്. എന്തേ ഭരതനും ശത്രുഘ്നനും എന്നെ മോചിപ്പിച്ചുകൂടാത്തത്?''

**ഇതി ദുഃഖഭരാക്രാന്തഹൃദയഃ കപിപുംഗവഃ**
**തദാ ഭരതശത്രുഘ്നാവുപസന്നോ്തിലജ്ജിതഃ (43)**

ഇപ്രകാരം ദുഃഖഭാരാക്രാന്തഹൃദയനായ ആ കപിശ്രേഷ്ഠൻ അതിലജ്ജിതനായി ഭരതശത്രുഘ്നന്മാരെ സമീപിച്ചു.

**തൗ ച സംപ്രാർത്ഥയാഞ്ചക്രേ സംബന്ധസ്യ വിമോചനം**
**ന ശേകതുശ്ച തത്രൈതൗ പ്രയത്നം പരമാസ്ഥിതൗ (44)**

തന്നെ കെട്ടഴിച്ചുവിടാൻ അദ്ദേഹം അവരോടഭ്യർത്ഥിച്ചു. എന്നാൽ എത്രയൊക്കെ പണിപ്പെട്ടിട്ടും അവർക്ക് അതിനുമാത്രം കഴിഞ്ഞില്ല.

**ആവാം മഹാരഥൗ നാമ കഥം ഛേത്തും ന ശക്നുവഃ**
**രജ്ജുജാലം ബാലകൃതമിതി തൗ വിസ്മയം ഗതൗ (45)**

''നാം ഇത്ര മഹാരഥന്മാരായിട്ടും ഈ കുട്ടികൾ കെട്ടിയ കയറിന്റെ കെട്ടറുക്കാൻ എന്തേ നമുക്കു കഴിയാത്തത്?'' എന്ന് അവർ ആശ്ചര്യപ്പെട്ടു.

**തത് പ്രയത്നം സമാലോക്യ വിഫലം കപിപുംഗവഃ**
**കരുണാം ച ദശാം സ്വസ്യ നൈരാശ്യം പരമം ഗതഃ (45)**

അവരുടെ നിഷ്ഫലമായ പ്രയത്നവും തന്റെ ദയനീയാവസ്ഥയും കണ്ട് ഹനുമാൻ നൈരാശ്യത്തിന്റെ പാരമ്യത്തിലെത്തി.

**കിം മമാത്ര പ്രകർത്തവ്യം വർത്തിതവ്യം കഥം ച വാ**
**വിപദംഭോധിമഗ്നസ്യ തരിഃ കോ വാ ഭവേന്മമ (47)**

''ഞാനിനിയെന്തു ചെയ്യണം? എങ്ങിനെ ഇനി ജീവിക്കും? ആപത്സമുദ്രത്തിൽ മുങ്ങിയ എനിക്ക് ഒരു തോണിയായി എന്താണുള്ളത്?

**അഥവാ ശരണം യാമി രാമമേവ പ്രഭും ദ്രുതം**
**ശരണം സ ശരണ്യാനാം സ ഏവ പരമാ ഗതിഃ (48)**

അല്ലെങ്കിൽ ഞാൻ പ്രഭുവായ ശ്രീരാമനെത്തന്നെ ഉടൻ ശര

ണം പ്രാപിക്കട്ടെ. ശരണാഗതർക്കു ശരണമാണദ്ദേഹം. പരമമായ ഗതിയും അദ്ദേഹം തന്നെ.

**പരം കഥമഹം യായാം ദശാമേതാദൃശീം ഗതഃ**
**സഞ്ചരേയ പഥാ കേന വിധിർനിഷ്കരുണോ മയി (49)**

പക്ഷേ ഈ അവസ്ഥയിൽ ഞാനെങ്ങനെയാണ് അദ്ദേഹത്തെ സമീപിക്കുക? ഏതു വഴിയിലൂടെ പോകും? വിധി എന്നോടു നിഷ്ക്കരുണമാണല്ലോ.

**യദി വ്യോമപഥേനാഹം സഞ്ചരേയ തദാ ധ്രുവം**
**ദേവാ ഉപഹസിഷ്യന്തി ദൃഷ്ട്വൈതാദൃഗ്ദശം തു മാം (50)**

ഞാൻ ആകാശമാർഗ്ഗത്തിലൂടെയാണ് പോകുന്നതെങ്കിൽ ദേവന്മാർ ഈ അവസ്ഥയിൽ എന്നെക്കണ്ടാൽ പരിഹസിക്കും.

**അയോധ്യാം ന വ്രജാമ്യേവ തർഹി നൈവാസ്തി മേ ഗതിഃ**
**രജ്ജുസന്ദാനിതേനൈവ മയാ കഷ്ടാശ്രിതേന ച (51)**
**കൃത്സ്നമായുർവേദ് യാപ്യമഹോ യാപ്യാ മമ സ്ഥിതിഃ**
**ഗച്ഛാമി വാ നവേത്യത്ര നിർണ്ണയഃ കഠിനോഽധുനാ (52)**
**(യുഗ്മകം)**

ഞാനയോധ്യയിലേക്കു പോകുന്നില്ലെങ്കിലോ, എങ്കിലെനിക്ക് ഒരു ഗതിയുമില്ല. കയർകൊണ്ടു കെട്ടിയിട്ടതു നിമിത്തം കഷ്ടാവസ്ഥയിലായ എനിക്ക് ആയുസ്സു മുഴുവൻ ഇങ്ങിനെ പോക്കേണ്ടിവരും. അയ്യോ! കഷ്ടം തന്നെ എന്റെ അവസ്ഥ! പോകണോ വേണ്ടയോ എന്നു തീരുമാനിക്കുന്നത് ഇപ്പോൾ കഠിനമായിരിക്കുന്നു."

**ഇതി സഞ്ചിന്ത്യ സഞ്ചിന്ത്യ നോപായം സമവേക്ഷ്യ ച**
**അയോധ്യാഗമനേ താവത്സ്വാം മതിം വിദധേ കപിഃ (53)**

ഇപ്രകാരം ആലോചിച്ചാലോചിച്ച് ഹനുമാൻ ഉപായമൊന്നും കാണാതെ അവസാനം അയോധ്യയിലേക്ക് പോകാൻതന്നെ നിശ്ചയിച്ചു.

ഗച്ഛൻ വിഹായസാ ചാപി ക്ഷണൈഃ കതിപയൈഃ പ്രഭും
ഉപേയിവാൻ യഥാവൃത്തം സർവ്വം പ്രണിജഗാദ ച (54)

ചില നിമിഷങ്ങൾകൊണ്ട് ആകാശമാർഗ്ഗം സഞ്ചരിച്ച് സ്വാമിയുടെ സമീപത്തെത്തിയ ഹനുമാൻ നടന്നതെല്ലാം അദ്ദേഹത്തിനു വിവരിച്ചുകൊടുത്തു.

ശ്രുത്വാ ദൃഷ്ട്വാ ച തത്സർവ്വം പ്രഭുശ്ചുക്രോധ ഭൂരിശഃ
ഭക്താവമാനതാം നൈവ സഹന്തേ ഭക്തവത്സലാഃ (55)

അതെല്ലാം കണ്ടും കേട്ടും സ്വാമി ക്രുദ്ധനായി. ഭക്തന്മാർക്കു നേരിടേണ്ടിവരുന്ന അവമാനം ഭക്തവത്സലന്മാർ പൊറുക്കാറില്ലല്ലോ.

അന്യത്സർവ്വം വിഹായസൗ കപിനാ സഹ വീര്യവാൻ
തത്ക്ഷണം നിര്യയൗ താവദ്വനോദ്ദേശം രഘൂദ്വഹഃ (56)

മറ്റെല്ലാ കാര്യങ്ങളുമൊഴിവാക്കി വീര്യവാനായ അദ്ദേഹം ഹനുമാനോടൊത്ത് ഉടൻതന്നെ കാട്ടിലേക്ക് പുറപ്പെട്ടു.

അകാലഹീനം ച പ്രാപ തദ്വനം യത്ര ബാലകൗ
സംക്രീഡമാനാവന്യോന്യമാസതാം പരയാ മുദാ (57)

ഒട്ടും കാലതാമസം കൂടാതെതന്നെ അദ്ദേഹം ആ കുട്ടികൾ ഏറെ സന്തോഷത്തോടെ പരസ്പരം ക്രീഡിച്ചുകൊണ്ടിരിക്കുകയായിരുന്ന ആ വനത്തിലെത്തിച്ചേർന്നു.

പരുഷാക്ഷരയാ വാചാ ദണ്ഡനീയാവിതി സ്മരൻ
സ തൗ നിർഭർത്സയാമാസ മാ ചാപലമിതി ബ്രുവൻ (58)

ഇവരെ പരുഷവാക്കുകൾ കൊണ്ട് ശാസിക്കേണ്ടതുണ്ടെന്നോർത്ത് അദ്ദേഹം "വെറുതെ ചാപല്യം കാണിക്കേണ്ടെ"ന്ന് അവരെ ഭർത്സിച്ചു.

തസ്യ നിർഭർത്സനം താവത്തയോർബാലകയോസ്തദാ
ക്രോധാഗ്നിം ദീപയാമാസ ഘൃതധാരേവ സന്തതാ (59)

നെയ്യു ധാരയായി ഒഴിച്ചാലെന്നോണം അദ്ദേഹത്തിന്റെ ആ ഭർത്സനം ആ കുട്ടികളുടെ ക്രോധാഗ്നിയെ ആളിക്കത്തിക്കയാ

ണുണ്ടായത്.

**സിംഹനാദസ്തയോരാസീത്സിംഹശാബകയോരിവ**
**ഗജേന്ദ്രാലോകനേ താവന്നൃപേന്ദ്രാലോകനേ സതി (60)**

ആ രാജാവിനെക്കണ്ടപ്പോൾ അവർക്ക് ആനയെക്കണ്ട സിംഹക്കുട്ടികൾക്കെന്നോണം സിംഹത്തിന്റെ നാദം കൈവന്നു.

**ആസ്ഫാലയൻ ഘോരഘോഷാം ധനുർജ്യാം മങ്കുടോ മുഹുഃ**
**അവസൃജംശ്ച ഫൂൽക്കാരം പദാ സ്പൃഷ്ട ഇവോരഗഃ (61)**

മങ്കുടൻ ഘോരശബ്ദം മുഴക്കുന്ന ഞാൺ വീണ്ടും വീണ്ടും വലിച്ചുനീട്ടിക്കൊണ്ട് കാൽച്ചവിട്ടേറ്റ പാമ്പിനെപ്പോലെ ഫൂൽക്കാരം പുറപ്പെടുവിച്ചു.

**പ്രജ്വലത്ക്രോധതാമ്രാക്ഷോ ബാലസൂര്യ ഇവാപരഃ**
**ഓജസ്വിനീം തദാ തത്ര ഗിരമേവം സമാദദേ (62)**

കത്തുന്ന ക്രോധാഗ്നിയിൽ കണ്ണുതുടുത്ത് മറ്റൊരു ബാലസൂര്യനെപ്പോലെ തോന്നിപ്പിച്ച അദ്ദേഹം ഉശിരോടെയുള്ള ഈ വാക്കുകൾ പറഞ്ഞു:

**ന ദോഷ ആവയോരേഷ യദശ്വോ ഭവതാമയം**
**ആവാഭ്യാം നിഗൃഹീതോഽത്ര വാഹിതശ്ച വനാന്തരം (63)**

"താങ്കളുടെ ഈ കുതിരയെപ്പിടിച്ച് വനാന്തരത്തിലേക്കു കൊണ്ടുപോയതിൽ ഞങ്ങൾക്കിരുപേർക്കും ഒരു പിഴവും പറ്റിയിട്ടില്ല.

**ദോഷസ്തു ഭവതാമേവ യല്ലേഖോ ദൃപ്തഭാവതഃ**
**അതിസൃഷ്ടോ ഭവദ്ഭിര്യം മാദൃശോ വിഷഹേത നോ (64)**

ഞങ്ങളെപ്പോലുള്ളവർക്ക് പൊറുക്കാൻ പറ്റാത്ത വിധമുള്ളൊരെഴുത്ത് ധിക്കാരപൂർവ്വം പുറത്തുവിട്ട താങ്കളുടേതാണ് തെറ്റ്.

**ന ഹി നിഃക്ഷത്രയാ രാജൻ! പൃഥ്വീ സചരാചരാ**
**അഹമത്ര പ്രതീരോധം ഭവതാം കർത്തുമുദ്യതഃ (65)**

രാജാവേ! സചരാചരമായ ഈ ഭൂമിയിൽ ക്ഷത്രിയന്മാർ ഇല്ലാതായിട്ടൊന്നുമില്ല. താങ്കൾക്കു ചെറുത്തുനിൽപ്പു നൽകാൻ ഞാനിവിടെ ഇതാ തയ്യാറായിരിക്കുന്നു.

**യദ്യസ്തി ശക്തിർഭവതാം യോദ്ധവ്യം വാ മയാ സഹ**
**നിവർത്തിതവ്യം ദേശം വാ സ്വം പ്രഹീണപരാക്രമഃ (66)**

ചുണയുണ്ടെങ്കിൽ എന്നോട് ഏറ്റുമുട്ടുക. ഇല്ലെങ്കിൽ പരാക്രമമെല്ലാം വാർന്നുപോയ അവസ്ഥയിൽ സ്വന്തം നാട്ടിലേക്ക് മടങ്ങിപ്പൊയ്ക്കൊൾക!

**ന മേഘഗർജനം സഹ്യം ശരഭാണാം കഥഞ്ചന**
**യുദ്ധം മേ ദീയതാം രാജന്നഹം ശരഭശാബകഃ (67)**

എട്ടടിമാനുകൾക്കു സഹിക്കാവുന്നതല്ല മേഘഗർജനം. രാജാവേ, എനിക്ക് യുദ്ധം നൽകിയാലും. ഞാനൊരു എട്ടടിമാൻ കുട്ടിയാണ്."

**ഇത്യുക്ത്വാ സ ശരം ഘോരം രാമപ്രഭുമവാസൃജത്**
**ജാജ്വല്യമാനഃ ക്രോധേന സ ചാപി പ്രാഹിണോച്ഛരം (68)**

ഇത്രയും പറഞ്ഞശേഷം മങ്കുടൻ ഒരു ഉഗ്രമായ അസ്ത്രം രാമന്റെ നേർക്ക് തൊടുത്തുവിട്ടു. ക്രോധംകൊണ്ട് കത്തിയെരിയുകയായിരുന്ന രാമനും ഒരമ്പ് തിരിച്ചയച്ചു.

**ഏതാവുഭൗ ശരൗ ഹന്ത! ലക്ഷ്യഭ്രഷ്ടൗ ബഭൂവതുഃ**
**പരസ്പരേണ സംശ്ലിഷ്യ പേതതുശ്ച മഹീതലേ (69)**

അത്ഭുതം! ആ രണ്ടമ്പുകളും ലക്ഷ്യം തെറ്റി പരസ്പരം ചേർന്ന് ഭൂമിയിൽ വീണു.

**നാസ്വാദിതചരം പുത്രരക്തം രാമശരേണ ഹി**
**ന ചൈവ സ്വപിതു രക്തം മങ്കുടസ്യ ശരേണ വാ (70)**

രാമന്റെ അമ്പ് മകന്റെ രക്തം മുമ്പു രുചിച്ചിട്ടുണ്ടായിരുന്നില്ല. സ്വന്തം അച്ഛന്റെ രക്തം മങ്കുടന്റെ ശരവും മുമ്പാസ്വദിച്ചിട്ടുണ്ടായിരുന്നില്ല.

**ന കേവലമിദം താവത്തത്ര ചിത്രമിവാഭവത്**
**അപരം ചാഽപി സുതരാം വിലക്ഷണമഭൂത്തദാ (71)**

ഇതു മാത്രമല്ല അവിടെ സംഭവിച്ച വിചിത്ര കാര്യം. മറ്റൊരു

സാധാരണ സംഭവവും അവിടെ അരങ്ങേറി.

മങ്കുടസ്യ പ്രവീരസ്യ സായകോ നിശിതഃ ക്ഷണാത്
പരിവൃത്തഃ പുഷ്പരാശൗ രാമപാദാവപൂജയത് (72)

വീരനായ മങ്കുടന്റെ മൂർച്ചയേറിയ അമ്പ് നിമിഷംകൊണ്ട് പുഷ്പരാശിയാൽ മൂടപ്പെട്ട് രാമപാദങ്ങളെ പൂജിച്ചു.

തദ് ദൃഷ്ട്വാഽത്യദ്ഭുതം ദൃശ്യം സുതരാം രോമഹർഷണം
ബാലസ്യ വിഷയേ ജ്ഞാതും സമൈഹത രഘൂത്തമഃ (73)

ഏറ്റവും രോമാഞ്ചകരമായ ആ അത്ഭുതക്കാഴ്ചകണ്ട് ശ്രീരാമൻ ആ ബാലകനെക്കുറിച്ച് കൂടുതലറിയാൻ ആഗ്രഹിച്ചു.

തമന്വയുങ്ക്ത ബാലം സ കസ്യ ത്വമിതി മാം വദ
ന പൃഥഗ്ജനവത് ഭാസി സർവ്വം തേഽസ്തി വിലക്ഷണം (74)

അവനോടദ്ദേഹം ഇപ്രകാരമാരാഞ്ഞു. "നീ ആരുടെയാണ്? നീ സാധാരണക്കാരെപ്പോലെയാണെന്നു തോന്നുന്നില്ല. നിന്റെ എല്ലാ കാര്യവും അസാധാരണം തന്നെ."

തമൂചേ മങ്കുടോ രാമ! സീതായാ അസ്മ്യഹം സുതഃ
വജ്മൃഗസ്യാശ്രമേ പുണ്യേ നിവസാമി തയാ സഹ (75)

മങ്കുടൻ അദ്ദേഹത്തോട് പറഞ്ഞു, "ഹേ രാമ! സീതയുടെ മകനാണ് ഞാൻ. വജ്മൃഗമുനിയുടെ ആശ്രമത്തിൽ അമ്മയോടൊത്താണ് കഴിയുന്നത്."

തച്ഛ്രുത്വാ രാമഭദ്രസ്യ ഹൃദയേ ന മമുർമുദഃ
അസംഭാവിതസംപ്രാപ്തിഃ കസ്യ മാദായ നോഭവേത് (76)

അതുകേട്ട മാത്രയിൽ രാമനുണ്ടായ സന്തോഷം ഹൃദയത്തിലൊതുങ്ങിയില്ല. അചിന്ത്യമായതു ലഭിച്ചാൽ അത് ആർക്കാണ് സന്തോഷം പകരാത്തത്!

മമൈവായം സുത ഇതി തം ദ്രുതമുപാഗമത്
പ്രഹർഷനിർഭരശ്ചാപി സമാലിംഗത് പുനഃപുനഃ (77)

"ഇത് എന്റെതന്നെ പുത്രനാണെ" ന്ന് അദ്ദേഹം പെട്ടെന്ന് തന്നെ തിരിച്ചറിഞ്ഞു. ആനന്ദം നിറഞ്ഞ് അവനെ വീണ്ടും

വീണ്ടും പുണരുകയും ചെയ്തു.

**സ്വേന സാമ്യം ച തസ്യാസീത് പ്രകടം സൂക്ഷ്മദർശനേ**
**തച്ച ഭൂയോ മുദം തസ്യാജനയദ്രോമഹർഷിണീം (78)**

സൂക്ഷ്മമായി നോക്കിയപ്പോൾ മകനു താനുമായി സാമ്യമുള്ളതായി അദ്ദേഹത്തിനു വെളിപ്പെട്ടു. അതാകട്ടെ അദ്ദേഹത്തിനു രോമാഞ്ചകരമായ ആഹ്ലാദം നൽകുകയും ചെയ്തു.

**ശിരസ്യജിഘ്രദേനം സ ഹർഷാശ്രുഭരിതേക്ഷണഃ**
**സവിഗ്രഹം സ്ഥിതം പാർശ്വേ മനോരഥമിവാത്മനഃ (79)**

ആനന്ദാശ്രു നിറഞ്ഞ കണ്ണുകളോടെ അദ്ദേഹം തന്റെ അടുക്കൽ ശരീരമെടുത്തു നിലകൊള്ളുന്ന മനോരഥംപോലെയുള്ള മകന്റെ ശിരസ്സുമുകർന്നു,

**സീതാ/പി ജീവതീത്യസ്യ ഭൂയസീം മുദമാവഹത്**
**സാനുഷംഗാണി സന്ത്യേവ കല്യാണാനി മഹീതലേ (80)**

സീതയും ജീവിച്ചിരിക്കുന്നുണ്ടെന്നറിഞ്ഞത് അദ്ദേഹത്തിന്റെ സന്തോഷത്തിനാക്കം കൂടി. ഈ ലോകത്തിൽ മംഗളങ്ങൾ എല്ലാ തുടർച്ചകളോടും കൂടിയാണല്ലോ വന്നുചേരുന്നത്.

**പുത്രസ്യ ലാഭേന സമം പത്നീലാഭോ /പി ചേദ് ഭവേത്**
**സകൃദേവാർപയേദ്ധാതാ ദ്വേ ഫലേ അമൃതോപമേ (81)**

പുത്രലാഭത്തോടെ പത്നീലാഭവും ഉണ്ടായാൽ ഈശ്വരൻ അമൃത തുല്യമായ രണ്ടു ഫലങ്ങൾ ഒരുമിച്ചു നൽകുന്നതുപോലെയായേനെ അത്.

**കിമതഃ പരമിഷ്ടം സ്യാത് പ്രിയം വാ കിമതഃ പരം**
**മമാന്ത ഇവ ദുഃഖാനാമയം ബാല ഉപസ്ഥിതഃ (82)**

“ഇതിലും വലുതായിട്ടെന്തിഷ്ടമാണുള്ളത്! ഇതിലും പ്രിയമായെന്തുള്ളൂ? എന്റെ എല്ലാ ദുഃഖങ്ങളുടെയും അറുതിയെന്നോണമാണീ കുട്ടി വന്നുചേർന്നിരിക്കുന്നത്”

**കിന്തു സീതാ പ്രമീതേതി ലക്ഷ്മണഃ പ്രോക്തവാൻ പുരാ**
**സാ ജീവതീതി സംഭാവ്യം കഥമേതന്നു സാംപ്രതി (83)**

"എന്നാൽ സീത മരിച്ചുപോയെന്നാണല്ലോ ലക്ഷ്മണൻ പറഞ്ഞത്. അവൾ ജീവിച്ചിരിക്കുന്നുണ്ടെന്നത് എങ്ങിനെ ഇപ്പോൾ സംഭവ്യമാകും?"

സ്ഥിതിം സമ്യക് വിവേക്തും സ പൃഷ്ടവാൻ ലക്ഷ്മണം തദാ
യഥാസ്ഥിതി സമാഖ്യാഹി കിം ന സീതാ ഹതാ ത്വയാ (84)

നിജസ്ഥിതി കൃത്യമായറിയാൻ അദ്ദേഹം ലക്ഷ്മണനോടു തന്നെ ചോദിച്ചു. "ഉള്ളത് അതുപോലെ പറയൂ. നീ സീതയെ വധിക്കുകയുണ്ടായില്ലേ?"

നൃക്ഷേണ ലക്ഷ്മണഃ പ്രാഹ സർവ്വം വൃത്തം പുരാതനം
ആകർണ്ണ്യ രാമചന്ദ്രോ യത്പരം സന്തോഷമായയൗ (85)

പണ്ടു നടന്ന കാര്യങ്ങളെല്ലാം ലക്ഷ്മണൻ അതേപടി വിവരിച്ചു. അതെല്ലാം കേട്ടപ്പോൾ ശ്രീരാമന് ഏറ്റവുമധികം സന്തോഷമാണുണ്ടായത്.

ത്വയാ സമ്യക് കൃതം താത ത്വം മമാനന്ദവർധനഃ
ഇത്യുക്ത്വാഽവരജം ഭൂയോ ഭൂയശ്ച പരിഷസ്വജേ (86)

"വത്സ, നീ ചെയ്തത് ഏറ്റവും നന്നായി. നീ എന്റെ ആനന്ദം വർധിപ്പിച്ചവനാണ്" എന്നു പറഞ്ഞ് അദ്ദേഹം അനുജനെ വീണ്ടും വീണ്ടും ആശ്ലേഷിച്ചു.

തതഃ സ മങ്കുടം പ്രാഹ സ്നേഹസിക്തേന ചേതസാ
വത്സ! ദ്രഷ്ടും ത്വദീയാംബാമഹമസ്മി സമുത്സുകഃ (87)

അതിനുശേഷം അദ്ദേഹം സ്നേഹാർദ്രമായ മനസ്സോടെ മങ്കുടനോട് പറഞ്ഞു. "മകനേ, നിന്റെ അമ്മയെക്കാണാൻ എന്റെ മനസ്സ് ഏറെ വെമ്പൽകൊള്ളുന്നു."

തേനോമിതി സതി പ്രോക്തേ സഹ തേന ലവേന ച
വജ്മൃഗസ്യാശ്രമമൃഷേഃ സദ്യഃ സ പ്രസ്ഥിതോഽഭവത് (88)

മകൻ "അങ്ങിനെതന്നെ" യെന്നു പറഞ്ഞപ്പോൾ അദ്ദേഹം അവനോടും ലവനോടും കൂടി ഉടൻതന്നെ വജ്മൃഗന്റെ ആശ്രമത്തിലേക്കു പുറപ്പെട്ടു.

അല്പീയസൈവ കാലേന തം ച പ്രാപ്തോഽഭവത് പ്രഭുഃ (89)
സമങ്കുടലവശ്ചാപി സമഗംസ്ത സ സീതയാ

അല്പസമയത്തിനുള്ളിൽത്തന്നെ അദ്ദേഹം അവിടെ എത്തിച്ചേർന്നു. മങ്കുടനോടും ലവനോടും കൂടി അദ്ദേഹം സീതയുടെ അടുക്കലേക്കു ചെന്നു.

തത്ര വൃത്തം യഥാവൃത്തമർഭകൗ താമവോചതാം
രാമേണ സഹ യുദ്ധം ച തേന സംഗമമേവ ച (90)

അവിടെ വെച്ചുനടന്ന സംഭവങ്ങളെല്ലാം കുട്ടികൾ സീതയ്ക്ക് വിവരിച്ചുകൊടുത്തു- രാമനോടുള്ള യുദ്ധവും അദ്ദേഹത്തോടുള്ള സമാഗമവുമെല്ലാം.

(ഉപജാതി)

അബോധയേതാം നിഖിലേന വൃത്തം
സ്വാം മാതരം തൗ ലവമങ്കുടൗ ദ്രാക്
രാമേണ യുദ്ധം ച സമാഗമം ച
പ്രാപ്തിം വനാത് പുണ്യതമാശ്രമം ച (91)

രാമനോടുള്ള യുദ്ധവും പിതൃസമാഗമവും പുണ്യാശ്രമപ്രാപ്തിയുമുൾപ്പെടെ നടന്ന സംഭവങ്ങളെല്ലാം തന്നെ ലവനും മങ്കുടനും അമ്മക്കു വിവരിച്ചുകൊടുത്തു.

# ഇരുപത്തിമൂന്നാം സർഗ്ഗം

## സീതാപാതാളപ്രവേശോപാഖ്യാനം

### ഇന്ദ്രവജ്ര, ഉപജാതി

**ദൃഷ്ട്വാ തു രാമം സമുപസ്ഥിതം സ്വേ**
**സാക്ഷാത് കുടിരോ ജനകാത്മജാ സാ**
**സ്ഥാതും ന ശക്താ ന ച വാ പ്രയാതും**
**ഗതാതരംഗേഷ്വിവ രാജഹംസീ** (1)

ശ്രീരാമൻ തന്റെ കുടിലിൽ നേരിട്ടുവന്നുചേർന്നതുകണ്ട് സീത ഗംഗാതരംഗങ്ങളിൽപ്പെട്ട അരയന്നപ്പിടയെപ്പോലെ അവിടെത്തന്നെ നിൽക്കാനോ അവിടെനിന്നു പോകാനോ വയ്യാത്ത അവസ്ഥയിലായി.

**ചിരാദദൃഷ്ടം പ്രവിലോക്യ രാമ-**
**മുപോഷിതാഭ്യാമിവ ലോചനാഭ്യാം**
**പപൗ യയൗ നൈവ ച തൃപ്തിമേഷാ**
**നിമേഷമാത്രം ച തതോഽന്യഥാഽഭൂത്** (2)

തന്റെ ഉപവാസമനുഷ്ഠിക്കുന്നതോ എന്നു തോന്നിക്കുന്ന കണ്ണുകൾ കൊണ്ട്, ഏറെക്കാലത്തിനുശേഷം ആദ്യമായിക്കാണുന്ന ശ്രീരാമനെ പാനം ചെയ്തിട്ട് അവൾക്കു തൃപ്തിവന്നില്ല. ഒരു നിമിഷം മാത്രം അവൾക്കു മറ്റൊരു ചിന്തയുണ്ടായി.

**സോ ഽയം ജനോ യേന പുരാഽഹമാസം**
**ഹന്തും പ്രദിഷ്ടാ നനു മന്ദദിഷ്ടാ**
**വർഷാണി താവദ്ദശ യാപിതാനി**
**മയാ ഽതികഷ്ടശ്രിതയാ വനേഽസ്മിൻ** (3)

"മന്ദഭാഗ്യയായ എന്നെ കൊന്നുകളയാൻ കൽപന പുറപ്പെടുവിച്ച ആളാണിത്. പത്തുവർഷമാണ് അതികഷ്ടതകൾ പേറി എനിക്ക് ഈ കാട്ടിൽ കഴിച്ചുകൂട്ടേണ്ടിവന്നത്.

**രോഷാത് പുരാ സംശയശൂകദഷ്ടോ**
**വസ്തുസ്ഥിതിം യോഽനവബുദ്ധ്യ സമ്യക്**
**വാചം മദീയാമവധീര്യ ശുദ്ധി-**
**പ്രഖ്യാപികാം മേ വധമാദിദേശ** (4)

പണ്ട് സംശയത്തിന്റെ സൂചിമുനയേറ്റ് അരിശം മൂത്ത് ഇദ്ദേഹം വസ്തുസ്ഥിതി വേണ്ടവണ്ണം കണക്കിലെടുക്കാതെയും ശുദ്ധി വിളിച്ചോതുന്ന എന്റെ വാക്കുകൾ തിരസ്ക്കരിച്ചും എന്നെ കൊല്ലാൻ വിധിച്ചു.

തേനാസ്തി മേ കിം കരണീയമദ്യ
ശങ്കാലുനാ ക്രൂരതമേന ചാപി
കഠോരതാം മാം പ്രതി യോ ബിഭർത്തി
ന സ്യാമഹം തം പ്രതി കിം കഠോരാ? (5)

സംശയാലുവും പരമനിഷ്ഠൂരനുമായ ഇയ്യാളുമായി എനിക്ക് എന്തു കാര്യം? എന്നോട് കടുപ്പം കാണിച്ച ആളോട് ഞാനും കാണിക്കേണ്ടത് കടുപ്പം തന്നെയല്ലേ?

ശ്മശാനവജ്ജീവിതമദ്യ മേഽസ്തി
നാനന്ദലേശോഽപി വിഭാവ്യതേഽത്ര
ഋഷേഃ കുടീരേ നിവസാമി കഷ്ടാത്
തപസ്വിനീ വാദ്യ തപസ്വിനീ ഭോഃ (6)

ശവപ്പറമ്പുപോലെയായിത്തീർന്നിരിക്കുന്നു ഇന്നെനിക്ക് ജീവിതം. ഇവിടെ സന്തോഷത്തിന്റെ തരിമ്പുപോലുമില്ല. പാവപ്പെട്ടവളായ ഞാൻ ഒരു താപസിയെപ്പോലെ ഋഷിയുടെ കുടിലിലാണ് കഴിഞ്ഞുകൂടുന്നത്.

തസ്യാഃ സ്ത്രിയാഃ സത്യമജീവനിഃ സ്യാദ്
ഭർത്രൈവ യസ്യാ വധ ഇഷ്യതേഽത്ര
ദണ്ഡം പ്രയുക്താഽസ്മി വിനാഽപരാധം
കിമസ്യ രാജ്ഞഃ സദൃശം കുലസ്യ? (7)

സ്വന്തം ഭർത്താവ് വധമാഗ്രഹിക്കുന്ന ഏതൊരു സ്ത്രീയും ഈ ലോകത്തു ജീവിക്കാതിരിക്കുകയാണ് നല്ലത്. ഒരു തെറ്റും ചെയ്യാതെയാണ് എനിക്ക് ശിക്ഷ വിധിച്ചത്. ഇതീ രാജാവിന്റെ കുലത്തിനു ചേർന്നതാണോ?

കഷ്ടൈരനിഷ്ടൈഃ പരിവേഷ്ടിതാം മാം
വിധായ കിം നാസ്യ മനോഽതിതൃപ്തം

കഷ്ടായിതും മേ പ്രിയപുത്രകൗ യത്
പ്രാപ്തോഽയമദ്യാസ്തി കുടീരകം മേ? (8)

കഷ്ടങ്ങളും അനിഷ്ടങ്ങളുംകൊണ്ട് എന്നെ വരിഞ്ഞുകെട്ടിയിട്ടും ഇയ്യാൾക്കു തൃപ്തിയായില്ലേ? അതുകൊണ്ടാണോ എന്റെ പ്രിയപുത്രന്മാരെയും കഷ്ടപ്പെടുത്താൻ ഇദ്ദേഹം ഈ കുടിലിലേക്ക് വന്നത്?''

ഇത്യാദിനാനാകുവിതർക്കവീചി-
പ്രേങ്ഖോലിതാ സാ ശഫരീവ ഭൂയഃ
വിദേഹപുത്രീ ക്ഷണമപ്യവാപ
നൈവ ക്ഷണം മൗനമുപാശ്രയച്ച (9)

ഇങ്ങിനെയുള്ള ദുശ്ചിന്താതരംഗങ്ങൾകൊണ്ട് ഒരു ശഫരീമൽസ്യത്തെപ്പോലെ ചാഞ്ചാട്ടമാടുകയായിരുന്ന സീത ഒരു നിമിഷംപോലും ശാന്തയായില്ല. കേവലം മൗനം ദീക്ഷിക്കുകയാണ് ചെയ്തത്.

രാമോഽഭിരാമം മുഖചന്ദ്രമസ്യാ
ദുഃഖാംബുദാച്ഛന്നമഭിപ്രപശ്യൻ
പുനഃ പുനർനൈവ ജഗാമ തൃപ്തി-
മുദന്യിതഃ സ്വാദുതമാംബുനേവ (10)

ദുഃഖമേഘം കൊണ്ടു മറക്കപ്പെട്ടതെങ്കിലും ചന്ദ്രതുല്യമായ അവളുടെ സുന്ദരമുഖം കണ്ടിട്ടും കണ്ടിട്ടും രാമന് ദാഹാർത്തനു സ്വാദിഷ്ടജലം കൊണ്ടെന്നതുപോലെ ഒട്ടും തൃപ്തി വന്നില്ല.

സംക്ലിഷ്ടകാദ്യസ്തി തു യദ്യപീദം
തഥാപി ലാവണ്യമയീ ന ച്ഛായാ
വിമുഞ്ചതീദം നയനാഭിരാമം
മോദം മുഖം സിഞ്ചതി ചാന്തരംഗേ (11)

കാന്തിയ്ക്ക് ക്ഷതമേറ്റിട്ടും ലാവണ്യച്ഛായ വെടിഞ്ഞിട്ടില്ലാത്ത നയനാഭിരാമമായ ഈ മുഖം അന്തരംഗത്തെ ആനന്ദംകൊണ്ട് നിറയ്ക്കുന്നു.

സ സ്വം പരാം ഗ്ലാനിമുപേയിവാൻ സൻ
ക്ഷമാപയാമാസ വിദേഹജായാഃ
വിഗർഹയാമാസ പുനഃ പുനശ്ച
മതിഭ്രമം സ്വം വിധിവൈപരീത്യാത് (12)

ഏറ്റവും മ്ലാനത പ്രാപിച്ച അദ്ദേഹം സീതയോട് ക്ഷമ ചോദിച്ചു. വിധിവൈപരീത്യംകൊണ്ട് തനിക്കുണ്ടായ മതിഭ്രമത്തെ വീണ്ടും വീണ്ടം നിന്ദിച്ചു.

അഗ്നൗ വിശുദ്ധാമപി യത്സമക്ഷ-
മദണ്ഡയം ചിത്രവിലോകനേന
വധ്യേതി ചാമംസി വിദന്ന തഥ്യം
തദർത്ഥമത്യന്തവിലജ്ജിതോ *f*സ്മി (13)

"എന്റെ മുമ്പിൽ വെച്ച് അഗ്നിശുദ്ധി വരുത്തിയിട്ടും ആ ചിത്രം കണ്ടതുകാരണം ഞാൻ നിന്നെ ശിക്ഷിച്ചു. വാസ്തവമറിയാതെ ഞാൻ നിന്നെ കൊല്ലേണ്ടതാണെന്നും കരുതി. അതുമൂലം ഞാൻ വല്ലാതെ ലജ്ജിക്കുന്നു.

തന്മേ *f* പരാധം സുമുഖി! ക്ഷമസ്വ
ക്ഷമാധനാ ത്വം സുതരാം ക്ഷമേവ
ലോകേ *f* ത്ര കോ നാമ ന നാപരാധ്യേദ്
ദോഷാഃ പ്രകൃത്യാ പ്രകടീഭവന്തി. (14)

സുമുഖീ, അതുകൊണ്ട് ഭൂമിയെപ്പോലെ ക്ഷമാധനയായ നീ എന്റെ അപരാധം പൊറുക്കുമാറാകണം. തെറ്റു ചെയ്യാത്തവരായി ഈ ലോകത്തിൽ ആരാണുള്ളത്? ഓരോരുത്തരുടേയും തെറ്റു കുറ്റങ്ങൾ പ്രകൃത്യാ പുറത്തുവരുന്നു."

ഇത്യേവമുക്ത്വാ *f*തിതരാം വിലക്ഷോ
വിശന്നിവാംഗാനി സ ലജ്ജമാനഃ
പ്രസാദനാർത്ഥം ജനകാത്മജായാഃ
പസ്പർശ പാദാവപരാധചണ്ഡ്യാ (15)

ഏറെ ലജ്ജിതനായി ഇപ്രകാരം പറഞ്ഞ് ലജ്ജകൊണ്ട് തന്റെ അംഗങ്ങളിലേക്ക് ഉൾവലിയുന്നവനെപ്പോലെ തോന്നിച്ച രാമൻ

അപരാധത്തിൽ രോഷംപൂണ്ട സീതയെ അനുനയിപ്പിക്കാൻ അവളുടെ കാലുതൊട്ടു.

ഉവാച ചൈനാമപരാധഭീരുർ -
ഭീരു! ക്ഷമാം ത്വാമഹമദ്യ യാചേ
കൃതാഗസി ത്വം മയി യദ്ദധാസി
കോപം ന തത്രാനുചിതം ഹി കിഞ്ചിത് (16)

തന്റെ അപരാധത്തിൽ കാതരനായ അദ്ദേഹം അവളോടു പറഞ്ഞു, "തരളശീലേ, ഞാൻ നിന്നോട് ക്ഷമ ചോദിക്കുന്നു. തെറ്റു ചെയ്ത എന്നോട് നീ കോപം കാണിക്കുന്നുണ്ടെങ്കിൽ അതിലൊരു തെറ്റുമില്ല."

ത്വാം നേതുമദ്യാഹമുപസ്ഥിതോ/സ്മി
പുരീമയോധ്യാമുപയാഹി താം ത്വം
പ്രാസാദശോഭാ ഭവ മേ പുനസ്ത്വം
മമ പ്രസാദം ച വിവർധയസ്വ (17)

"നിന്നെ അയോധ്യാപുരിയിലേക്കു കൂട്ടുക്കൊണ്ടുപോകാനാണ് ഞാനിവിടെ വന്നത്. നീ അവിടേക്കു വരൂ! എന്റെ കൊട്ടാരത്തിന്റെ വെളിച്ചമാകണം നീ. നീ എന്റെ ആനന്ദം വർധിപ്പിച്ചാലും."

നീതാനി വർഷാണി മയാ ദശൈതാ-
ന്യരണ്യവാസോചിതജീവിതേന
ത്വയാ വിനാ ഭാമിനി കൽപകൽപാ
ഹർമ്മ്യേഷു രാത്ര്യോ വ്യതിയാപിതാശ്ച (18)

"ഈ പത്തു വർഷങ്ങളും ഞാൻ കഴിച്ചുകൂട്ടിയത് അരണ്യവാസതുല്യമായ ജീവിതത്തോടെയാണ്. നീയില്ലാത്തതുകൊണ്ട് കൽപങ്ങൾപോലെ ദീർഘമായിത്തോന്നിച്ച രാത്രികളും ഞാൻ ഹർമ്മ്യങ്ങളിൽ പോക്കി."

മദേകചിത്തോ /സ്മി ന രോചതേ/ന്യത്
കിഞ്ചിത്സമസ്തേ നൃപവൈഭവേ /പി
ശൂന്യാ ദിശോ ഭാന്തി ജഗച്ച ശൂന്യം
ശൂന്യസ്യ മേ സർവ്വത ഏവ ശൂന്യം (19)

"എന്റെ മനസ്സിൽ നീ മാത്രമാണുള്ളത്. ഈ സമസ്തമായ രാജൈശ്വര്യത്തിൽ മറ്റൊന്നും എനിക്ക് രുചിക്കുന്നതേയില്ല. ദിക്കുകൾ എനിക്കു ശൂന്യങ്ങളായനുഭവപ്പെടുന്നു, ലോകവും ശൂന്യം തന്നെ. ശൂന്യനായ എനിക്കു ചുറ്റുമുള്ളതെല്ലാം ശൂന്യംതന്നെ."

ഇത്യേവമുക്ത്വാ വിരതേ നൃപേന്ദ്രേ
ക്രോധേന ദുഃഖേന ച തപ്യമാനാ
സന്ധാരയന്തീ സ്വമഥോ കഥഞ്ചി-
ത്സാ മാനിനീ വാചമിമാമുവാച (20)

ആ രാജാവ് ഇത്രയും പറഞ്ഞവസാനിപ്പിച്ചപ്പോൾ ക്രോധം കൊണ്ടും സങ്കടംകൊണ്ടും ഉരുകുകയായിരുന്ന ആ മാനിനി എങ്ങിനെയൊക്കെയോ സ്വയം നിയന്ത്രിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു:

സന്ദേഹദംശേന ഭയങ്കരേണ
ദഷ്ടോ യദാ മേ വധമാദിശസ്ത്വം
ന ജീവിതം തേ സകലം തദാനീം
ശൂന്യം ഭവേദിത്യവധാരണാഽസീത്? (21)

"ഭയങ്കരമായ സംശയത്തിന്റെ മുള്ളുകൊണ്ട് അങ്ങ് എന്നെ കൊല്ലാൻ കൽപിച്ചപ്പോൾ അങ്ങയുടെ സമസ്തജീവിതവും ശൂന്യമാകുമെന്നുമുള്ള വിചാരം ഉണ്ടായിരുന്നില്ലേ?

ജീവാമി ദൈവാദഹമദ്യ രാജൻ!
മൃതാ ത്വഹം ത്വത്കൃത ആസമേവ
മൃതാം ഗൃഹാണൈവ തു മാം ത്വമദ്യ
ത്വയാ മയാ കിം കരണീയമസ്തി (22)

രാജാവേ! വിധികൊണ്ടാണ് ഞാനിന്നും ജീവിച്ചുപോരുന്നത്. അങ്ങയെ സംബന്ധിച്ചിടത്തോളം ഞാൻ പണ്ടേ മരിച്ചുകഴിഞ്ഞിരുന്നുവല്ലോ. ഇപ്പോഴും എന്നെ മരിച്ചതായി കൂട്ടിക്കൊൾക. എന്നെക്കൊണ്ട് അങ്ങേക്കിനി എന്തു നേടാനുണ്ട്?

അവർണ്ണനീയാഽത്ര മയാ വിസോഢാഽ-
സഹായയാ കഷ്ടപരമ്പരാ ഹാ!
സ്വകീയഹർമ്മ്യേ സുഖിതസ്ത്വമാസീ-
രഹം പുനഃ കാനനമധ്യവാത്സാം (23)

ഹാ! നിസ്സഹായയായ ഞാൻ അനുഭവിച്ചുതീർത്തത് കഷ്ട തകളുട പരമ്പരയാണ്. അങ്ങോ മണിമാളികയിൽ സുഖമായി ജീവിച്ചു. ഞാൻ കഴിഞ്ഞുകൂടിയത് കാട്ടിലാണ്.

യദ് ഭാഷസേ ചാപി സമം ത്വയാഹം
പുരിമയോധ്യാം പ്രതി സംവ്രജേയം
തച്ചിത്രമാഭാതി വചസ്ത്വദീയം
ചിത്രാഽസ്തി പുംസാം മനസോ ഗതിർനു (24)

അങ്ങു പറഞ്ഞത് ഞാനങ്ങയോടൊത്തു അയോധ്യാപുരി യിലേക്കു തിരിച്ചുവരണമെന്നാണല്ലോ. അതു വിചിത്രമായാണ് എനിക്കു തോന്നുന്നത്. പുരുഷന്മാരുടെ മനസ്സ് പോകുന്നത് വി ചിത്രമായ വഴികളിലൂടെയാണ്.

സംരക്ഷിതായാഃ ദശകണ്ഠഹർമ്മ്യേ
പുരാ സുരക്ഷാ പുരുഷൈരനേകൈഃ
ചാരിത്ര്യമാലംബ്യ മദീയമാസീ-
സ ത്വം ശങ്കിതാന്തഃ കരണോ നിതാന്തം (25)

പണ്ട് അനേകം സുരക്ഷാഭടന്മാരുടെ സംരക്ഷണയിൽ രാവണ ന്റെ മാളികയിൽ ജീവിച്ച എന്റെ ചരിത്രത്തെക്കുറിച്ചായിരുന്നു അങ്ങയുടെ മനസ്സിലെ ചിന്ത.

ഏകാകികിനി ത്വത്ര വനേഽഹമാസം
ദീർഘാണി യാവദ്ദശ ഹായനാനി
ചാരിത്രമാലംബ്യ കുതോ ന ശങ്കാ
തവാസ്തി മാം യത്സഹ നേതു മിച്ഛാ (26)

ഏകാകിനിയായി ഞാനീ കാട്ടിൽ പത്തു നീണ്ട സംവത്സര ങ്ങൾ താമസിച്ചു. എന്തേ എന്റെ ചാരിത്ര്യത്തെക്കുറിച്ച് ആശ ങ്കയൊന്നുമില്ലേ? എന്താണ് എന്നെ അങ്ങയോടൊത്തു കൊണ്ടു പോകാൻ തോന്നാൻ?

ക്ഷുദ്രം തവാതീവ മനോ മതം മേ
ശങ്കാഗ്രഹഗ്രസ്തമസൂയകം ച
കൃതാം ദശാസ്യാകൃതിമേവ ദൃഷ്ട്വാ
ക്രോധേന സദ്യോ ഭ്രമിതം ബഭൂവ (27)

അങ്ങയുടെ മനസ്സ് വല്ലാതെ ക്ഷുദ്രമാണെന്ന് എനിക്ക് തോന്നുന്നു, അത് ശങ്കയുടെ പിടിയിലമർന്നതാണ്; അസൂയ നിറഞ്ഞതുമാണ്. രാവണന്റെ രൂപം വരച്ചതു കണ്ടപ്പോഴേക്കും അതു ക്രോധം കൊണ്ടു തിരിഞ്ഞുപോയി.

**പ്രതിക്ഷണം സന്നിധിമേവ തേഽഹം**
**ത്വയാ സമം ഭ്രാന്തവതീ ലഷന്തീ**
**വർഷാണി നാനാവിപിനാന്തരേഷു**
**തഥാഽപി സന്ദേഹ ഉദൈത്ത്വദന്തഃ** (28)

ഓരോ നിമിഷവും അങ്ങയുടെ സാന്നിധ്യം കൊതിച്ചുകൊണ്ടാണ് ഞാൻ നാനാവിപിനാന്തരങ്ങളിൽ വർഷങ്ങൾ കഴിച്ചുകൂട്ടിയത്. എന്നിട്ടും അങ്ങയുടെ മനസ്സിൽ സംശയമുദിച്ചല്ലോ.

**യഥൈവ വർഷാണി മയാ ദശാ ƒത്ര**
**വനസ്യ മധ്യേ വ്യതിയാപിതാനി**
**തഥൈവ ശിഷ്ടം വന ആയുഷോ ƒത്ര**
**ലഷാമ്യഹം യാപയിതും കഥഞ്ചിത്** (29)

ഇവിടെ വനമധ്യത്തിൽ ഞാൻ പത്തു സംവത്സരങ്ങൾ കഴിച്ചുകൂട്ടിയതെങ്ങിനെയോ, അതേപോലെത്തന്നെ ആയുസ്സിന്റെ ശിഷ്ടഭാഗവും ഈ കാട്ടിലെങ്ങിനെയെങ്കിലും ജീവിച്ചുതീർക്കാനാണ് ഞാനാഗ്രഹിക്കുന്നത്.

**തത് സ്വസ്തി തേ ƒത്ര വ്രജ രാജധാനീം**
**ന്യായേന സർവ്വാഃ പ്രകൃതീഃ പ്രശാധി**
**പത്നീ തവാഹം തവ നിത്യമേവ**
**ധാസ്യാമി കല്യാണമഹം സ്ഥിതാ ƒത്ര** (30)

അതുകൊണ്ട് അങ്ങേക്കു നല്ലതു വരട്ടെ! രാജധാനിയിലേക്ക് തിരിച്ചുപോവുക. എല്ലാ പ്രജകളെയും നീതിയോടെ ശാസിക്കുക. അങ്ങയുടെ പത്നിയായ ഞാൻ ഇവിടെയിരുന്ന് എല്ലാ മംഗളങ്ങളും പ്രാർത്ഥിക്കും."

**ഇത്യേവമുക്ത്വാ വിരരാമ സീതാ**
**മുമോച ചാസ്രൗഘമജസ്രമേവ**

**ദുഃഖൗഘമേഷാ ƒഗളയച്ചിരോത്ഥം**
**സ്വകീയമസ്രൗഘമിഷേണ തത്ര (31)**

ഇത്രയും പറഞ്ഞ് സീത അവസാനിപ്പിച്ചു. ഇടതടവില്ലാതെ കണ്ണീർ പൊഴിക്കാനും തുടങ്ങി. ഏറെക്കാലമായി തന്നിലുള്ള ദുഃഖത്തെ അവൾ കണ്ണീരെന്ന വ്യാജേന പുറത്തേക്കൊഴുക്കി.

**തൂഷ്ണീം സ്ഥിതസ്തത്ര രഘൂത്തമോ ƒപി**
**പ്രാവാഹയത്സന്തതമശ്രുജാലം**
**പത്യുശ്ച പത്ന്യാശ്ച ഹി സംഗമോ ƒ യ-**
**മവാസൃജത് ദുഃഖമനന്തമേവ (32)**

അവിടെ നിശ്ശബ്ദനായി നിലയുറപ്പിച്ച് ശ്രീരാമനും ധാരമുറിയാതെ കണ്ണീർ തൂകി. ഭാര്യയുടെയും ഭർത്താവിന്റെയും സമാഗമമവിടെ അനന്തമായ ദുഃഖമുണ്ടാക്കി.

**സ്വം പര്യവസ്ഥാപ്യ യഥാകഥഞ്ചിത്**
**രാമോƒസ്രധാരാവിലനേത്രയുഗ്മഃ**
**ഉവാച സീതാം യദി നോ പ്രയാസി**
**മയാ സമം ത്വം ജഹി തർഹി മാം ത്വം (33)**

ശ്രീരാമൻ എങ്ങിനെയൊക്കെയോ സ്വയം നിയന്ത്രിച്ച് കണ്ണീർ കൊണ്ട് കണ്ണു കലങ്ങി സീതയോട് പറഞ്ഞു, "നീ എന്നോടൊപ്പം വരുന്നില്ലെങ്കിൽ എന്നെ കൊല്ലുകയാവും നല്ലത്."

**ത്വയാ വിനാ മേ ക്ഷണമാത്രമിച്ഛാ**
**ന ജീവിതും സംപ്രതി ജീവലോകേ**
**ത്വം സർവ്വസ്വമസി പ്രമാദം**
**ക്ഷമസ്വ മേ ദേവി ദയാം ച ധേഹി (34)**

"നീയില്ലാതെ ഒരു നിമിഷവും ഈ ജീവലോകത്തിൽ ജീവിച്ചിരിക്കാൻ എനിക്കാഗ്രഹമില്ല. നീയാണെന്റെ സർവ്വസ്വവും ദേവി! എന്റെ തെറ്റു പൊറുക്കൂ! കരുണ കാണിക്കൂ!"

**നേദം കദാചിന്മയി സംഭവീതി**
**വചഃ കഠോരം തമുവാച സീതാ**
**പത്ന്യാ നിഹന്തുസ്സവിധേ കഥഞ്ചിത്**
**മയാ ന വസ്തവ്യമവശ്യമേവ (35)**

"അതെനിക്ക് ഒരിക്കലും സാധ്യമല്ല" എന്ന കടുത്ത വാക്കുകൾ തന്നെ സീത അദ്ദേഹത്തോടു പറഞ്ഞു. പത്നിയെ കൊല്ലുന്ന ആളോടുകൂടി എനിക്കൊരിക്കലും കഴിച്ചുകൂട്ടാനാവില്ല."

സങ്കൽപ ഏഷോഽസ്തി യദി പ്രമാഥീ
തവേത്യഹം കരവാണ്യഭാഗ്യഃ
പുത്രൗ പ്രിയൗ ത്വം മയകാ പ്രയാതും
സഹാനുമന്യസ്വ തയോർഹിതായ (36)

"നിന്റെ കടുത്ത തീരുമാനം ഇതാണെങ്കിൽ എനിക്കെന്തു ചെയ്യാൻ കഴിയും? നമ്മുടെ രണ്ടു പ്രിയപുത്രന്മാരെ അവരുടെ നന്മയ്ക്കുവേണ്ടി എന്റെ കൂടെപ്പോരാൻ അനുവദിക്കുക"

സീതാ സമാകർണ്ണ്യ വചോഽസദീയം
ബഭൂവ ദോളാചലചിത്തവൃത്തിഃ
സംപ്രേഷയേ വാ നഹി വാ സുതൗ സ്വാ-
വിത്യത്ര തസ്യാ ന വിനിശ്ചയോഽഭൂത് (37)

അദ്ദേഹത്തിന്റെ ആ വാക്കുകൾ കേട്ട് സീതയുടെ മനസ്സ് ഊഞ്ഞാൽപോലെ ആടിക്കളിച്ചു. താൻ സ്വന്തം മക്കളെ പറഞ്ഞയക്കണോ വേണ്ടയോ എന്നു തീരുമാനമെടുക്കാൻ അവൾക്കു കഴിഞ്ഞില്ല.

തയോർവിനാ ഹാ സുതരാമഹം സ്യാ-
മേകാകിനീ തൗ തു മമാവലംബഃ
ശൂന്യേ വനേ യാപയിതും കഥം സ്യാം
വൃദ്ധാ സതീ ശിഷ്ടമഹം സ്വമായുഃ (38)

"ഹാ, അവരില്ലെങ്കിൽ ഞാൻ ഏകാകിനിയായിത്തീരും. അവരാണെന്റെ ഏകാശ്രയം. വൃദ്ധയായിക്കഴിഞ്ഞാൽ ഞാനെന്റെ ആയുസ്സിന്റെ ശിഷ്ടം എങ്ങിനെ ഈ ശൂന്യവനത്തിൽ കഴിച്ചുകൂട്ടും?

അന്ധം തമോ മേ സചരാചരം സ്യാത്
കൃത്സ്നം ജഗച്ഛൂന്യമിവാഥ ച സ്യാദ്
സ്വപുത്രവക്ത്രാംബുജദർശനേന
കഥഞ്ചിദേവ ക്ഷപയാമി കാലം (39)

സചരാചരമായ ഈ ലോകം എനിക്ക് അന്ധതമസ്സും ശൂന്യവുമായിത്തീരും. ഞാൻ എങ്ങിനെയൊക്കെയോ കാലം പോക്കുന്നത് സ്വന്തം മക്കളുടെ മുഖപദ്മം കണ്ടാണ്.

നിഃസ്വാ ദരിദ്രാ ച തപസ്വിനീ ച
കഷ്ടൈരനിഷ്ടൈഃ പരിവേഷ്ടിതാ ച
ജീർണ്ണം മമേദം ക്വ കുടീരകം ച
ക്വ ചൈവ സാകേതവിശാലസൗധാഃ (40)

ധനഹീനയും ദരിദ്രയും തപസ്വിനിയുമാണ് ഞാൻ. അനിഷ്ടങ്ങളായ കഷ്ടങ്ങൾ എന്നെ ചൂഴ്ന്നുനിൽക്കുന്നു. എന്റെ ഈ ജീർണ്ണിച്ച കുടിലെവിടെ, അയോധ്യയിലെ വിശാലഹർമ്മ്യങ്ങളെവിടെ?

മാതാഽസ്മി ന സ്വാർത്ഥവശാത് കദാചിത്
സ്വപുത്രയോർഹാനിമഹം വിധാസ്യേ
പുരീമയോധ്യാം പ്രതി സംപ്രയാതൗ
സുശിക്ഷിതൗ തൗ നിയതം ഭവേതാം. (41)

ഞാനൊരമ്മയാണ്. ഞാനൊരിക്കലും സ്വാർത്ഥം കാരണം എന്റെ മക്കൾക്ക് കുറവുകളുണ്ടാക്കുകയില്ല. അവർ അയോധ്യാനഗരിയിലേക്ക് പോവുകയാണെങ്കിൽ തീർച്ചയായും സുശിക്ഷിതരായിത്തീരും.

പിതാ തയോ രാജകുമാരവച്ച
സമ്പാദയേത്സർവ്വവിധം വിധാനം
തന്മേ പ്രിയം സ്യാത്സുതരാമതസ്തൗ
വിസർജയേ തദ്ധിതകാമ്യയാഽഹം (42)

അവരുടെ അച്ഛൻ അവരെ രാജകുമാരന്മാരായിത്തന്നെ വളർത്താൻ വേണ്ട എല്ലാ സജ്ജീകരണങ്ങളും ചെയ്യും. അതെനിക്കിഷ്ടമാണ്. അതിനാൽ അവരുടെ ഹിതമോർത്ത് ഞാനവരെ കൈവിടുകയാണ്.''

പത്യുർവിയോഗോ മയകാ വിസോഢ-
ശ്ചിരായ സംപ്രത്യഹമാശ്രമേഽസ്മിൻ

ദീർഘം സഹിഷ്യേ സുതയോർവിയോഗം
സീതാഽസ്മി സർവ്വം മമ സഹ്യമേവ (43)

ഭർത്താവിന്റെ വേർപാട് ഞാനേറെക്കാലമായി സഹിച്ചു. ഇനി ഞാനീയാശ്രമത്തിൽ മക്കളുടെ ദീർഘവിയോഗവും സഹിക്കുക തന്നെ ചെയ്യും. ഞാൻ സീതയാണല്ലോ. എനിക്കെന്തും സഹിക്കാനാവും.

ഏവം വിനിശ്ചിത്യ സുതൗ തതഃ സാ
വിസർജ്ജയാമാസ സബാഷ്പനേത്രാ
കുടീരകദ്വാരി ച സംസ്ഥിതാ തൗ
ദദർശ യാന്തൗ ജനകേന സാകം (44)

ഇപ്രകാരം ചിന്തിച്ചുറപ്പിച്ച് സീത കണ്ണിൽ കണ്ണീരോടെ രണ്ടു മക്കളെയും യാത്രയയച്ചു. സ്വന്തം കുടിലിന്റെ വാതിൽക്കൽ നിന്ന് അവൾ ഇരുവരും സ്വന്തം അച്ഛന്റെകൂടെ യാത്ര തിരിക്കുന്നത് കണ്ടു.

യാവന്ന ദൃഷ്ടേഃ പരതസ്തനൂജൗ
ബഭൂവതുസ്താവദസൗ ദദർശ
തതഃ കുടീരാന്തരമാപ്രപന്നാ
പപാത ഭഗ്നാ കദളീലതേവ (45)

ആ കുട്ടികൾ കണ്ണിൽനിന്നു മറയുന്നതുവരെ അവൾ നോക്കിനിന്നു. അനന്തരം കുടിലിലെത്തി അവൾ വെട്ടിയിട്ട കദളിവാഴ കണക്കെ നിലംപതിച്ചു.

(അനുഷ്ടുപ്പ്)

സുതൗ തസ്യാ അഭവതാമവലംബനമാശ്രമേ
വജ്മൃഗസ്യ ഋഷേസ്താവപ്യപയാതൗ വിഹായ താം (46)

ആ രണ്ടു മക്കളായിരുന്നു വജ്മൃഗമുനിയുടെ ആശ്രമത്തിൽ അവൾക്കവലംബം. അവരും അവളെ വെടിഞ്ഞുപോയി.

# ഇരുപത്തിനാലാം സർഗ്ഗം

## സീതാപാതാളപ്രവേശോപാഖ്യാനം

### പൂർവ്വാനുവൃത്തം

### (ഇന്ദ്രവജ്ര, ഉപജാതി)

സുതൗ സ്വതാതേന സഹ പ്രയാന്തൗ
കാലേന സാകേതമവാപ്തവന്തൗ
ആകർഷണം തത്ര നിവാസിനാം ച
ബഭൂവതുശ്ചന്ദ്രമരീചിഗൗരൗ (1)

സ്വന്തം അച്ഛനൊത്തു യാത്രതിരിച്ച ആ രണ്ടു മക്കളും യഥാ സമയം അയോധ്യയിലെത്തിച്ചേർന്നു. ചന്ദ്രരശ്മിപോലെ വെളുത്ത നിറമാർന്ന ഇരുവരും അവിടെയുള്ള നിവാസികളുടെയെല്ലാം ആകർഷണമായിത്തീർന്നു.

വികസ്വരാംഭോരുഹദർശനീയൗ
ഗജേന യാന്തൗ കളഭാവിവ ദ്വൗ
രഘൂത്തമഖ്യാതകുല പ്രരോഹൗ
തപസ്വിവേഷൗ ച ധനുർധരൗ ച (2)

ആനന്ദനൗ നേത്രയുഗസ്യ ദൃഷ്ട്വാഽ
യോധ്യാപുരീവാസി ജനോ ന തൃപ്തഃ
ബഭൂവതുഃ സത്യമുഭൗ കുമാരൗ
നേത്രദ്വയാസേചനകൗ ജനസ്യ (യുഗ്മകം) (3)

വിടരുന്ന താമരപ്പൂപോലെ സുന്ദരന്മാരും ആനയോടൊപ്പം നടക്കുന്ന ആനക്കുട്ടികളെപ്പോലെ തോന്നിപ്പിക്കുന്നവരും ശ്രീരാമന്റെ കുലത്തിലെ നാമ്പുകളും താപസവേഷധാരികളും അമ്പേന്തിയവരും കണ്ണുകൾക്ക് ഇമ്പം നൽകുന്നവരും ആയ അവരെക്കണ്ടിട്ട് അയോധ്യാവാസികൾക്ക് തൃപ്തി കൈവന്നില്ല. ആ രണ്ടു കുമാരന്മാരും ജനങ്ങളുടെ കണ്ണുകൾക്ക് പോഷണം നൽകുന്നവരായി.

ഹർഷോത്സവവ്യാപൃതയോരജസ്രം
നൃപോചിതൈർഹൃഷ്ടഹൃദോശ്ച ഭോഗൈഃ
ദിനാന്യതീയുഃ പ്രഥമാനി താവദ്
ക്ഷണോപമാന്യേവ തയോഃ ക്ഷണേന (4)

രാജോചിതമായ ആനന്ദോത്സവത്തിൽ നിരന്തരം ആറാടി സന്തുഷ്ടഹൃദയരായ അവർക്കിരുവർക്കും ആദ്യദിനങ്ങൾ ക്ഷണം പോലെ തീർന്നു.

തതസ്തു മാതുഃ സ്മൃതിരാവിരാസീദ്
യാ തൗ നിതാന്തം വ്യഥയാംബഭൂവ
ആമന്ത്ര്യ താതം തത ആയിയാസു
സ്നേഹാർദ്രഭാവം ജനനീമഭൂതാം (5)

അതിനുശേഷം അവർക്ക് അമ്മയുടെ ഓർമ്മ വന്നു. അതവരെ അങ്ങേയറ്റം വ്യഥയിലാഴ്ത്തി. അച്ഛനോടു വിടചൊല്ലി സ്നേഹാർദ്രയായ അമ്മയുടെ അടുക്കലേക്കുപോകാൻ അവർ ആഗ്രഹിച്ചു.

കുമാരയോസ്തം സുകുമാരയോഃ സ
ഭാവം ഹൃദോ നോപരുരോധ താതഃ
മ്ലാനോഽപി ദുഃഖേന തയോർവിയോഗാത്
തദീയയാത്രാമനുമേന ഏവ (6)

ആ തരളഹൃദയരായ ആ കുമാരന്മാരുടെ ഹൃദയാന്തർഗതത്തെ ആ അച്ഛൻ എതിർത്തില്ല. അവരുടെ വിരഹംകൊണ്ടുള്ള ദുഃഖംമൂലം മ്ലാനനെങ്കിലും അദ്ദേഹം അവർക്കു യാത്രാനുമതി നൽകി.

സീതാം ച സന്ദേശമഹാരയത്സ
തയോർമുഖേനാർഭകയോർനൃപേന്ദ്രഃ
നോ ചേത്ത്വമായാസി പുരീമയോധ്യാം
മമാശ്രുജാലം മമ പ്രാണഹൃത്സ്യാത് (7)

ആ മഹാരാജാവ് കുട്ടികൾ മുഖേന സീതക്ക് ഒരു സന്ദേശം കൊടുത്തയച്ചു. "നീ അയോധ്യയിലേക്കു വന്നില്ലെങ്കിൽ കണ്ണീർ എന്റെ പ്രാണനപഹരിക്കും."

പ്രാപ്തൗ കുടീരം ജനകാത്മജായാഃ
ദദർശതുഃ ക്ഷാമതമാമമൂം തൗ
സാ ചാഭ്യനന്ദത്സുതദർശനോത്ഥാം
പ്രവാഹയന്തീ നയനാശ്രുധാരാം. (8)

സീതയുടെ പർണ്ണശാലയിലെത്തിയ അവർ കൂടുതൽ വിളർത്തുപോയ അമ്മയെയാണ് അവിടെക്കണ്ടത്. മക്കളെ കണ്ടതുകൊണ്ടുള്ള നയനാശ്രുധാരയൊഴുക്കി സീത സന്തോഷവതിയായി.

പുനഃ പുനസ്താവുപഗുഹ്യ സാ ചാ*f*-
പ്രാക്ഷീദയോധ്യാപുരവൃത്തജാതം
തൗ ചാപി വൃത്തം നിഖിലേന വാഗ്ഭി-
സ്താമുക്തവന്തൗ മധുരാക്ഷരാഭിഃ (9)

വീണ്ടും വീണ്ടും അവരെ ആലിംഗനം ചെയ്ത് അവൾ അവരോട് അയോധ്യാവിശേഷങ്ങളാരാഞ്ഞു. അവരാകട്ടെ മധുരമായ വാക്കുകൾകൊണ്ട് എല്ലാ വൃത്താന്തവും അമ്മയെ അറിയിച്ചു.

രാമസ്യ സന്ദേശമഥാ*f*പി യം സ
സംപ്രേഷയാമാസ മുഖേന താഭ്യാം
ആകർണ്ണ്യ യം വജ്രസമം കഠോരം
സീതാമനോ നോ ദ്രവിതം ബഭൂവ (10)

അവരുടെ മുഖത്തിലൂടെ ശ്രീരാമൻ കൊടുത്തയച്ച സന്ദേശം കേട്ടിട്ടും വജ്രകഠിനമായ സീതയുടെ ഹൃദയം അലിഞ്ഞില്ല.

വാച്യഃ പിതാ മദ്വചനാത് ഭവദ്ഭ്യാം
ഭവേദപീദം യദി സത്യമേവ
ഏഷ്യാമ്യഹം തേ*f*ന്തിമദർശനാർത്ഥം
പുരീമയോധ്യാമിതി മേ പ്രതിജ്ഞാ (11)

"ഞാൻ പറഞ്ഞതായി നിങ്ങൾ നിങ്ങളുടെ അച്ഛനോട് പറയണം. ഇതൊക്കെ സത്യമായിരിക്കാം. അങ്ങയുടെ അന്തിമദർശനത്തിനു വേണ്ടി മാത്രമേ ഞാനയോധ്യയിലേക്കു വരികയുള്ളു വെന്നാണെന്റെ പ്രതിജ്ഞ"

തൗ തത്ര കാലം വ്യതിയാപ്യ കഞ്ചിത്
പുനഃ സ്വതാതം സമഭിപ്രയാതൗ
തമുക്തവന്തൗ ജനനീവചശ്ച
രാമോ*f*ഭവന്മർമ്മസു യേന വിദ്ധഃ (12)

അൽപകാലം അവിടെ കഴിച്ചുകൂട്ടി അവർ പിന്നീട് സ്വന്തം അച്ഛന്റെ അടുക്കലേക്കുതന്നെ തിരിച്ചുപോയി. അമ്മയുടെ വാക്കുകൾ അവർ അദ്ദേഹത്തെ ധരിപ്പിച്ചു. അവ രാമന്റെ മർമ്മത്തിൽ തന്നെ ചെന്നുകൊണ്ടു.

നിദ്രാം ന ലേഭേ സ നിശാ അനേകാഃ
പ്രജാഗരച്ചാപി കൃശോ ബഭൂവ
ച്ഛായാ തു ലാവണ്യമയീ മുമോച
ലോകാഭിരാമം ന ഹി തം കഥഞ്ചിത് (13)

അദ്ദേഹത്തിന് അനേകരാത്രികളിൽ ഉറക്കം ലഭിച്ചില്ല. ഉണർന്നിരുന്നതുമൂലം അദ്ദേഹം മെലിഞ്ഞു. ലാവണ്യമയിയായ കാന്തി മാത്രം ലോകാഭിരാമനായ അദ്ദേഹത്തെ വെടിഞ്ഞില്ല.

വിദേഹജാസംഗമനാഭ്യുപായം
വ്യചാരയദ്ദീർഘവിചാരവാൻ സഃ
സീതാവചസ്യേവ തമാസസാദ
നബഹ്വപായം സമമംസ്ത തം ച (14)

ദീർഘവിചാരത്തോടുകൂടിയ അദ്ദേഹം സീതയുമായുള്ള പുനഃസമാഗമത്തിന് ഉതകുന്ന ഒരു വഴിയാലോചിച്ചു. അതദ്ദേഹം സീതയുടെ വാക്കുകളിൽ തന്നെ കണ്ടെത്തി. അതിൽ വലിയ പിഴയൊന്നും കണ്ടതുമില്ല.

നിമന്ത്രയാമാസ കപിം സ്വഭക്തം
സദാ സ്വകാര്യാർത്ഥസമുത്സുകം സഃ
ഉവാച ചൈനം പ്രണയാത്സഖേ ത്വം
കാര്യം മമൈകം ഹനുമൻ! കുരുഷ്വ (15)

തന്റെ കാര്യങ്ങൾ നിറവേറ്റുന്നതിൽ എന്നും സന്നദ്ധത കാണിച്ചിരുന്ന സ്വഭക്തനായ ഹനുമാനെ അദ്ദേഹം വിളിച്ചുവരുത്തി. ഹനുമാനോട് അദ്ദേഹം സ്നേഹപൂർവ്വം ഇപ്രകാരം പറഞ്ഞു. "പ്രിയ സുഹൃത്തേ, ഹനുമൻ! എനിക്കുവേണ്ടി ഒരു കാര്യം ചെയ്തുതരണം."

ത്വമാശ്രമം യാഹി പരം പവിത്രം
കപേ! ഋഷേർവജ്മൃഗനാമകസ്യ
കുടീരകേ തത്ര ച സംവസന്തീം
വിദേഹപുത്രീം ഭണ കൗശലേന (16)

"ഹനുമൻ! നീ വജ്മൃഗനെന്നു പേരുള്ള മഹർഷിയുടെ പവിത്രമായ ആശ്രമത്തിലേക്കു പോവുക. അവിടെ ഒരു കുടിലിൽത്താമസിക്കുന്ന സീതയോട് കൗശലത്തോടെ ഇപ്രകാരം പറയുക"

ത്വദ്വിപ്രയോഗാർത്തിവിദീർണ്ണചേതാ
ദിവംഗതഃ സമ്പ്രതി രാഘവേന്ദ്രഃ
ഇത്യസ്മി ദുഃഖാകരമദ്യ വൃത്തം
ത്വാമാഗതഃ സൂചയിതും വിദൂരാത് (17)

"ഭവതിയുടെ വിരഹം കൊണ്ടുള്ള വേദന നിമിത്തം ഹൃദയം പൊട്ടി ശ്രീരാമചന്ദ്രൻ ദിവംഗതനായിരിക്കുന്നു. ഈ ദുഃഖവൃത്താന്തം അറിയിക്കാനാണ് ഞാൻ ദൂരത്തുനിന്ന് വന്നിരിക്കുന്നത്."

യഥോക്തമേതത് കുരു കാര്യമാശു
സഖേ! ഹനൂമന്നതിപാടവേന
ത്വം സംവൃതാകാര ഉപേഹി താം ച
സംഭാഷമാണോ ഭവ ഗൂഢഭാവഃ (18)

ഹേ ഹനുമൻ, ഇപ്പറഞ്ഞ കാര്യം അതിവിദഗ്ദ്ധമായി പെട്ടെന്ന് ചെയ്യുക. വേഷപ്രച്ഛന്നനായാണ് നീ പോകേണ്ടത്. സംസാരിക്കുമ്പോൾ ഉള്ളിലിരുപ്പ് വെളിപ്പെടാതെ നോക്കണം."

പ്രിയോഽസി മേ ത്വം കുരു തത്സഖേദം
കുരു പ്രസന്നം നനു മാം സഖേദം
സദൈവ സപ്രത്യയമസ്തി ചേത-
സ്ത്വയ്യേവ മദ്ഭക്തവരേ ഹനൂമൻ! (19)

"സുഹൃത്തേ, എനിക്ക് ഏറ്റവും പ്രിയപ്പെട്ടവനാണ് നീ; അതിനാൽ ഇക്കാര്യം ചെയ്യുക. ദുഃഖിതനായ എന്നെ നീ ആഹ്ലാദവാനാക്കുകയില്ലേ? ഹേ ഹനുമൻ, എന്റെ ശ്രേഷ്ഠഭക്തനായ നിന്നിൽ എന്റെ മനസ്സിന് എപ്പോഴും വിശ്വാസമുണ്ട്."

ഓമിത്യുദീര്യ പ്രണിപത്യ ചാസാ-
വുത്പുപ്ലുവേ ദ്യാം പവനസ്യ പുത്രഃ
സംപ്രാപ ഗത്യാ പവനസ്യ ശീഘ്രം
വിദേഹജാശൂന്യകുടീരകം ച (20)

"അങ്ങിനെത്തന്നെ" എന്നു പറഞ്ഞ് ശ്രീരാമനെ വണങ്ങി ഹനുമാൻ ആകാശത്തിലേക്ക് എടുത്തുചാടി. വായുവേഗത്തിൽ ത്തന്നെ അദ്ദേഹം സീതയുടെ വിജനമായ കുടീരത്തിലെത്തിച്ചേരുകയും ചെയ്തു.

ആലോക്യ താമശ്രുകഷായകണ്ഠോ
നിവേദയാമാസ സ ഘോരവൃത്തം
ആകർണ്ണ്യ യദ് വജ്രസമം ബഭൂവ
സീതാ ക്ഷണാർധേന വിനഷ്ടസംജ്ഞാ (21)

അവളെ നോക്കി ബാഷ്പനിരുദ്ധകണ്ഠനായി അദ്ദേഹം ആ ഘോരവൃത്താന്തമുണർത്തിച്ചു. ഇടിവെട്ടുപോലുള്ള ആ വാർത്ത കേട്ട് സീത നിമിഷാർദ്ധത്തിൽ അസ്തപ്രജ്ഞയായി.

അയോ ഘനീഭൂതമിവാസ്ത യസ്യാ
ശ്ചിത്തം ഭൃശം ദുഃഖപരമ്പരാഭിഃ
വിദേഹജായാഃ ഹൃദയം തദേവ
വൃത്താദമുഷ്മാദ് ദ്രവിതം ബഭൂവ (22)

ദുഃഖപരമ്പരകളെക്കൊണ്ട് സീതയുടെ ഹൃദയം കട്ടിയുള്ള ഇരുമ്പുപോലെയായിത്തീർന്നിരുന്നുവെങ്കിൽ ഈ വാർത്ത കേട്ടതോടെ അത് ഉരുകുകയാണുണ്ടായത്.

കഷ്ടാന്യനിഷ്ടാനി സഹേത നാരീ
ബഹൂനി ലോകേ ബഹുദുഃഖദാനി
വൈധവ്യദുഃഖം ന കദാചിദേവ
സഹേത സാഽസഹ്യതമം തദസ്തി (23)

ഈ ലോകത്തിൽ ദുഃഖം പകരുന്ന അനേകം കഷ്ടങ്ങൾ ഒരു സ്ത്രീ സഹിച്ചേക്കും. എന്നാൽ അവൾക്കു വൈധവ്യദുഃഖം മാത്രം താങ്ങാൻ കഴിവില്ല. ഏറ്റവും അസഹ്യമായ ദുഃഖം അതത്രേ.

സുദുഃഖിതാ വജ്രസമപ്രഹാരാത്
പുരീമയോധ്യാം പ്രതി സാ പ്രതസ്ഥേ
ഹനൂമതാ സാകമകാലഹീനം
പ്രാപ്താഽ ഭവച്ചാപി നൃപേന്ദ്രസദ്മ (24)

ഇടിവെട്ടലിനു തുല്യമായ ആ അടിയേറ്റ് ആധിപൂണ്ട അവൾ ഹനുമാനോടൊത്ത് അയോധ്യാപുരിയിലേക്കു പുറപ്പെട്ടു. രാജ കൊട്ടാരത്തിലെത്തിച്ചേരുകയും ചെയ്തു.

പ്രാപ്താ ച തത്സാ വിലലാപ ധീരാഽ-
പ്യധീരവദ് ബാഷ്പമവാസൃജന്തീ
കുത്രാസി മേ നേത്രരസായന! ത്വം
കുതോ ന മാം ത്വം സഹ നീതവാംശ്ച (25)

അവിടെയെത്തിയ അവൾ ധീരയെങ്കിലും അധീരയെപ്പോലെ ഉറക്കെക്കരഞ്ഞു. "എനിക്കു കണ്ണുകൾക്കാനന്ദം പകരുന്ന അങ്ങ് എവിടെയാണ്? എന്തുകൊണ്ട് എന്നെ കൂടെ കൊണ്ടുപോയില്ല?"

ത്വം ജീവനേ മഹ്യമദാ വിയോഗം
വർഷാണി നാനാ നയനാഭിരാമ!
ന മൃത്യുകാലേഽപി സമാഗതേ തേ
സംഗോ മയാ സാർധമഭീപ്സിതോഽഭുത് (26)

"ഹേ നയനാഭിരാമ, അങ്ങു ജീവിതത്തിൽ എനിക്ക് അനേക വർഷം വിയോഗം മാത്രം നൽകി. മരണവേളയിൽപ്പോലും ഞാനുമായുള്ള സമാഗമം അങ്ങേക്കിഷ്ടമായില്ലല്ലോ."

വിഹായ കിം ത്വം ത്രിദിവം ഗതോഽഭു-
രേകാകിനീ മാമിഹ ജീവലോകേ
സ്വഭർതൃവർത്മപ്രതിപന്നതൈവ
സ്ത്രീണാം വിധാത്രാ വിഹിതാ ജഗത്യാം (27)

"ഏകാകിനിയായ എന്നെ ഈ ലോകത്തിൽ വെടിഞ്ഞ് എന്തിനാണങ്ങു സ്വർഗ്ഗത്തിലേക്കു പോയത്? സ്വഭർത്താവിന്റെ വഴി സ്വീകരിക്കുകയെന്നതാണല്ലോ ഈ ലോകത്തിൽ ബ്രഹ്മാവ് സ്ത്രീക്കു വിധിച്ചിട്ടുള്ളത്."

പതിം തു യാ നാര്യതിജീവതീഹ
നാന്യാ തതോ/ധന്യതമാ/ത്ര ലോകേ
ഏവംവിധായാ ഹതജീവിതായാ
ന ജീവനം ഹാ മമ ജീവനം സ്യാത് (28)

ഏതു സ്ത്രീയാണോ ഭർത്താവിനെ അതിജീവിക്കുന്നത്, അവളെക്കാൾ ഭാഗ്യഹീനയായൊരുവൾ ഈ ലോകത്തിലില്ല. ഇവ്വിധം ഹതജീവിതയായ എന്റെ ജീവിതം ജീവിതമല്ല.

ന ജീവിതാ വാ ന മൃതാ ച വാപി
സ്വകർമ്മഭോഗാർത്ഥമഹം ശ്വസന്തീ
യഥാകഥഞ്ചിന്നിജമായുഷോ/ഹം
ശേഷം പ്രഭോ യാപയിതാസ്മി കൃച്ഛ്റം (29)

പ്രഭോ! ജീവിക്കുന്നവളും മൃതയുമല്ലാതെ സ്വന്തം കർമ്മഫലം അനുഭവിക്കാൻ വേണ്ടി ശ്വസിച്ചുകൊണ്ട് ആയുസ്സിന്റെ ബാക്കി ഭാഗം ഞാൻ എങ്ങനെയെങ്കിലുമൊക്കെ അനുഭവിച്ചുതീർത്തേക്കാം.

വിലാപമഗേനത്ഥമഭൂദ്യദാ സാ
സീതാ തദാ/ഭുത്സഹസൈവ രാമഃ
തിരസ്കരിണ്യാഃ പ്രകടച്ഛലേന
യസ്യാം ഹി സോ/ന്തർഹിത ആസ്ത പൂർവ്വം (30)

സീത ഇങ്ങനെ വിലാപത്തിൽ മുഴുകിയിരിക്കുമ്പോൾ ശ്രീരാമൻ താൻ മറഞ്ഞുനിന്നിരുന്ന തിരസ്ക്കരിണിയിൽ നിന്നു പുറത്തേക്കു വന്നു.

ആലോക്യ തം വിസ്മിതമാനസാ സാ
സ്വസ്മിന്നവിശ്വാസമുപേയുഷീ ച
ക്ഷണം തു താവദ് ബുബുധേ ന കിഞ്ചിദ്
ബുദ്ധിഭ്രമഃ സംഭ്രമജോ/ത്ര ഹേതുഃ (31)

അദ്ദേഹത്തെക്കണ്ട് വിസ്മിതയായ സീത തന്നിൽത്തന്നെ വിശ്വാസം വരാതെ നിമിഷനേരം ഒന്നും അറിയാതെ നിന്നു. സംഭ്രമത്തിൽ നിന്നുണ്ടായ മനശ്ചാഞ്ചല്യമായിരുന്നു കാരണം.

തതോ വ്യജാനാച്ഛലിതാഽസ്മി ഭർത്രാ
സ്വമൃത്യുസന്ദേശമിഷേണ താവത്
അഹോ ജഘന്യാസ്യ വിചാരരീതിഃ
കൃത്യം ജഘന്യം ച തതോഽപി ഭൂയഃ (32)

അപ്പോഴാണ് സ്വന്തം മരണവാർത്ത അറിയിച്ച് ആളെ അയച്ചുകൊണ്ട് ഭർത്താവു തന്നെ ചതിച്ചതാണെന്ന കാര്യം സീതക്കു ബോധ്യമായത്. "അമ്പോ എത്ര നികൃഷ്ടമാണദ്ദേഹത്തിന്റെ വിചാരരീതി! അതിലും നികൃഷ്ടമാണ് പ്രവൃത്തി.

പുരാ മയോക്തം സുതയോർ മുഖാദ്യദ്
ഭവേത്തു യദ്യശ്രുഭരേണ തേഽന്തഃ
അവശ്യമേവാന്തിമദർശനാർത്ഥം
പുരീമയോധ്യാമഹമാവ്രജേയം (33)

തദേവ സങ്കേതമദാദമുഷ്മൈ
യേനാഹമായാമിഹ രാജധാന്യാം
മൽപ്രാപ്തിഹേതോ രചിതാഽത്ര മായാ
മായാവിനാ മത്പതിനാ നൃശംസാ (34)

"അങ്ങേയ്ക്ക് അശ്രുഭാരം നിമിത്തം അന്ത്യം സംഭവിക്കുകയാണെങ്കിൽ തീർച്ചയായും അങ്ങയുടെ അന്തിമ ദർശനത്തിനുവേണ്ടി ഞാൻ അയോധ്യയിലേക്ക് വരു"മെന്ന് ഞാൻ മക്കൾ മുഖേന പണ്ടു പറഞ്ഞതു തന്നെയാണ് അദ്ദേഹത്തിന് സൂചന നൽകിയത്. എന്നെ വീണ്ടെടുക്കാൻ മായാവിയായ ഇദ്ദേഹം ക്രൂരമായൊരു ഇന്ദ്രജാലമാണ് കാണിച്ചത്.

പ്രവഞ്ചനാം ശുദ്ധഹൃദോ ജനസ്യ
വിഗർഹണീയാം പ്രവദന്തി സന്തഃ
സമാശ്രയൻ മദ്വിഷയേ പതിസ്താം
മർമ്മപ്രഹാരം സമപാതയൻമേ (35)

ശുദ്ധഹൃദയന്മാരായ ആളുകളെ വഞ്ചിക്കുന്നത് നിന്ദ്യമാണെന്നാണ് സജ്ജനങ്ങൾ പറയുന്നത്. എന്നോടപ്രകാരം ചെയ്ത എന്റെ ഭർത്താവ് എന്നെ പ്രഹരിച്ചിരിക്കുന്നത് മർമ്മത്തിലാണ്.

ന സ്ഥാതുമീശേ ക്ഷണമപ്യഹം ദ്രാഗ്
ഋഷ്യാശ്രമം യാമി ച മേ നിവാസം
പുനർന വിശ്വാസമഹം കദാചിദ്
ഗിരൃസ്യ യാസ്യാമി ശഠോത്തമസ്യ (36)

ഇനി ഇവിടെ ഒരു നിമിഷംപോലും കഴിച്ചുകൂട്ടാൻ ഞാനാഗ്രഹിക്കുന്നില്ല. എന്റെ വസതിയായ ഋഷ്യാശ്രമത്തിലേക്കു ഞാൻ പോവുകയാണ്. ഈ വഞ്ചകന്റെ വാക്കിൽ ഇനിയൊരിക്കലും ഞാൻ വിശ്വസിക്കയില്ല.

ഇത്ഥം വചഃ പ്രോച്യ സമുത്ഥിതാഽഭൂത്
തതോ വിദേഹസ്യ സുതാ പ്രയാതും
തന്നിർഗമം ച പ്രതിരോദ്ധുകാമോ
രാമോഽവദത് സാന്ത്വപരം വചസ്താം (37)

ഇപ്രകാരം പറഞ്ഞ് സീത അവിടെനിന്ന് യാത്രതിരിക്കാനായി എഴുന്നേറ്റു. അവളുടെ പോക്കു തടയാൻ ശ്രീരാമൻ അവളോട് സാന്ത്വന വാക്കുകൾ പറഞ്ഞു.

ത്വത്പ്രാപ്തയേ ഭാമിനി! സംശ്രിതോഽഭൂദ്
ദുഃഖാതിരേകേണ മയൈഷ പന്ഥാഃ
തന്മാ ക്രുധസ്ത്വം മയി ദേവി ! സീതേ
ദീനേ ജനേ തേ കരുണൈവ സാധ്വീ (38)

"ഹേ കോപവതി! നിന്നെ വീണ്ടെടുക്കാനാണ് ഞാൻ ദുഃഖാതിരേകം നിമിത്തം ഈ വഴി തിരഞ്ഞെടുത്തത്. അതുകൊണ്ട് സീതേ, നീ എന്നോടു കോപിക്കരുത്. ദീനരോടു നിനക്കനുകമ്പയാണ് ഉചിതം."

ദയാപരാഽസാധുമിമം ക്ഷമസ്വാ-
ന്യായ്യം മമാചാരമിതി പ്രബുദ്ധാ
മതിഭ്രമഃ പ്രാകൃതികോഽസ്തി പുംസു
ജായാവിഹീനസ്ഥിതികേഷു ലോകേ (39)

"ദയാവതിയും ചിന്താശീലയുമായ നീ എന്റെ ഈ അസാധുവും അന്യായവുമായ പ്രവൃത്തി പൊറുക്കണം. ഭാര്യയെ പിരിഞ്ഞ

ആളുകൾക്ക് ഈ ലോകത്തിൽ മതിഭ്രമമുണ്ടാവുന്നത് സ്വാഭാവികമാണല്ലോ."

ക്രോധാദ് ഭ്രമന്തീ പരിനിശ്വസന്തീ
വിദേഹജാƒകർണ്ണ്യ വചസ്തദീയം
പ്രവഞ്ചകേനേഹ ന മേƒസ്തി കാര്യം
പുനഃ പുനർവ്വാചമിമാമുവാച (40)

അദ്ദേഹത്തിന്റെ വാക്കുകൾ കേട്ട് സീത ക്രോധംത്തോടെ ഉലാത്തുകയും നിശ്വസിക്കുകയും ചെയ്തു. "ഒരു വഞ്ചകനുമായി എനിക്ക് ഒരു കാര്യവുമില്ല്ലെ"ന്നു തന്നെ വീണ്ടും വീണ്ടും പറഞ്ഞു.

ഹന്താƒസി പത്ന്യാ അനുദാരഭാവഃ
പ്രവഞ്ചകോ ƒസ്ത്യുത്പഥമാശ്രിതോ ƒസി
ഇതോ വിനിര്യാമി നിജാശ്രമം ച
പ്രയാമി തത്രൈവ സുഖം മമാസ്തി (41)

"ദയാവായ്പില്ലാത്ത നിങ്ങൾ ഭാര്യയെ കൊല്ലുന്നവനാണ്. വഞ്ചകനാണ്. നേർവഴി വെടിഞ്ഞവനാണ്. ഞാനിവിടെ നിന്ന് സ്വന്തം ആശ്രമത്തിലേക്കു പോവുകയാണ്. അവിടെ മാത്രമാണെനിക്കു സുഖം."

ഇത്യേവമുക്ത്വാ ക്രുധമഭ്യുപേതാ
പ്രചക്രമേ സാ തു യദാ പ്രയാതും
തദൈവ രാമഃ സമുവാച ഗന്തു -
മിതോ ന ശക്താƒസി കഥഞ്ചിദേവ (42)

ക്രോധാവിഷ്ടയായ അവൾ ഇത്രയും പറഞ്ഞു പോകാനൊരുങ്ങവേ "ഇവിടെ നിന്നു പോകാൻ നിനക്കു കഴിയുകയില്ല്ലെ"ന്നു ശ്രീരാമൻ പറഞ്ഞു.

ദ്വാരാണി രുദ്ധാനി സമന്തതോ ƒത്ര
വിനിർഗമസ്യാസ്തി ന തേ ƒഭ്യുപായഃ
ന ത്വാദൃശഃ സ്യുർവിനയേന ശക്യാഃ
കർത്തും വശേ നാനുനയേന വാപി (43)

"ചുറ്റിലുള്ള എല്ലാ വാതിലുകളും അടച്ചിട്ടിരിക്കയാണ്. പുറത്തുകടക്കാൻ നിനക്കൊരു മാർഗ്ഗവുമില്ല. നിന്നെപ്പോലുള്ളവരെ വിനയംകൊണ്ടോ അനുനയംകൊണ്ടോ വശത്താക്കാൻ കഴിയില്ല."

**ശ്രുത്വാതിഘോരം വചനം തദീയം**
**സീതാ പരം വിസ്മയമാജഗാമ**
**സംപ്രാർത്ഥയാമാസ ച സേഷ്ടദേവം**
**ബദ്ധാഞ്ജലിർനേത്രയുഗം നിമീല്യ (44)**

അദ്ദേഹത്തിന്റെ അതിഘോരമായ ആ വാക്കുകൾ കേട്ട് സീത ഏറ്റവും വിസ്മയം പ്രാപിച്ചു. അവൾ കൈകൂപ്പി കണ്ണിനെ കൂമ്പി ഇഷ്ടദേവതയെ പ്രാർത്ഥിച്ചു.

**അതീവചിത്രം സമഭൂത്തദൈവ**
**പൃഥ്വീ വിദീർണ്ണാ സ്വയമേവ ജാതാ**
**വിദേഹജാതാ ച തതഃ പ്രയാതാ**
**പാതാളലോകം പ്രതി ലോകവന്ദ്യാ (45)**

അപ്പോൾ അത്യത്ഭുതകരമായ എന്തൊക്കെയോ നടന്നു. ഭൂമി സ്വയമേവ രണ്ടായിപ്പിളർന്നു. ലോകവന്ദ്യയായ സീത അവിടെ നിന്ന് പാതാളത്തിലേക്ക് യാത്രയായി.

**(അനുഷ്ടുപ്പ്)**

**രാജാ പാതാള ലോകസ്യ നാമ്നാ നാഗവിരുണ്ണിതി**
**തദാസീദ്യഃ ശശാസാമും ന്യായേനാമിതവിക്രമഃ (46)**

'നാഗവിരുൺ' എന്നു പേരായ അമിതപരാക്രമിയായ രാജാവാണ് നീതിയോടെ പാതാളം പരിപാലിച്ചിരുന്നത്.

**സ്വയം പൃഥ്വ്യാം വിദീർണ്ണായാം പ്രാഞ്ജലിഃ പ്രണതാ തദാ**
**തസ്യൈവ രാജധാനീം സാ സീതാ മാതാ ഗതാ$\int$ഭവത് (47)**

ഭൂമി സ്വയം പിളർന്നപ്പോൾ പ്രാഞ്ജലിയും പ്രണതയുമായ സീതാമാതാവ് അദ്ദേഹത്തിന്റെ രാജധാനിയിലേക്കാണ് പോയത്.

**തച്ച ദൃഷ്ട്വാത്ഭുതം ദൃശ്യം സുതരാം രോമഹർഷണം**
**രാമഃസീതാവിയോഗാർത്തോ നിസ്സംജ്ഞോ ഭുതലേ –**
**ƒപതതത് (48)**

**രോമാഞ്ചകരമായ ആ അത്ഭുതദൃശ്യം കണ്ട് സീതാ വിയോഗാർത്തനായ ശ്രീരാമൻ പ്രജ്ഞയറ്റു നിലംപതിച്ചു.**

# ഇരുപത്തഞ്ചാം സർഗ്ഗം
## സീതാരാമസമാഗമോപാഖ്യാനം
(ഇന്ദ്രവജ്ര)

കാലേന ഭൂയഃ പരിലബ്ധസംജ്ഞഃ
സ്വം പര്യവസ്ഥാപ്യ യഥാകഥഞ്ചിത്
രാജാ പ്രജാരഞ്ജനമാദധാനോ
രാമഃ സ്വകാര്യേഷു ബഭൂവ സക്തഃ (1)

കുറേ സമയത്തിനുശേഷം ബോധം തെളിഞ്ഞ ശ്രീരാമൻ എങ്ങിനെയൊക്കെയോ സ്വയം നിയന്ത്രിച്ച് പ്രജകളെ അനുരഞ്ജിപ്പിച്ച് സ്വന്തം കർത്തവ്യങ്ങളിൽ മുഴുകി.

അത്രാന്തരേ ദേവസഭം വിശാലം
ശ്രീശങ്കരാദേശവശാദ് ബഭൂവ
കൈലാസശൈലേ ത്രിദിവാഃ സമ്യേപി
യല്ലോകലോകാന്തരതഃ സമേതാഃ (2)

ആയിടക്ക് പരമശിവന്റെ കൽപനപ്രകാരം വിപുലമായ ഒരു ദേവസദസ്സ് സംഘടിപ്പിക്കപ്പെട്ടു. ഇതിനായി ലോകാന്തരങ്ങളിൽ നിന്ന് സമസ്തദേവഗണങ്ങളും കൈലാസപർവ്വതത്തിൽ ഒത്തുകൂടി.

പ്രത്യേകമേതച്ഛതഹായനാനാ-
മായോജ്യതാനന്തരമത്ര ശൈലേ
അസൂചയൻ നിർജരസഃ സമേതാഃ
യത്രേശ്വരം സൃഷ്ടിഗതം യദാസ്ത (3)

നൂറു വർഷങ്ങൾ കൂടുംതോറുമായിരുന്നു ആ പർവ്വതത്തിൽ അത്തരം പ്രത്യേക സദസ്സുകൾ സംഘടിപ്പിച്ചിരുന്നത്. അവിടെ സമ്മേളിക്കുന്ന ദേവന്മാർ ഭഗവാന് ഈ പ്രപഞ്ചത്തിൽ നടക്കുന്നതെല്ലാം വിവരിച്ചുകൊടുക്കുമായിരുന്നു.

സംയോജിതേ ദേവസഭേ തദാനീ-
മിന്ദ്രാദയോ ദേവഗണാ അവോചൻ

സർവ്വത്ര വാർത്താം ഭഗവന്നവേഹി
കുത്രാപ്യശാന്തിർന്ന ച വിഗ്രഹഃ സ്തഃ (4)

ആ ദേവസഭ കൂടിയപ്പോൾ ഇന്ദ്രാദികളായ ദേവഗണങ്ങൾ പറഞ്ഞു. 'ഭഗവാനേ, എല്ലായിടത്തും ശുഭവാർത്തകളാണ്. എവിടെയും അശാന്തിയുമില്ല. യുദ്ധവുമില്ല.''

ശ്രീരാഘവേന്ദ്രേണ ജിതാം പ്രവിഷ്ടാ
രക്ഷോഽധമാഃ മൂഷകവദ് ബിലേഷു
സൂര്യാദയേ സന്തമസം യഥൈവ
തഥൈവ തേ ദൂരത ഏവ നഷ്ടാഃ (5)

ശ്രീരാമൻ പരാജയപ്പെടുത്തിയ രാക്ഷസാധമന്മാരെല്ലാം എലികളെപ്പോലെ മാളങ്ങളിലൊളിച്ചിരിക്കുന്നു. സൂര്യോദയവേളയിൽ കാരിരുട്ടെന്നപോലെ അവരെല്ലാം സമ്പൂർണ്ണമായും നശിച്ചുകഴിഞ്ഞിരിക്കുന്നു.

നോപദ്രവോ ലക്ഷ്യത ഏവമേവ
ഭയം കുതശ്ചിച്ച ന ലക്ഷ്യതേഽദ്യ
രാമേ ഭുവം ശാസതി സർവ്വഥാത്ര
രക്ഷഃ കുലസ്യാസ്തി വിരാമ ഏവ (6)

ഒരു വിധമായ ഉപദ്രവവും കാണാനില്ല; ഇതേപോലെ എവിടെയും ആർക്കും ഭയവും കാണുന്നില്ല. ശ്രീരാമൻ നാടുവാഴുമ്പോൾ എല്ലാംകൊണ്ടും രാക്ഷസകുലത്തിന് അറുതി വന്നിരിക്കയാണ്.

സർവ്വത്ര ശാന്തിഃ പരിലക്ഷ്യതേഽത്ര
ശ്രീരാമരാജ്യേ തു കുതോഽന്യഥാ സ്യാത്
'സൂര്യേ തപത്യാവരണായ ദൃഷ്ടേഃ
കല്പേത ലോകസ്യ കഥം തമിസ്രാ' (7)

ഇവിടെ രാമരാജ്യത്തിൽ എല്ലായിടത്തും ശാന്തി കളിയാടുന്നതു കാണുന്നു. എങ്ങിനെ മറിച്ചാകാനാണ്? സൂര്യൻ തപിക്കുമ്പോൾ എങ്ങിനെ ഇരുട്ടിനു ലോകത്തിന്റെ ദൃഷ്ടി മറക്കാൻ കഴിയും?

ഇദം പുനർനഃ സുതരാം ദുനോതി
മഹീതലേ യന്നയനാഭിരാമഃ
സന്തപ്യതേ/ഹർനിശമേവ രാമോ
വിയോഗപീഡാപരിഹാരകാമഃ (8)

എന്നാൽ ഒരു കാര്യം ഞങ്ങളെ വല്ലാതെ വേദനിപ്പിക്കുന്നു. ഈ ഭൂതലത്തിൽ നയനാഭിരാമനായ രാമൻ വിരഹപീഡ പരിഹരിക്കാൻ പാടുപെട്ട് രാവും പകലും ഉരുകുകയാണ്.

തദത്ര കഞ്ചിദ് ഭഗവാനുപായം
സമാശ്രയേച്ചേത്സുതരാം വരം സ്യാത്
രാമസ്യ ലോകേഷു വരസ്യ പീഡാ
കരോതി സർവ്വസ്യ നിതാന്തതാന്തിം (9)

അതുകൊണ്ട് ഇക്കാര്യത്തിലെന്തെങ്കിലുമൊരുപായം ഭഗവാനേ, അങ്ങു കൈക്കൊണ്ടാൽ അത് ഏറെ നന്നായേനെ. ശ്രേഷ്ഠനായ ശ്രീരാമനനുഭവിക്കുന്ന പീഡ എല്ലാവർക്കും കഠിനമായ ക്ലേശമുണ്ടാക്കുന്നു.''

തഥാസ്ത്വിതിപ്രോക്തവതീശ്വരേ ദ്രാക്
രാമഃ സമാഹൂയത ജാനകീ ച
ആനായ്യതാദേശവശാത് പ്രഭോർ ദ്രാക്
പാതാളലോകാദ്വിബുധൈഃ സുദൂരാത് (10)

''അങ്ങിനെത്തന്നെ''യെന്ന് ഈശ്വരൻ അരുളിച്ചെയ്തു രാമനെ വിളിപ്പിച്ചു. പ്രഭുവിന്റെ കല്പനപ്രകാരം ദേവന്മാർ സീതയെ അകലെ പാതാളദേശത്തുനിന്ന് ആനയിച്ചുകൊണ്ടുവന്നു.

തയോഃ പ്രഭുഃ സംഗമമീപ്സുരേവം
വ്യചിന്തയദ്യദ് യദി കൗശലേന
വർത്തേ/ഹമത്രാതിസുദുഷ്കരസ്യ
കാര്യസ്യ സിദ്ധിർഭവിതാ/ന്യഥാ ന (11)

അവരുടെ സമാഗമമാഗ്രഹിച്ച ദേവൻ ഇപ്രകാരം ആലോചിച്ചു: ''ഞാൻ കൗശലപൂർവ്വം നിന്നാലേ ഇക്കാര്യത്തിൽ ജയിക്കയുള്ളൂ. മറിച്ചാണെങ്കിൽ ഒന്നുംതന്നെ നടക്കില്ല.''

**സീതാഗതം രോഷമസൗ പ്രജാനൻ**
**രഘൂദ്വഹാംഗീകാരണേ ച നേച്ഛാം**
**തദാനുകൂല്യം പ്രഥമം വിധാതും**
**രാമം സ നിർഭർത്സയിതും പ്രവൃത്തഃ (12)**

സീതയുടെ കോപവും ശ്രീരാമനെ സ്വീകരിക്കുന്നതിലുള്ള വൈമനസ്യവും അറിയുന്ന ദേവൻ ആദ്യം അവളുടെ ആനുകൂല്യം സമ്പാദിക്കാൻ രാമനെ കഠിനമായി ഭർത്സിക്കാൻ തുടങ്ങി.

**വിവേകവാൻ സന്നപി യത് സ്വപത്ന്യാ**
**യഥാസ്ഥിതിം ന പ്രവിജാനതൈവ**
**വധസ്ത്വയാദിഷ്ട ഇതി പ്രമാഥീ**
**രാമാസ്ത്യയം തേ പ്രഥമോഽപരാധഃ (13)**

"ഹേ രാമ, വിവേകമുണ്ടായിട്ടും സ്വപത്നിയുടെ യഥാർത്ഥ നില മനസ്സിലാക്കാതെ നീ അവൾക്കു വധശിക്ഷ വിധിച്ചുവെന്നത് നിന്റെ ഒന്നാമത്തെ വലിയ തെറ്റാണ്.

**പ്രഖ്യാപ്യ മൃത്യും ഹനുമൻമുഖേന**
**പ്രാവഞ്ചയോ യജ്ജനകാത്മജാം ത്വം**
**രാജ്ഞോഽതിസന്ധാനപരസ്യ സത്യം**
**തവ ദ്വിതീയോഽസ്ത്യപരാധ ഏഷഃ (14)**

വഞ്ചന വ്രതമായെടുത്ത രാജാവായ നീ ചെയ്ത രണ്ടാമത്തെ തെറ്റ് ഹനുമാൻ മുഖേന നീ മരിച്ചതായി പ്രഖ്യാപിച്ച് സീതയെ വഞ്ചിച്ചതാണ്.

**ദിവംഗതോഽസീതി കപേരസത്യ**
**സംഭാഷണാത്തേഽന്തിമ ദർശനാർത്ഥം**
**സീതാമുപേതാം യദുപാരുധസ്ത്വ-**
**മയം തൃതീയോഽസ്തി തവാപരാധഃ (15)**

നീ സ്വർഗ്ഗം പൂകിയെന്ന ഹനുമാന്റെ അസത്യഭാഷണം കേട്ട് അന്തിമദർശനത്തിന് വന്നെത്തിയ സീതയെ തടഞ്ഞുനിർത്തിയത് നീ ചെയ്ത മൂന്നാമത്തെ തെറ്റാണ്.

ക്ഷമാമിമാമസ്യ കൃതേ/പരാധ-
ത്രയസ്യ യാചസ്വ വിദേഹജാം ത്വം
മന്യേ ധ്രുവം ത്വാമപരാദ്ധമേഷാ
മൃഷ്യേദമർഷം ച ഹൃദോ വിജഹ്യാത് (16)

ഈ മൂന്നപരാധങ്ങൾക്കും നീ സീതയോട് ക്ഷമ ചോദിക്കണം. അപരാധം ചെയ്ത നിന്നോട് സീത തീർച്ചയായും പൊറുക്കുമെന്നും തന്റെ ക്രോധത്തെ ഹൃദയത്തിൽ നിന്നു മാറ്റിക്കളയുമെന്നുമാണ് ഞാൻ കരുതുന്നത്."

ന സാധ്വഹം നാമ വിദേഹജായാ-
മചാരിഷം തേന കൃതാപരാധഃ
ഉപസ്ഥിതേ ദേവസഭേ തദർത്ഥം
യാചേ ക്ഷമാം രാമ ഇദം ബഭാഷേ (17)

"ഞാൻ സീതയോട് വേണ്ട വിധമല്ല പെരുമാറിയത്; അങ്ങിനെ തെറ്റു ചെയ്ത ഞാൻ ഇവിടെക്കൂടിയ ഈ ദേവസഭയിൽവെച്ച് മാപ്പപേക്ഷിക്കുന്നു" വെന്ന് ശ്രീരാമനുണർത്തിച്ചു.

തദോന്മുഖീഭൂയ വിദേഹജാതാം
മഹേശ്വരോ വാചമിമാമുവാച
ക്ഷമസ്വ സീതേ! പതിമർഹസിതി
നൈവാസ്യ താവത് പ്രണയം വിഹന്തും (18)

അപ്പോൾ സീതക്കുനേരെ തിരിഞ്ഞ് പരമശിവൻ പറഞ്ഞു. "സീതേ, ഭർത്താവിനോട് പൊറുത്താലും! നീ അദ്ദേഹത്തിന്റെ പ്രണയം തിരസ്ക്കരിക്കാൻ പാടില്ല."

ശ്രുത്വാ പ്രഭോർവാചമുവാച സീതാ
പതിർമമൈഷോ/സ്ഥിരചിത്തവൃത്തിഃ
രുഷ്യേത് കദാചിത് ത്വഥവാ പ്രസീദേത്
കദാചിദിത്യസ്മി നിതാന്തഭീതാ (19)

പ്രഭുവിന്റെ വാക്കുകേട്ട് സീത പറഞ്ഞു, "എന്റെ ഈ ഭർത്താവ് അസ്ഥിരമനസ്കനാണ്. ചിലപ്പോൾ കോപിക്കും; ചിലപ്പോൾ പ്രസാദിക്കും. അതുകൊണ്ട് എനിക്ക് എപ്പോഴും പേടിയാണ്."

നാംഗീകരിഷ്യാമി വിഭോ ! തതോഽഹം
ഏവം കദാചിത് പുനരപ്യയം സ്യാത്
അസാധുവൃത്തിർ മയി വൃത്തിരസ്യ
ദൃഢം വിനിർധാരയിതും ന ശക്യാ (20)

"പ്രഭോ അതുകൊണ്ട് ഞാനംഗീകരിക്കുന്നില്ല. ഇദ്ദേഹം വീണ്ടും ഇങ്ങിനെയൊക്കെത്തന്നെയാവും. എന്നോടുള്ള അദ്ദേഹത്തിന്റെ അനുചിത മനഃസ്ഥിതി അങ്ങിനെ പിഴുതുകളയാൻ പറ്റില്ല."

സത്യം പ്രസാദോഽപി ഭയങ്കരഃ സ്യാ-
ല്ലോകേ ജനസ്യാസ്ഥിരചിത്തവൃത്തേഃ
അതോ ന ശക്താഽസ്യ ഗൃഹേ നിവസ്തും
സങ്കല്പ ഏഷോഽസ്തി ദൃഢോ മദീയഃ (21)

"സത്യത്തിൽ അസ്ഥിരമനസ്സായ ഒരാളുടെ പ്രസാദംപോലും ലോകത്തിൽ ഭയങ്കരമാണ്. അതുകൊണ്ട് ഇദ്ദേഹത്തിന്റെ വീട്ടിൽ പൊറുക്കാൻ പറ്റില്ല. ഇത് എന്റെ ദൃഢനിശ്ചയമാണ്."

വിദേഹജായാ അഭിലക്ഷ്യ ബുദ്ധിം
ദൃഢാം മഹേശഃ പുനരൂചിവാംസ്താം
മൈവം ശുഭേ! ബുദ്ധിമിമാം കൃഥാസ്ത്വം
പതിർഹി നാര്യാഃ പരമേശ്വരോഽസ്തി (22)

സീതയുടെ ദൃഢനിശ്ചയം അറിഞ്ഞ് മഹേശ്വരൻ വീണ്ടും അവളോട് പറഞ്ഞു. "ശുഭശീലേ, നീ ഇങ്ങനെ ചിന്തിക്കരുത്. ഭർത്താവ് സ്ത്രീയെ സംബന്ധിച്ചിടത്തോളം ഈശ്വരനാണ്."

അംഗീകുരുഷ്വാത ഇമം പ്രസാദാ-
ന്മത്വാത്ര സീതേ ഖലു മത്പ്രസാദം
നാത്രാന്യഥാ തേ മതിരസ്തു ഭദ്രേ!
വചോ മമ ത്വം പരിപാലയസ്വ (23)

"അതുകൊണ്ട് എന്റെ പ്രസാദമായി ഇതുകണ്ട് നീ പ്രസന്നനായ ഇദ്ദേഹത്തെ സ്വീകരിക്കണം. ഭദ്രേ! ഇക്കാര്യത്തിൽ നിനക്കു മറ്റൊരു ചിന്ത വേണ്ട. എന്റെ വാക്കു നീ പരിപാലിക്കുക."

പ്രഭോ! തവാജ്ഞാം ശിരസാ വഹാമി
സദാ തവാദേശവശംവദാഽഹം
ബുദ്ധേർഭ്രമോ നൈവ മമാത്രകശ്ചി-
'ദാജ്ഞാ പ്രഭൂണാം ഹ്യവിചാരണീയാ" (24)

"പ്രഭോ! അങ്ങയുടെ ആജ്ഞയെ ഞാൻ ശിരസാ വഹിക്കുന്നു. എന്നും ഞാൻ അങ്ങയുടെ ആജ്ഞക്കു വഴങ്ങുന്നവളാണ്. ഇക്കാര്യത്തിൽ എനിക്ക് യാതൊരു ബുദ്ധിഭ്രമവുമില്ല. പ്രഭുക്കന്മാരുടെ ആജ്ഞ വിചാരണ ചെയ്യാനുള്ളതല്ലല്ലോ."

അംഗീകരോമ്യേവ തവാജ്ഞയാഽഹം
പതിം പുനർദേവസഭേഽദ്യ ശംഭോ !
ഇത്യേവമുക്ത്വാ പ്രണനാമ സീതാ
പ്രഭും മഹേശം ജഗതാമധീശം (25)

"ഭഗവാനേ, ശംഭോ! ഞാനീ സഭയിൽവച്ച് ഇദ്ദേഹത്തെ ഭർത്താവായി വീണ്ടും സ്വീകരിക്കുന്നു." ഇത്രയും പറഞ്ഞ് സീത ലോകേശ്വരനും പ്രഭുവുമായ മഹേശ്വരനെ വണങ്ങി.

രാമോഽപി ഭക്ത്യാ പ്രണനാമ ശംഭും
വിദേഹജാസംഗമസംപ്രഹൃഷ്ടഃ
വിസർജിതസ്തേന സുരൈശ്ച തുഷ്ടൈഃ
പുരീമയോധ്യാം പ്രയയൗ സസീതഃ (26)

സീതാസമാഗമംകൊണ്ട് അത്യധികം ആഹ്ലാദമാർന്ന ശ്രീരാമനും ഭക്തിപൂർവ്വം പരമേശ്വരനെ വണങ്ങി. ശിവൻ പോകാനനുവദിച്ചതനുസരിച്ച് അദ്ദേഹം സീതയോടൊപ്പം അയോധ്യാപുരിയിലേക്ക് തിരിച്ചുപോയി.

സംപ്രാപ്യ താം ചാപി പരം പ്രതീതഃ
സോഽപായയത്സ്വം സമയം സസീതഃ
തസ്മിൻ പ്രതീതേ സകലാസ്തദീയാഃ
പ്രജാ നനന്ദുർജഹസുർജഗുശ്ച (27)

അയോധ്യാ നഗരിയിലെത്തിച്ചേർന്നു അദ്ദേഹം പരമപ്രീതനായി സീതയോടൊപ്പം കാലംകഴിച്ചു. അദ്ദേഹം സന്തോഷവാനാ

യപ്പോൾ പ്രജകളെല്ലാംതന്നെ ആനന്ദിക്കുകയും ചിരിക്കുകയും പാടുകയും ചെയ്തു.

(സ്വാഗത)

ജീവനാമൃതരസാപ്ലുതിപുഷ്ടോ
ഭാര്യയാ സഹ പരം പരിതുഷ്ടഃ
രാഘവോ രസമയം സഹസീതോ
യാപയത് സ്വസമയം ഹൃവിഗീതഃ (28)

ജീവിതാമൃതരസം കൊണ്ട് സമ്പുഷ്ടനായി സ്വപത്നിയോടൊത്ത് ഏറെ സന്തോഷവാനായി ശ്രീരാമൻ സീതയോടൊത്ത് അനിന്ദിതനായി കാലം കഴിച്ചു.

കീർത്തിരാസ്ത വിതതാഽസ്യ ജഗത്യാ-
മിന്ദുകാന്തിധവളാ ന ച മത്യാം
വിഭ്രമോ ജനിമലബ്ധ കദാചി-
ച്ഛുദ്ധബുദ്ധിരസകാവചകാസീത് (29)

അദ്ദേഹത്തിനീ ലോകത്തിൽ ചന്ദ്രകാന്തിപോലെ ധവളമായ വലിയ കീർത്തിയുണ്ടായി. അദ്ദേഹത്തിന്റെ മനസ്സിൽ ഒരിക്കലും ചാഞ്ചല്യമുണ്ടായില്ല. ശുദ്ധബുദ്ധിയായി അദ്ദേഹം തിളങ്ങി.

ഏവമേവ നിജമായുഷ ഏഷ
ശേഷമാസ്ത ഗമയൻ പരിതുഷ്ടഃ
കല്പപാപദപ ഇവാർത്ഥിജനസ്യ
ദാവവഹ്നിരിവ ചാരിജനസ്യ (30)

ഇപ്രകാരം അർത്ഥികൾക്കു കല്പവൃക്ഷവും ശത്രുക്കൾക്ക് കാട്ടുതീയും പോലെയായി അദ്ദേഹം തന്റെ ആയുസ്സിന്റെ ശിഷ്ടഭാഗം സന്തുഷ്ടനായി കഴിച്ചുകൂട്ടി.

(പ്രഹർഷിണി)

ആജഹ്രേ പ്രയതപരിഗ്രഹദ്വിതീയഃ
കാകുത്സ്ഥോ വിവിധമഖാൻ സ ദക്ഷിണാഢ്യാൻ
ആരാധ്യ പ്രകൃതിജനാൻ നിജാംശ്ച കാമം
ലോകേഽസ്മിൻ വിമലതമാമവാപ കീർത്തിം (31)

അദ്ദേഹം സാധ്വിയായ പത്നിയോടൊപ്പം ദക്ഷിണ കൊണ്ടു സമ്പന്നമായ ഏറെ യാഗങ്ങൾ നടത്തിയും തന്റെ പ്രജകളെ യഥേഷ്ടം അനുരഞ്ജിപ്പിച്ചും ഈ ലോകത്തിൽ നിർമ്മലമായ കീർത്തി നേടി.

(ശ്രീ സത്യവ്രതശാസ്ത്രിയുടെ ശ്രീരാമകീർത്തിമഹാകാവ്യം ഇവിടെ സമാപിക്കുന്നു.)



# ശ്രീരാമകീർത്തി മഹാകാവ്യം

പ്രശസ്തകവിയും സംസ്കൃതപണ്ഡിതനുമായ പ്രൊഫ.സത്യവ്രത ശാസ്ത്രി രചിച്ച ശ്രീരാമകീർത്തിമഹാകാവ്യം ഇരുപത്തിയഞ്ചു സർഗ്ഗങ്ങളിലായി തായ്ലാന്റിൽ പ്രചാരത്തിലുള്ള രാമകഥ ആഖ്യാനം ചെയ്യുന്നു. ജ്ഞാനപീഠപുരസ്കാരം ലഭിച്ച ഏക സംസ്കൃതഗ്രന്ഥമാണ് ഈ വിശിഷ്ടകാവ്യം. രാമകഥ നടന്നത് തായ്ലാന്റിലാണ് എന്നാണ് അന്നാട്ടുകാർ വിശ്വസിക്കുന്നത്. നാടകീയസംഭവങ്ങൾകൊണ്ട് അത്യന്തം സംഘർഷഭരിതമായ തായിരാമായണത്തെ കാവ്യാത്മകഭാഷയിൽ ആഖ്യാനം ചെയ്യുന്ന മുലകൃതിയുടെ ലളിതവും ഹൃദ്യവുമായ ഈ പരിഭാഷ മലയാളത്തിലെ രാമായണ സാഹിത്യത്തിനൊരു മുതൽക്കൂട്ടാണ്.

പ്രൊഫസർ സത്യവ്രതശാസ്ത്രി: സംസ്കൃതത്തിൽ ജ്ഞാനപീഠ പുരസ്കാരം ലഭിച്ച ഏകവ്യക്തി. സാഹിത്യ- വൈജ്ഞാനികമണ്ഡലങ്ങളിൽ നിരവധി കനപ്പെട്ട സംഭാവനകൾ നൽകിയ പ്രശസ്ത പണ്ഡിതനാണ് പ്രൊഫസർ ശാസ്ത്രി. മൂന്നു മഹാകാവ്യങ്ങളുൾപ്പെടെ അനേകം പ്രൗഢഗ്രന്ഥങ്ങൾ രചിച്ച അദ്ദേഹത്തിന് സ്വദേശത്തും വിദേശത്തുമുള്ള പല സർവ്വകലാശാലകളുടേയും ഒട്ടേറേ ഉയർന്ന ബഹുമതികൾ ലഭിച്ചിട്ടുണ്ട്. തായ്ലാന്റിൽ പ്രചുരപ്രചാരം നേടിയ രാംകിൻ എന്ന രാമകീർത്തികഥയെ ആസ്പദമാക്കി അദ്ദേഹം രചിച്ച പ്രശസ്ത സംസ്കൃതകൃതിയാണ് ശ്രീരാമകീർത്തി മഹാകാവ്യം.

ഡോ.സി. രാജേന്ദ്രൻ: കോഴിക്കോട് സർവ്വകലാശാലയിൽ സംസ്കൃത വിഭാഗം പ്രൊഫസറായും ഭാഷാവിഭാഗം ഡീൻ ആയും പ്രവർത്തിച്ചിട്ടുണ്ട്. ഇംഗ്ലീഷിലും മലയാളത്തിലുമായി 30 ഗ്രന്ഥങ്ങളും 200-ൽ പരം ഗവേഷണ പ്രബന്ധങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. സാഹിത്യനിരൂപണത്തിനുള്ള കേരള സാഹിത്യഅക്കാദമി അവാർഡ് ഉൾപെടെ നിരവധി പുരസ്കാരങ്ങൾ ലഭിച്ചിട്ടുണ്ട്. 2003-ൽ അധ്യാപനഗവേഷണ രംഗത്തെ മികച്ച സംഭാവനകൾക്ക് കനേഡിയൻ വേൾഡ് എജ്യുക്കേഷൻ ഫൗണ്ടേഷൻ ഏർപ്പെടുത്തിയ രാമകൃഷ്ണ സംസ്കൃത അവാർഡ് നേടി. പാരീസ് സർവ്വകലാശാലയുടെ സാമൂഹ്യപഠനകേന്ദ്രം, പോളണ്ടിലെ ക്രാക്കോവിലുള്ള ജഗലീനിയൻ യൂണിവേഴ്സിറ്റി എന്നിവിടങ്ങളിൽ വിസിറ്റിങ്ങ് പ്രൊഫസറായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്.



978-81-260-5355-1

Sreeramakeerthi Mahakavyam (Malayalam)

345₹